മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം




# മലങ്കരസഭ



ഏപ്രിൽ 2012

MALANKARA SABHA

Rs : 15

READ ONLINE :: www.malankarasabha.in :: READ ONLINE

കുരിശുകൾ പൂക്കുന്ന കാൽവരിയിലൂടെ
പുനരർപ്പണത്തിന്റെ ഒലിവുമല വരെ...
**ഇതാ ആ മനുഷ്യൻ.**

**സ്മരണകൾക്കെന്തൊരു സുഗന്ധം..!**

## പോപ്പിന് വിട..!

പോപ്പ് ഷെനൂഡ - കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ

Easter Greetings

# മൈലപ്രാ വലിയപള്ളി പെരുന്നാൾ

**2012 മെയ് 6,7**

അനുഗ്രഹത്തിന്റെ വറ്റാത്ത നീരുറവ





പരി. ബസേലിയോസ്
മാർത്തോമ്മ പൗലോസ് ദ്വിതീയൻ
കാതോലിക്കാ ബാവ



അഭി. കുറിയാക്കോസ്
മാർ ക്ലീമ്മിസ്



അഭി. ഡോ. ഗീവർഗീസ്
മാർ യൂലിയോസ്



അഭി. ഡോ. ഏബ്രഹാം
മാർ സെറാഫിം



## അഭയം യാചിക്കുന്നവർക്ക് അനുഗ്രഹമായി മൈലപ്രാ വലിയപള്ളി

വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും ചരിത്രമുറങ്ങുന്ന മദ്ധ്യതിരുവിതാംകൂറിൽ മലങ്കര സഭയിലെ അതിപുരാതനവും ദക്ഷിണ കേരളത്തിലെ പ്രസിദ്ധതീർത്ഥാടന കേന്ദ്രവുമായ പത്തനംതിട്ട മൈലപ്ര സെന്റ് ജോർജ് ഓർത്തഡോക്സ്വലിയ പള്ളിയുടെ കാവൽപിതാവും മദ്ധ്യസ്ഥനുമായ വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ 2012 ഏപ്രിൽ 27 മുതൽ മെയ് 7 വരെയുള്ള തീയതികളിലായി അഭിവന്ദ്യ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ ആഘോഷിക്കുകയാണ്. അഭയം യാചിയ്ക്കുന്നവർക്ക് അനുഗ്രഹം ചൊരിയുന്ന സഹദായുടെ ദിവ്യചൈതന്യം നിറഞ്ഞുനിൽക്കുന്ന മൈലപ്രാ വലിയ പള്ളിയിലേക്ക് കടന്നുവന്ന് അനുഗ്രഹം പ്രാപിക്കുന്നതിന് ഏവരേയും ദൈവനാമത്തിൽ സ്വാഗതം ചെയ്യുന്നു.



ഇടവക വികാരി
ഫാ. റോയി പി. തോമസ്



ഫാ. റോയി. പി. തോമസ്
(വികാരി)


St.George Orthodox Valiya Palli, Mylapra Town P.O, Pathanamthitta
Ph: 0468-2223219, 08547823219.


PERUNAL LIVE TELECASTING: www.mylapravaliyapalli.com

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം




# മലങ്കരസഭ

MALANKARA SABHA

Rs : 15

READ ONLINE :: www.malankarasabha.in :: READ ONLINE



# പുതുപ്പള്ളി പെരുന്നാൾ

മെയ് 5,6,7 തീയതികളിൽ



- സാംസ്ക്കാരിക സമ്മേളനം
- വി. അഞ്ചിന്മേൽ കുർബ്ബാന
- പൊന്നിൻ കുരിശ് പ്രതിഷ്ഠ
- വി. ഒൻപതിന്മേൽ കുർബ്ബാന
- വെച്ചൂട്ട്
- ഭവന താക്കോൽ ദാനം
- പ്രദക്ഷിണം
- കരിമരുന്ന് കലാപ്രകടനം



## പുതുപ്പള്ളി പള്ളി
## പൗരസ്ത്യ ജോർജിയൻ തീർത്ഥാടന കേന്ദ്രം



# മലങ്കരസഭ

ലക്കം 4,
പുസ്തകം 69
ഏപ്രിൽ 2012

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234







**സ്ഥിരം പംക്തികൾ**





മലങ്കരസഭ
MALANKARASABHA.IN

CONTENTS

പുരാതന ദേവാലയങ്ങളിലൂടെ മലങ്കരസഭ മാസിക

# പഴമപ്പെരുമ

മലങ്കരസഭയിൽ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ഏഴര പള്ളികളിൽ പുരാതനത്വം കൊണ്ടും തനിമ കൊണ്ടും ഇന്നും പരിലസിച്ചു നിൽക്കുന്നത് തിരുവിതാംകോട് ദേവാലയം തന്നെയാണ്. കന്യാകുമാരി ജില്ലയിൽ സ്ഥിതി ചെയ്യുന്ന ഈ ദേവാലയം മലങ്കരസഭയുടെ ചരിത്രരേഖകളിലെ നില നിൽക്കുന്ന സത്യമാണ്. ഉദയംപേരൂർ സുന്നഹദോസിന്റെ പങ്കാളികളുടെ പട്ടികയിൽ ഈ പള്ളി കാണാതിരുന്നത് തന്നെ തദ്ദേശീയ സ്നേഹത്തിന്റെ ഉത്തമ ഉദാഹരണമായി വ്യാഖ്യാനിക്കേണ്ടിയിരിക്കുന്നു. ഏറെനാൾ പള്ളി അനാഥമായി കിടന്നിരുന്നു. വൈദിക സമ്പർക്കമില്ലാതെ മൂപ്പന്മാരുടെ ഭരണത്തിലും ഈ പള്ളി നിലനിന്നിരുന്നതായി ചരിത്രത്തിൽ പറയുന്നുണ്ട്. തിരുവാംങ്കോട് എന്ന അപര നാമത്തിൽ അറിയപ്പെടുന്ന ഈ പള്ളിയുടെ പുനരുദ്ധാരണവുമായും ആധുനിക കാലവുമായും ബന്ധപ്പെട്ടു കിടക്കുന്ന നാമം കെ. വി. ഗീവർഗീസ് റമ്പാന്റേതാണ്. തിരുവിതാംകോട് റമ്പാൻ എന്നു തന്നെയായിരുന്നു അദ്ദേഹം അറിയപ്പെട്ടിരുന്നത്.

പ്രാചീന വാസ്തു കലയുടെ ഉത്തമ നിദർശനമാണ് ഈ ദേവാലയം. പ്രാസാദ വാസ്തുവിന്റെ മാനപ്രമാണങ്ങൾ സൂക്ഷിച്ചുകൊണ്ട് പണിതിരിക്കുന്ന കരിങ്കല്ല് നിർമ്മാണ ദ്രവ്യമായി ഉപയോഗിച്ചിരിക്കുന്ന ഈ പള്ളിയുടെ മേൽത്തട്ട് ഏറെ ശ്രദ്ധേയമാണ്. മേൽ സൂചിപ്പിച്ച തിരുവിതാംകോട് റമ്പാൻ വലിയനോമ്പ് കാലങ്ങളിൽ പ്രാർത്ഥനയ്ക്കും ഏകാന്ത ധ്യാനത്തിനുമായി ഉപയോഗിച്ചിരുന്ന ഒരു മച്ചകം കൂടിയായിരുന്നു അത്. തമിഴ്നാടുമായി ബന്ധപ്പെട്ട ശില്പ വൈദഗ്ദ്യം കൂടി ഇവിടെ ദൃശ്യമാണ്. മദ്ബഹായും അതിലെ പുരാതന ഉപകരണങ്ങളും പ്രത്യേകിച്ച് പറങ്കിക്കാലത്ത് ലഭിച്ച ചില ശേഷിപ്പുകളും ഈ ദേവാലയത്തെ അനന്യമാക്കുന്നുണ്ട്. **ഒന്നാം നൂറ്റാണ്ടിൽ സ്ഥാപിതമായ** ഈ ദേവാലയം കാലാകാലങ്ങളിൽ പുനരുദ്ധാരണത്തിന് വിധേയമായിട്ടുണ്ട്. മലങ്കര സുറിയാനി ദേവാലയങ്ങളിൽ നിന്നും വ്യത്യസ്തമായി തെക്കൻ തിരുവിതാംകൂറിലെ തമിഴ് ക്ഷേത്രങ്ങളുടെ സാമ്യമാണ് ഈ ശില്പവേലകളിൽ അവശേഷിക്കുന്നത്. അതിമനോഹരമായ ഈ ചെറുദേവാലയം ഏറെനാൾ അനാഥമായി കിടന്നിട്ടും അന്യാധീനപ്പെട്ടു പോകാതിരുന്നത് മലങ്കരസഭയുടെ ഭാഗ്യം. വൈദേശീയ ദൈവശാസ്ത്രവുമായി പുത്തൻ തരംഗങ്ങൾ സൃഷ്ടിച്ച് മലങ്കരയിലെത്തിയ ഏറെപ്പേർ മോഹിച്ച ഒരു ദേവാലയവും ഇതായിരുന്നു. മലങ്കരസഭയുടെ ചരിത്രത്തിലൊരു തിലകക്കുറിയായി ഈ പള്ളി തിരുവനന്തപുരം ഭദ്രാസനത്തിന്റെ അതിർത്തിയിൽ (മലങ്കര ഓർത്തഡോക്സ് സഭയുടെ നേരിട്ടുള്ള നിയന്ത്രണത്തിൽ) നിലകൊള്ളുന്നു.


തിരുവിതാംകോട് സെന്റ് മേരിസ് ഓർത്തഡോക്സ് പള്ളി

ബാലഭവൻ, ധ്യാനമന്ദിരം, ഹോസ്റ്റൽ, പൊതുജനസമ്പർക്ക പരിപാടികൾ ഇങ്ങനെ നിരവധി പ്രസ്ഥാനങ്ങൾ ഈ ദേവാലയവുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്നു.

വെരി. റവ. ബർസ്ലീബി റമ്പാൻ മാനേജരായി സേവനമനുഷ്ഠിക്കുന്നു.

*With Prayers Raju & Family*

# മഹാപുരോഹിത സന്ദേശം



ക്രിസ്തുശരീരമാകുന്ന പരിശുദ്ധ സഭയുടെ അംഗങ്ങളെന്ന നിലയിൽ നാമേവരും പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രീയേക ദൈവത്തിൽ അടിയുറച്ച് നമ്മുടെ വിശ്വാസ ജീവിതം നയിക്കേണ്ടവരാണ്. ദൈവാത്മപ്രചോദിതമായ ചിന്തയും വാക്കും പ്രവൃത്തിയും മാത്രമാണ് നമ്മിൽ നിന്ന് ഉണ്ടാകേണ്ടത്. നിത്യജീവനെ കാംക്ഷിക്കുന്ന വിശ്വാസികളുടെ സമൂഹമായ പരിശുദ്ധ സഭ ഈ ലോകത്തിൽ ദൈവരാജ്യത്തിന്റെ പ്രഭ പരത്തുവാൻ വിളിക്കപ്പെട്ടിരിക്കുന്നു. പരിശുദ്ധ സഭ കേവലം ഒരു ആൾക്കൂട്ടമല്ല, ക്രിസ്തുവാകുന്ന തലയോളം വളരുവാൻ അനുദിനം പണിയപ്പെട്ടുകൊണ്ടിരിക്കുന്ന ജീവനുള്ള മന്ദിരമാണ്. സമൂഹത്തിൽ ദൈവികമായ ചലനങ്ങൾ സൃഷ്ടിക്കുവാൻ പരിശുദ്ധ സഭയ്ക്ക് സാധിക്കണം. ക്രിസ്തീയ ജീവിതത്തിന്റെ തനിമയും ശുദ്ധിയും നഷ്ടമാകത്തക്കവിധം വർത്തമാന കാലത്തിന്റെ വെല്ലുവിളികൾ പ്രബലമാകുന്ന കാഴ്ച നാം കണ്ടുകൊണ്ടിരിക്കുന്നു. അതുകൊണ്ടുതന്നെ, ദൈവാശ്രയത്തോടെ നൻമയുടേയും, വിശുദ്ധിയുടേയും പവിത്രമായ ചലനങ്ങൾ ലോകത്തിൽ സൃഷ്ടിക്കുവാൻ നാം പരിശ്രമിക്കണം. ഈ ലോകത്തിൽ ആയിരിക്കുന്നു എങ്കിലും ലോകവും അതിന്റെ ദുഷിപ്പുകളും പരിശുദ്ധ സഭയെയും അതിന്റെ പ്രജകളെയും സ്വാധീനിക്കുവാനോ നശിപ്പിക്കുവാനോ ഇടയാകരുതെന്ന് വിശുദ്ധ വേദം നമ്മെ ഉദ്ബോധിപ്പിക്കുന്നു. ലോകത്താൽ വശീകരിക്കപ്പെടുവാനല്ല, മറിച്ച് ലോകത്തെ രൂപാന്തരപ്പെടുത്തുന്ന പുളിപ്പായും, ലോകത്തെ പ്രകാശിപ്പിക്കുന്ന വെളിച്ചമായും തീരുവാനാണ് ദൈവം പരിശുദ്ധ സഭയെയും അതിലൂടെ നാമേവരേയും ആക്കിയിരിക്കുന്നത്. ആത്മാവിൽ ദാരിദ്ര്യമനുഭവിക്കുന്നവരോടും, വിലപിക്കുന്നവരോടും, നീതിക്കുവേണ്ടി വിശന്നു ദാഹിക്കുന്നവരോടും, നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവരോടും, ക്രിസ്തുവിലുള്ള ഭാഗ്യാവസ്ഥയെ പ്രഘോഷിക്കുവാൻ സാധിക്കുമ്പോഴാണ് നമ്മുടെ സഭാജീവിതം കൂടുതൽ അർത്ഥവത്താവുന്നത്. പ്രപഞ്ചത്തിലും സകലജീവജാലങ്ങളിലും ഉള്ള ദൈവ സാന്നിധ്യം തിരിച്ചറിയുവാൻ സാധിക്കുന്ന ഒരു സഭയ്ക്കുമാത്രമേ ദൈവരാജ്യ നിർമ്മിതിയിൽ ക്രിയാത്മകമായി പങ്കുചേരുവാൻ കഴിയുകയുള്ളൂ എന്ന് നാം ഉറച്ചുവിശ്വസിക്കുന്നു. ക്രിസ്തു ഭരമേൽപിച്ചിരിക്കുന്ന ഈ ദൗത്യം തികവോടെ നിർവ്വഹിക്കുന്നതാണല്ലോ പ. സഭയുടെ മിഷൻ പ്രവർത്തനം എന്നതുകൊണ്ട് നാം അർത്ഥമാക്കുന്നത്. പ. സഭ അതിന്റെ മിഷൻ പ്രവർത്തന സരണിയിൽ മാതൃകാപരവും ഫലപ്രദവുമായ രീതിയിൽ ഏറെ പുരോഗതി കൈവരിച്ചിരിക്കുന്നു എന്നതിൽ നാം ദൈവത്തെ സ്തുതിക്കുന്നു. ആതുര ശുശ്രൂഷാ രംഗത്ത് നമ്മുടെ പരുമല ആശുപത്രിയോടനുബന്ധിച്ച് നിർമ്മാണത്തിലിരിക്കുന്ന സെന്റ് ഗ്രീഗോറിയോസ് ഇന്റർനാഷണൽ കാൻസർ സെന്റർ പരിശുദ്ധ സഭയുടെ ചരിത്രത്തിലെ തന്നെ നിർണ്ണായകമായ കാൽവയ്പാണ്. 120 കോടിയോളം രൂപ ചെലവു വരുന്ന ഈ ബൃഹദ്പദ്ധതിയിൽ ഇതിനോടകം തന്നെ 17 കോടി രൂപ ചെലവഴിച്ചുകഴിഞ്ഞു. നമ്മുടെ പൂർണ്ണ നിയന്ത്രണത്തിലും മൂന്ന് മെത്രാപ്പോലീത്താമാരടങ്ങിയ സമിതിയുടെ സജീവമായ മേൽനോട്ടത്തിലും നടന്നുവരുന്ന ഈ പദ്ധതി, സഭാംഗങ്ങൾ എല്ലാവരും തങ്ങളുടെ ഹൃദയത്തിൽ ഏറ്റെടുക്കുകയും നിർലോഭമായ പ്രാർത്ഥനാസഹായത്താലും സാമ്പത്തിക സഹകരണത്താലും പൂർണ്ണ ഫലപ്രാപ്തിയിലെത്തിക്കുകയും ചെയ്യണം . നമ്മുടെ സഭയുടെ വിശ്വാസം സ്വജീവനെക്കാൾ വലുതായി കരുതുകയും ചെയ്തിരുന്ന പൂർവ്വികരായ ശ്രേഷ്ഠ പിതാക്കന്മാരുടെ മഹനീയ മാതൃക പിൻപറ്റുവാൻ നാം ഏറ്റം ശ്രദ്ധിക്കണം.

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

(2012 പത്തനംതിട്ട അസ്സോസിയേഷനിൽ ചെയ്ത ഉപക്രമ പ്രസംഗത്തിൽ നിന്നും)

EDITORIAL

# ഞെരിക്കപ്പെടുന്നിടത്ത് ജീവന്റെ സുവിശേഷം



## THE GOSPEL IN A GROANING WORLD

## GOD OF LIFE LEAD US TO JUSTICE AND PEACE

ഇന്ത്യയിലെ സഭകളുടെ ദേശീയ ഐക്യവേദിയായ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ദേശീയ സമ്മേളനം 2012 ഏപ്രിൽ 25 മുതൽ 28 വരെ ബാംഗ്ലൂർ സെന്റ് ജോൺസ് കോളേജിൽ നടക്കുകയാണ്. 'ഞെരിക്കപ്പെടുന്ന ലോകത്തെ സുവിശേഷം' (The Gospel in a Groaning World) എന്നതാണ് മുഖ്യചിന്താവിഷയം. ജീവനാഥാ, ഞങ്ങളെ നീതിയിലേക്കും ശാന്തിയിലേക്കും നയിക്കണമെ. (God of life lead us to justice and peace) എന്നപ്രധാനവിഷയം കേന്ദ്രീകരിച്ച് 2013-ൽ കൊറിയയിലെ ബുസാനിൽ നടക്കുന്ന WCC യുടെ പത്താമതു അസംബ്ലിയുടെ പശ്ചാത്തലത്തിലാണ് NCCI യുടെ 27മതു സമ്മേളനത്തിൽ ഈ വിഷയം അവതരിപ്പിക്കുന്നത്.

ആഗോളവൽക്കരണവും പുത്തൻ സാമ്പത്തിക ക്രമങ്ങളും അനുനിമിഷം സൃഷ്ടിയെ മുഴുവനായും ഞെരിക്കുകയാണ്. ഞെരിക്കലിൽ നിന്നുള്ള ആർത്തനാദമാണ് ഞരക്കം. 'ഞെരിക്കുക' എന്നാൽ തകർക്കുക, ചതയ്ക്കുക, ചിതറിക്കുക, പൊട്ടിക്കുക എന്നർത്ഥം. ഇത് ആഴമായ വേദനയിൽ നിന്നുള്ള നെടുവീർപ്പാണ്. ബന്ധം, കൂട്ടായ്മ, സംവേദനം, സംഘാത്മകത എന്നിവയെ ശിഥിലീകരിക്കുന്ന ബോധപൂർവ്വമായ പ്രക്രിയയാണിത്. ഈ ശിഥിലീകരണത്തിൽ അവ്യക്തമായ ശബ്ദങ്ങളോടുകൂടിയ 'ഞെരക്കങ്ങൾ' ഉണ്ടാകുന്നു. വേദന, സങ്കടം, ദു:ഖം, രോഷം എല്ലാം ഇതിൽ ഉൾക്കൊള്ളുന്നു. മാനസിക, സാമൂഹിക, ശാരീരിക പിരിമുറുക്കങ്ങളും ഞെരങ്ങലുകൾ സൃഷ്ടിക്കുന്നു. ആഗോളതലത്തിൽ ശക്തിപ്പെടുന്ന വിവിധതര ഞരങ്ങലുകളുടെ ഉറവിടം സാമൂഹിക ഘടനയിൽ ഉണ്ടായ ജീർണ്ണതകളാണ്. മനുഷ്യന്റെ പാപവും സ്വാർത്ഥതയും അനീതിയും അധികാര മോഹവും 'ഞെരിക്കങ്ങളും' വിഹ്വലതകളും ദ്രുതഗതമാക്കുന്നു. ആഗോള വിപണിയിൽ കേന്ദ്രീകൃതമായ സാമ്പത്തിക-രാഷ്ട്രീയ പ്രത്യയ ശാസ്ത്രങ്ങളും സൃഷ്ടിയെ മുഴുവൻ തകർക്കുന്നതരത്തിലുള്ളതാണ്. ആഗോളവൽക്കരണ മൂല്യങ്ങൾ പ്രകൃതി-മനുഷ്യൻ-സമൂഹം എന്നി

വയെ പ്രതികൂലമായി ബാധിക്കുകയാണ്. സമൂഹത്തിൽ ശക്തിപ്പെടുന്ന വർഗ്ഗീയത, ജാതീയത, മാഫിയ ബന്ധങ്ങൾ, ഉപജാപം, ആൺകോയ്മ, വിദേശവിദ്വേഷം, ഭീകരാക്രമണം, പരിസ്ഥിതി നശീകരണം, സാംസ്കാരിക ഭീകരത, തടവുപീഡനം, പൊതുക്രമക്കേടുകൾ, ലൈംഗിക അതിക്രമങ്ങൾ, അധിനിവേശം, കുടിയേറ്റം എന്നിവയെല്ലാം ഞെരുക്കലുകളുടെ പ്രതിഫലനമാണ്. ആഗോള മുതലാളിത്തം ധനികനും ദരിദ്രനും തമ്മിലുള്ള അകലം നിരന്തരം വർദ്ധിപ്പിക്കുന്നു. ലോക സമ്പത്തിന്റെ 80 ശതമാനത്തിലധികം കൈവശപ്പെടുത്തിയിരിക്കുന്നത് 20 ശതമാനം വരുന്ന ധനികരായ ജനങ്ങളിലാണ്. സാമ്പത്തിക ഞെരിക്കലുകളിൽ തകർന്നടിയുന്നത് 'ദരിദ്രനും' 'ദലിതരുമാണ്'. ഇവർ അതിശീഘ്രം സമൂഹത്തിൽ നിന്നും പാർശ്വവൽക്കരിക്കപ്പെടുന്നു.

മനുഷ്യന്റെ സ്വാർത്ഥതയും സുഖലോലുപതയും വർദ്ധിക്കുന്നതിനാൽ പ്രകൃതിയെ വിവിധതരത്തിൽ ചൂഷണം ചെയ്യുന്നു. അതിനാൽ ഭൂകമ്പം, സുനാമി, വെള്ളപ്പൊക്കം, അമ്ള മഴ, അന്തരീക്ഷ-ജല മലിനീകരണം എന്നിവ അതിശക്തമാക്കുന്നു. കാലാവസ്ഥാ വ്യതിയാനവും ജൈവ വൈവിധ്യ തകർച്ചയും ശുദ്ധജലക്ഷാമവും, എല്ലായിടവും രൂക്ഷമായി. എച്ച്. ഐ. വി, എയ്ഡ്സ്, ക്യാൻസർ രോഗികളുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചു. ഇത് സ്ത്രീകളെയും കുട്ടികളേയും അതികഠിനമായി ബാധിക്കുന്നു.

ജാതിഘടനയുടെ അടിസ്ഥാനത്തിൽ ഇന്ത്യൻ സമൂഹം ഇപ്പോഴും ശിഥിലമാകുന്നു. ദലിത്, സ്ത്രീപീഢനങ്ങളും മാധ്യമ വക്രീകരണവും വർദ്ധിക്കുന്നു. ബഹുരാഷ്ട്രകമ്പനികളുടെ ഇടപെടൽമൂലം ഗോത്രവർഗ്ഗക്കാരും ആദിവാസികളും കുടിയിറക്കപ്പെടുകയും അഭയാർത്ഥികളായി തീരുകയും ചെയ്യുന്നു. ഇവർ എല്ലായിടത്തും സാമൂഹികമായി ബഹിഷ്കൃതരാകുന്നു (social exclusion). മനുഷ്യാവകാശ നിഷേധങ്ങളുടെ ഇരകളായിത്തീരുന്ന സ്ത്രീകൾ, കുട്ടികൾ, ആദിവാസികൾ, ഗോത്രവർഗ്ഗക്കാർ എന്നിവർക്ക് ജീവിക്കുവാനുള്ള അവകാശം പോലും ഹനിക്കപ്പെടുന്നു. വിദ്യാഭ്യാസം, ആരോഗ്യം, സുരക്ഷിതത്വം, ഭൂമിയുടെ അവകാശം, മനുഷ്യാന്തസ്സ് എന്നിവയും ബോധപൂർവ്വം തമസ്ക്കരിക്കപ്പെടുന്നു. ഞെരിഞ്ഞമരുന്ന ഈ മനുഷ്യകോലങ്ങൾക്ക് നീതിയെവിടെ? ജീവിതം എവിടെ?

ഇന്ത്യൻ പശ്ചാത്തലത്തിൽ ഞെരിക്കപ്പെടലിന്റെ ഇരകൾ പ്രകൃതിയും സ്ത്രീയും ദലിതരും കുട്ടികളുമാണ്. ഇവരെ ഞെരുക്കി നിശബ്ദരാക്കുന്നതിന്റെ പിന്നിലെ സാമ്പത്തിക, രാഷ്ട്രീയ, ധാർമ്മിക പാരിസ്ഥിതിക മാനങ്ങൾ കണ്ടെത്തണം. ഇതിൽ മനുഷ്യാവകാശ നിഷേധവും ലിംഗ അസമത്വവും ഭരണ നിർവ്വഹണ നിർവീര്യതയും ഉണ്ട്. പ്രകൃതിയും മനുഷ്യനും സമൂഹവും വിവിധ തരത്തിൽ ഞെരുക്കപ്പെടുന്നതിന്റെ വേദശാസ്ത്രദർശനങ്ങൾ കണ്ടെത്തി ഫലപ്രദമായ കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ചെങ്കിൽ മാത്രമേ 'നവീന ഫറവോകളുടെ' പീഢനത്തിൽ നിന്നും സമൂഹത്തെ വീണ്ടെടുക്കുവാൻ കഴിയൂ'. സഭകളെയും! സമൂഹത്തിൽ ഞെരിക്കപ്പെടുന്നവരുടെ ശബ്ദവും ദൃശ്യവുമായി തീരുവാൻ സഭകൾക്ക് കഴിയുമോ? കുരിശും ഉയിർപ്പും പ്രഖ്യാപിക്കുന്നത് വിമോചനത്തിന്റെയും ജീവന്റെയും പ്രത്യാശയുടെയും സുവിശേഷമാണ്. ഞെരിക്കപ്പെടുന്ന സാമൂഹിക ഘടനയിലേക്ക് കുരിശും വഹിച്ചു പുറപ്പെടുവാനുള്ള ശക്തിയാണ് 'ജീവന്റെ സുവിശേഷം' (റോമ. 8:22, 37-39).

> "ഇന്ത്യൻ പശ്ചാത്തലത്തിൽ ഞെരിക്കപ്പെടലിന്റെ ഇരകൾ പ്രകൃതിയും സ്ത്രീയും ദലിതരും കുട്ടികളുമാണ്."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com




ഇന്ത്യയിൽ പല സ്ഥലങ്ങളിലും ആണവ-തെർമൽ ഊർജ്ജനിലയങ്ങൾ ആരംഭിക്കുവാൻ സർക്കാർ അനുവാദം നൽകിവരുന്നു. അതിനെതിരെ സാമൂഹ്യ സമ്മർദ്ദങ്ങൾ ശക്തിപ്പെടുന്നുവെങ്കിലും സർക്കാർ ഇത് നടപ്പിലാക്കുന്നതിനുള്ള വ്യഗ്രതയിലാണ്. ഭരണകൂടം ഈ നയത്തെ ന്യായീകരിക്കുവാൻ ശ്രമിക്കുന്നതിന്റെ ഭാഗമായി ഇന്ത്യയുടെ മുൻപ്രസിഡന്റും പ്രശസ്ത ശാസ്ത്രജ്ഞനുമായ എ.പി. ജെ. അബ്ദുൽ കലാമിനെപ്പോലെയുള്ള വ്യക്തികളുടെ പിന്തുണ തേടുകയും ചെയ്യുന്നു. പരിഷ്കൃത സമൂഹത്തിന് ഈ കാര്യങ്ങളൊന്നും ഇതുവരെ ചിന്താവിഷയമായിത്തീർന്നിട്ടില്ല. ഏത് വിധേനയായാലും വേണ്ടില്ല ആവശ്യത്തിന് വൈദ്യുതി ലഭിക്കണമെന്നുള്ള പ്രായോഗിക ചിന്തമാത്രമേ അവർക്കുള്ളു. അത്യന്തം ഭീതികരവും നിരാശാജനകവുമായ ചുറ്റുപാടാണ് ഇത്. കാരണം പാരമ്പര്യ ഊർജ്ജോത്പാദന, വിതരണോപാധികൾ ഉണ്ടാക്കാവുന്ന ഭവിഷ്യത്തുകൾ പ്രവചനാതീതമാണ്.

ആണവനിലയങ്ങളുടെ സുരക്ഷിതത്വം നിരന്തരമായി ചോദ്യം ചെയ്യപ്പെടുന്നുണ്ട്. ചെർണോബിൽ ദുരന്തമുണ്ടായിട്ട് രണ്ട് ദശകങ്ങൾ കഴിഞ്ഞതേയുള്ളു. അത് വിതച്ച നാശം സോവിയറ്റ് സർക്കാർ മൂടിവെയ്ക്കാൻ ശ്രമിച്ചിട്ടും സാധ്യമായില്ല. ജപ്പാനിലെ ഫുക്കുഷിമായിൽ ആണവ അപകടം സംഭവിച്ചത് അടുത്ത കാലത്താണ്. അവിടുത്തെ ആണവനിലയത്തിലുണ്ടായ സ്ഫോടനം സൃഷ്ടിച്ച അണുവികിരണം 200 കിലോ മീറ്റർ ദൂരെയുള്ള ടോക്കിയോ നഗരത്തിലോളമെത്തി. ഇന്ത്യയിൽ താരാപ്പൂർ ഉൾപ്പെടെ പലയിടങ്ങളിലും പലപ്രാവശ്യം ഉണ്ടാകുവാൻ ഇടയായ അപകടങ്ങൾ തടയാൻ സാധിച്ചത് നാടിന്റെ ഭാഗ്യമെന്ന് കരുതിയാൽ മതി.

കൂടാതെ പ്രസരിതജലം നിലയം സ്ഥിതി ചെയ്യുന്ന മണ്ണിൽത്തന്നെ ഇറങ്ങി അണുപ്രസരണ കാരണമാവുന്നുണ്ട്. ഫ്രാൻസിൽ ഈ അപകടത്തെക്കുറിച്ച് അന്വേഷിക്കുവാനായി ഒരു കമ്മീഷനെത്തന്നെ സർക്കാർ നിയോഗിച്ചിട്ടുണ്ട്. ആണവനിലയത്തിന്റെ പരിസരം മലിനമാകുമ്പോൾ അത് ഭൂഗർഭ നീരൊഴുക്കുകളെയും ബാധിക്കുന്നു. അതുപയോഗിക്കുന്ന മനുഷ്യർ അണുപ്രസരണ ജന്യരോഗബാധിതരായിത്തീരുന്നു. ഇതു കൂടാതെ ഉപയോഗം കഴിഞ്ഞ അവശേഷിപ്പിനെ അണുപ്രസരണ വിമുക്തമായി സൂക്ഷിക്കുന്നതിനോ, സംസ്ക്കരിച്ച് അപായ രഹിതമാക്കുന്നതിനോ ഉള്ള ശ്രമം ഇന്നും പൂർണ്ണമായി വിജയിച്ചിട്ടില്ല. ആണവമാലിന്യ സംസ്ക്കരണ പ്രക്രിയ വളരെ ചെലവേറിയതുമാണ്. അതുകൊണ്ട് സമ്പന്ന രാജ്യങ്ങൾ ദരിദ്രരാജ്യങ്ങൾക്ക് സഹായവസ്തുക്കൾ എത്തിക്കുന്ന കൂട്ടത്തിൽ അത് ലഭ്യമാക്കുന്നതിന് ഉപാധിയായി ഈ ആണവമാലിന്യങ്ങളും സ്വീകരിക്കുവാൻ നിർബന്ധിക്കുന്നു. കപ്പലുകളിൽ കൊണ്ടുപോയി ആൾപ്പാർപ്പില്ലാത്ത ഇടങ്ങളിൽ അനധികൃതമായി തള്ളുന്ന പതിവും സമ്പന്നരാജ്യങ്ങൾ അവലംബിക്കുന്നുണ്ട്. ഇന്ത്യപോലെയുള്ള രാജ്യങ്ങൾ ഈ മാലിന്യങ്ങൾ എന്തുചെയ്യും? വളരെ സംശയകരമായ രീതിയി



# ബദൽ ഊർജ്ജലഭ്യത തേടണം



ഡോ. തോമസ് മാർ അത്താനാസിയോസ്




**ആണ്ടിൽ 365 ദിവസവും സൂര്യപ്രകാശം സുലഭമായ ഇന്ത്യയിൽ സൗരോർജ്ജം ഉപയോഗപ്പെടുത്തി ഊർജ്ജ പരിമിതി നികത്തുവാൻ എത്ര എളുപ്പമാണ്. ജൈവമാലിന്യങ്ങൾക്ക് യാതൊരു ക്ഷാമവുമില്ലാത്ത ഇവിടെ അതിൽ നിന്നുള്ള ഊർജ്ജോത്പാദന സാധ്യതയും ഏറെയാണ്. ധാരാളം കാറ്റ് കിട്ടുന്ന ഇവിടെ കാറ്റാടി യന്ത്രം വഴി ഉത്പാദിപ്പിക്കാവുന്ന ഊർജ്ജവും എത്രയോ അധികമാണ്.**

ലാണ് അവ അകറ്റുന്നതെന്ന സൂചനയാണുള്ളത്. ഈ മാലിന്യങ്ങൾ സൃഷ്ടിക്കുന്ന പാരിസ്ഥിക ആരോഗ്യ പ്രശ്നങ്ങൾ ഗൗരവം കുറച്ച് കാണാനാവില്ല. ആണവ മാലിന്യങ്ങൾ നിരപായകരമാം വിധം കൈകാര്യം ചെയ്യുന്നതിൽ പൊതുവേ കാണുന്ന ലാഘവസമീപനം അത്യന്തം അപകടകരമാണ്.

നിലവിലുള്ള ആണവനിലയങ്ങളും അവയുടെ പ്രവർത്തനവും എത്രമാത്രം സുരക്ഷിതമാണെന്ന് അറിയുവാൻപോലും ഈ നാട്ടിൽ നിർവ്വാഹമില്ലാത്ത അവസ്ഥയാണ് നിലവിലുള്ളത്. 1962-ലെ ആണവോർജ്ജ നിയമം 18-ാം വകുപ്പിൻപ്രകാരം ഇത് സംബന്ധിച്ച വിവരലഭ്യത നിയന്ത്രിതമാണ്. ആണവോർജ്ജ ഉത്പാദനം, മാലിന്യസംസ്ക്കരണം മുതലായവയെല്ലാം തികച്ചും അപകടരഹിതമെങ്കിൽ ഈ നിയന്ത്രണത്തിന്റെ ആവശ്യമെന്ത് എന്ന ചോദ്യം അവശേഷിക്കുന്നു.

ആണവനിലയം മുഖേനയുള്ള ഊർജ്ജോത്പാദനം ചെലവുകുറഞ്ഞതാണെന്ന ഒരു ധാരണ സൃഷ്ടിക്കപ്പെട്ടിട്ടുണ്ട്. ഫോസിൽ ഇന്ധങ്ങൾ ഉപയോഗിച്ച് ഉത്പാദിപ്പിക്കുന്നതിന്റെ ഇരട്ടിയോളം ചെലവ് ആണവോർജ്ജ ഉത്പാദനത്തിന് ആവശ്യമുണ്ട് എന്നതാണ് വാസ്തവം. അപകട സാധ്യതയും തീവ്രതയും അതിന് കൂടുതൽ. ആണവമാലിന്യം അപായകരവും അതിന്റെ സംസ്ക്കരണം വ്യയമേറിയതും. അങ്ങനെയെങ്കിൽ എന്തിനീ മാർഗ്ഗം നിർബന്ധപൂർവ്വം അവലംബിച്ച് ഊർജ്ജോത്പാദനം നടത്തണമെന്ന ചോദ്യം പ്രസക്തമാണ്.

ഫ്രാൻസ്, ജർമനി മുതലായ രാജ്യങ്ങൾ പുതുതായി ആണവനിലയങ്ങൾ സ്ഥാപിക്കുന്നില്ല. പഴയവ, ക്രമേണ നിർത്തലാക്കി വരുകയുമാണ്. മിക്ക യൂറോ-അമേരിക്കൻ രാജ്യങ്ങളിലും ഈ പ്രവണത ശക്തമായി വരികയാണ്. അപ്പോൾ ആണവനിലയങ്ങൾ നിർമ്മിക്കുന്ന വലിയ കമ്പനികളും കോർപ്പറേറ്റുകളും ആറ്റോമിക് റിയാക്ടറുകൾ സ്ഥാപിക്കുന്നതിനു വേണ്ടി ഏഷ്യൻ-ആഫ്രിക്കൻ രാജ്യങ്ങളുടെ മേൽ സമ്മർദ്ദം ചെലുത്തുന്നു. ഈ വകുപ്പിൽപ്പെട്ട നമ്മുടെ രാജ്യത്തെ ഭരണകൂടവും അതിന് വിധേയമാകുന്നു എന്ന് മാത്രം.

കൂടാതെ സർക്കാരിന്റെ അണുവായുധ നിർമ്മാണ താല്പര്യം കൂടി ഇതിനു പിന്നിലുണ്ട്. ആണവോർജ്ജ പ്രക്രിയയിലെ ഉപോല്പന്നങ്ങളായ യുറേനിയം 233, പ്ലൂട്ടോണിയം, ട്രീഷിയം മുതലായവ ഉപയോഗിച്ചാണ് ആണവായുധങ്ങൾ സൃഷ്ടിക്കുന്നത്. അതുകൊണ്ട് ഊർജ്ജോത്പാദനത്തിന്റെ മറവിൽ യുദ്ധായുധ നിർമ്മാണം ഇതിന്റെ ഗൂഢലക്ഷ്യമാകാം. ഇന്ത്യയിൽ ഇത്രയും മുതൽമുടക്കിയും താല്പര്യപൂർവ്വവും ഉത്പാദിപ്പിക്കുന്ന ആണവോർജ്ജത്തിന്റെ അളവ് ഇവിടത്തെ ആകെയുള്ള ഊർജ്ജോത്പാദനത്തിന്റെ 3 ശതമാനത്തിൽ താഴെമാത്രമാണ്. അപ്പോൾ ഏറെക്കുറെ മനസ്സിലാകും ആണവോർജ്ജോത്പാദനത്തിനുള്ള പ്രേരണ എന്തെന്ന്. പട്ടിണിയും അഴിമതിയും അനീതിയും നിറഞ്ഞ ഈ രാജ്യത്തെ നമ്മുടെ സർക്കാർ ആധുനികവും പുരോഗമനോന്മുഖവുമാക്കുന്നത് അണുബോംബ് നിർമ്മിച്ചാണ്. വികസനത്തെപ്പറ്റിയുള്ള സങ്കല്പം മാറാതെ ഇത്തരം വിക്രിയകൾ അവസാനിക്കുകയില്ല. ജനങ്ങളിൽ പകുതിയും അടിസ്ഥാനജീവിത സൗകര്യങ്ങൾ ലഭ്യമല്ലാതെ കഴിയുമ്പോൾ അണുവായുധ നിർമ്മാതാക്കളുടെ ക്ലബ്ബിലെ അംഗത്വമാണ് ഇവിടത്തെ ഭരണകൂടം അഭിമാനമായി കാണുന്നത്.

മറ്റൊരു പാരമ്പര്യ ഊർജ്ജസ്രോതസ്സ് ഫോസിൽ ഇന്ധനങ്ങളായ പെട്രോളിയം, കൽക്കരി, പ്രകൃതിവാതകം മുതലയാവയാണ്. ഇവ ഉപയോഗിച്ചുള്ള തെർമൽ പ്ലാന്റുകൾ ഏകദേശം 250 എണ്ണം ഇവിടെ അനുവാദം കിട്ടിക്കിടക്കുകയാണ്. ഇന്ത്യയുടെ ആവശ്യത്തിനായി എടുത്തുപറയുന്ന ഊർജ്ജോത്പാദന അളവിനേക്കാൾ വളരെ കൂടുതലാണ് ഇവിടെ ഉത്പാദിപ്പിക്കുവാൻ ലക്ഷ്യമിടുന്നത്. ഈ ഇന്ധന നിക്ഷേപങ്ങളുടെ ലഭ്യത പരിഗണിക്കാതെയാണ് ഇവ ഉപയോഗപ്പെടുത്തുന്നത്. ഇവ ഒരിക്കൽ ഉപയോഗിച്ചു തീർന്നാൽ പിന്നീട് ചുരുങ്ങിയ കാലയളവിലൊന്നും രൂപപ്പെടുന്നവയല്ല. ഭൂഗർഭത്തിലെ കൽക്കരി-പെട്രോളിയം നിക്ഷേപത്തിന്റെ വലിയൊരു ഭാഗം ഇതിനോടകം ഉപയോഗിച്ചു കഴിഞ്ഞു. ഈ നിലയിൽ മുന്നോട്ടുപോയാൽ അവയുടെ ശേഖരം വൈകാതെ അവസാനിക്കും. ഭാവി തലമുറയെപ്പറ്റി ചിന്തിക്കാൻപോലും തയ്യാറാകാത്ത സ്വാർത്ഥ പ്രേരിത വികസന-ജീവിത സങ്കല്പമാണീ ഉപഭോഗതൃഷ്ണയ്ക്കും പിന്നിൽ. തെർമൽ പ്ലാന്റുകൾ സൃഷ്ടിക്കുന്ന മലിനീകരണവും താപവർദ്ധനവും നാം പരിഗണിക്കുന്നതേയില്ല. തമിഴ്നാട്ടിലെ തരംഗം ബാട്ടിയിലെ തെർമൽ ഊർജ്ജകേന്ദ്രത്തിനെതിരെ ജനപ്രതിരോധം ശക്തിപ്പെട്ടുവരികയാണ്. നാട്ടിൽ മലിനീകരണവും, ജലക്ഷാമവും, ചൂടും വർദ്ധിക്കുമെന്ന കാര്യം ജനങ്ങൾക്ക് ബോധ്യപ്പെട്ടതോടെയാണ് ഈ ചെറുത്തുനിൽപ് ശക്തമായത്. 100 മെഗാവാട്ട് ഊർജ്ജോത്പാദനത്തിന് ചെലവാകുന്ന വാർഷികജലത്തിന്റെ അളവ് ഏകദേശം 3.92 ദശലക്ഷം ക്യുബിക് മീറ്ററാണ്. അതായത് നിലവിലിരിക്കുന്ന ഇത്തരം നിലയങ്ങളിലെ ജലഉപഭോഗം എന്നത് 4608 ദശലക്ഷം ക്യുബിക് മീറ്റർ വരും. 920000 ഹെക്ടർ ഭൂമി ജലസേചനം ചെയ്യുന്നതിന് ഈ വെള്ളം മതിയാകും. അപ്പോൾ ഇവിടെ ഈ കാര്യത്തിന് ഉപയോഗിക്കുന്ന വെള്ളത്തിന്റെ ഭീമമായ പരിമാണം എത്രയെന്ന് ചിന്തിക്കാവുന്നതാണ്. എത്രകാലം ഈ സാഹചര്യം നിലനിൽക്കും? കാര്യങ്ങൾ

ഇങ്ങനെ പോയാൽ എത്രകാലം ഈ നാട് വാസയോഗ്യമായി തുടരും? മലിനീകരണവും പാരിസ്ഥിതിക പ്രശ്നവും അന്തരീക്ഷ താപവർദ്ധനയും സൃഷ്ടിക്കുന്നതിൽ തെർമൽ പ്ലാന്റിന്റെ പങ്ക് വിശദീകരിക്കുവാനാണ് ശ്രമിച്ചത്.

ഹൈഡ്രോ ഇലക്ട്രിക് പദ്ധതികൾ സംബന്ധിച്ച് പരാതികൾ ഇത്രയും കാലം ഉണ്ടായിരുന്നില്ല. ഇപ്പോൾ അത് സംബന്ധിച്ചും ജനത്തിന് ആശങ്കകളാണ്. ഭൂമികുലുക്കം കൂടെക്കൂടെ ഉണ്ടാകുന്നു. ശക്തമായ ഭൂചലനം അണക്കെട്ടുകൾ തകർത്തെന്നും വരാം. ഇടുക്കി അണക്കെട്ടിന്റെ പോലും നിലനിൽപ്പിനെപ്പറ്റി ഉറപ്പില്ലാത്ത അവസ്ഥയാണ്. കൂടാതെ അണക്കെട്ടുകൾ നിർമ്മിക്കുമ്പോൾ സംജാതമാകുന്ന പാരിസ്ഥിതിക പ്രശ്നങ്ങൾ ആർക്കും അജ്ഞാതമല്ല.

ഈ സാഹചര്യത്തിൽ എന്തുചെയ്യാനാവും? ഊർജ്ജ ഉപഭോഗത്തിന് തടയിടാൻ കഴിയുമോ? അത് നിയന്ത്രിച്ചാൽതന്നെ ഇന്നുള്ളതിൽ നിന്ന് കുറയ്ക്കാൻ പറ്റുമോ? ഉപഭോഗം വർദ്ധിക്കുകയാണെങ്കിൽ എങ്ങനെ അതിനെ നേരിടണം? ഇവയൊക്കെ അടിയന്തരമായി ചിന്തിക്കേണ്ട കാര്യങ്ങളാണ്.

ദിനംതോറും ഊർജ്ജ ഉപഭോഗം വർദ്ധിക്കുന്ന സാഹചര്യത്തിൽ അത് പെട്ടെന്ന് തടയുവാനോ കുത്തനെ കുറയ്ക്കുവാനോ കഴിയുകയില്ല. കാരണം പ്രത്യേക ജീവിതരീതിയിൽ പരിചയിച്ചുവരുന്ന ഒരു സമൂഹത്തിന് മാറ്റം വരണമെങ്കിൽ അതിനെപ്പറ്റി പൂർണ്ണബോദ്ധ്യം ഉണ്ടാകണം. അല്ലെങ്കിൽ ഏതെങ്കിലും അപര്യാപ്തത അനുഭവപ്പെടണം. അതുമല്ലെങ്കിൽ ഭീതി പരക്കണം. ഇതൊന്നും എളുപ്പമല്ല. അതുപോലെ വ്യാവസായിക രംഗത്ത് ഊർജ്ജാവശ്യം ദിനംപ്രതി വർദ്ധിച്ചുവരുന്നു. ഈ സാഹചര്യത്തിൽ പൊടുന്നനെ ഊർജ്ജോപഭോഗം കുറയ്ക്കാമെന്നത് ഒരു വ്യാമോഹം മാത്രമായി നിലനിൽക്കും.

ആദ്യം ഉണ്ടാകേണ്ടത് ചില തിരുത്തലുകളാണ്. നിലവിലുള്ള വികസന സങ്കല്പം പൊളിച്ചെഴുതാതെ തരമില്ല. വികസനമെന്നുവച്ചാൽ ഇൻഫ്രാസ്ട്രക്ചർ വികസനമായി പരിമിതപ്പെടുത്തുകയും ഉപഭോഗ വസ്തുക്കൾ ലഭ്യമാക്കുകയുമാണ് എന്നാണ് ഭരണകൂടങ്ങളുടെ ധാരണ. എല്ലാവർക്കും ഭക്ഷണം, പാർപ്പിടം, വിദ്യാഭ്യാസം, ആരോഗ്യരക്ഷാ സൗകര്യങ്ങൾ, ശുദ്ധജലം, സ്വാതന്ത്ര്യം ഇവയെല്ലാം ലഭ്യമാക്കുകയാണ് വികസനം ലക്ഷ്യമിടുന്നത് എങ്കിൽ പാരിസ്ഥിതിക സന്തുലിതാവസ്ഥ നിലനിർത്തേണ്ടതുണ്ട്. പരിസരാരോഗ്യം അപകടപ്പെടുത്തുന്ന വികസനരീതിയും അതിനു വേണ്ട ഊർജ്ജോത്പാദനവും നിർവിഘ്നം നടക്കുന്നെങ്കിൽ എങ്ങനെ അടിസ്ഥാന വികസനം നടക്കും? അത് ഭാഗികമായ സാമ്പത്തിക ഉന്നതി മാത്രമാണ്. വികസനമെന്ന ചിന്ത മാറ്റി എല്ലാ മനുഷ്യർക്കും ഇന്നും, ഭാവിയിലും അന്തസ്സോടും സ്വാതന്ത്ര്യത്തോടും കൂടി കഴിയുവാൻ അവസരം സൃഷ്ടിക്കുക പരമലക്ഷ്യമാക്കണം. പാരമ്പര്യ ഊർജ്ജോദ്പാദന കേന്ദ്രങ്ങളോടുള്ള ചെറുത്തുനിൽപിന്റെ പ്രസക്തി ഇത്തരമൊരു വികസനപരിപ്രേക്ഷ്യത്തിൽ വേണം വിലയിരുത്തുവാൻ. കൂടാതെ ചെലവ് കൂടിയതും പാരിസ്ഥിക പ്രശ്നങ്ങൾ സൃഷ്ടിക്കുന്നതും ജീവനും ആരോഗ്യത്തിനും അപകടകരവുമായ പാരമ്പര്യ ഊർജ്ജ നിർമ്മാണത്തിലെ അനീതി, അധാർമ്മികത, ഹിംസാത്മകത എന്നിവയെല്ലാം തിരിച്ചറിയാൻ സാധിക്കണം. ഇത്രയെല്ലാം പണം മുടക്കി ആണവനിലയങ്ങൾ നിർമ്മിച്ചിട്ടും കേവലം അയ്യായിരത്തിൽ താഴെ മെഗാവാട്ട് പ്രതിഷ്ഠാശക്തിയാണ് അതുവഴി കൈവരിക്കാൻ കഴിഞ്ഞിട്ടുള്ളത്. ഇത്തരം പദ്ധതികൾ സൃഷ്ടിക്കുന്ന അപകട സാധ്യതകൾക്കുനേരെ കണ്ണടച്ച് അണുവായുധ നിർമ്മാണത്തിനുള്ള ഭരണകൂടത്തിന്റെ ഗൂഢലക്ഷ്യം മുന്നിൽ കാണേണ്ടതുണ്ട്.

ഊർജ്ജ പ്രതിസന്ധിക്ക് പരിഹാരമായി വൈദ്യുതിയുടെ ഉപഭോഗത്തിന് നിയന്ത്രണം ഉണ്ടാക്കുകയും ഇതിന് ബദലായി പാരമ്പര്യേതരമായ ഊർജ്ജ സാധ്യതകൾ അന്വേഷിക്കുകയും ആവശ്യമാണ്. ജർമ്മനിയുടെ മാതൃക ഇക്കാര്യത്തിൽ മറ്റു രാജ്യങ്ങൾക്കും സ്വീകരിക്കാവുന്നതാണ്. അവർ കാറ്റാടിയന്ത്ര സഹായത്തോടെ ഉത്പാദിപ്പിക്കുന്ന വാതോർജ്ജം (wind energy), സൗരോർജ്ജം, ബയോമാസ് ഊർജ്ജം, അലയോർജ്ജം (tide energy) എന്നിവയാണ് പകരമായി ഉപയോഗപ്പെടുത്തുന്നത്. 13 ദശലക്ഷം ചതുരശ്രമീറ്റർ സോളാർ പാനലാണ് അവിടെ ഇന്ന് ഉപയോഗത്തിലിരിക്കുന്നത്. അതുപോലെ തന്നെ ഇരുപതിനായിരത്തിലധികം കാറ്റാടിയന്ത്രങ്ങളും ഊർജ്ജോല്പാദന രംഗത്തുണ്ട്. കഴിഞ്ഞ രണ്ട് ദശകങ്ങളിൽ സൗരോർജ്ജ രംഗത്തുതന്നെ 15000% വർദ്ധനവുണ്ടാക്കാൻ സ്ഥാപിക്കപ്പെട്ട ഫോട്ടോ വോൾടെക്ക് (P.V) ഇൻസ്റ്റലേഷൻ വഴി സാധിച്ചു. ഊർജ്ജോത്പാദന രംഗത്ത് ഈ വ്യത്യസ്തനീക്കം നാടിന്റെ സാമ്പത്തിക പാരിസ്ഥിതിക സുരക്ഷിത നിയമങ്ങൾ വേണ്ടവിധം പരിഗണിച്ചാണ് എന്നാണ് ജർമ്മനിയുടെ ഭാഷ്യം. 2020 ഓടുകൂടി പാരമ്പര്യ ഊർജ്ജോപയോഗത്തിൽനിന്ന് ഏറെക്കുറെ പുറത്തുവരാൻ സാധിക്കുമെന്നാണ് ജർമ്മനിയുടെ കണക്കുകൂട്ടൽ.

അങ്ങനെയെങ്കിൽ ആണ്ടിൽ 365 ദിവസവും സൂര്യപ്രകാശം സുലഭമായ ഇന്ത്യയിൽ സൗരോർജ്ജം ഉപയോഗപ്പെടുത്തി ഊർജ്ജ പരിമിതി നികത്തുവാൻ എത്ര എളുപ്പമാണ്. ജൈവ മാലിന്യങ്ങൾക്ക് യാതൊരു ക്ഷാമവുമില്ലാത്ത ഇവിടെ അതിൽ നിന്നുള്ള ഊർജ്ജോത്പാദന സാധ്യതയും ഏറെയാണ്. ധാരാളം കാറ്റ് കിട്ടുന്ന ഇവിടെ കാറ്റാടിയന്ത്രം വഴി ഉത്പാദിപ്പിക്കാവുന്ന ഊർജ്ജവും എത്രയോ അധികമാണ്. നീണ്ട കടൽത്തീരമുള്ള ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ തിരമാലകളിൽനിന്നുള്ള ഊർജ്ജോല്പാദനത്തിനും വൻ സാധ്യതയാണുള്ളത്. ഈ ഊർജ്ജ സ്രോതസ്സുകൾ അനന്തവും പാരിസ്ഥിതിക പ്രശ്നങ്ങൾ സൃഷ്ടിക്കാത്തവയുമാണെന്ന് നാം ഓർക്കണം. ഇത്തരം സാധ്യതകൾ ഉപയോഗപ്പെടുത്തി നാടിന്റെ സുരക്ഷിതത്വവും പാരിസ്ഥിതിക സന്തുലിതാവസ്ഥയും സംരക്ഷിക്കുവാനും അതോടൊപ്പം ആവശ്യത്തിന് ഊർജ്ജോത്പാദനത്തിനും ഭരണകൂടത്തിന് കഴിഞ്ഞിരുന്നെങ്കിൽ രാജ്യത്തിന്റെ ഭാവി എത്ര ശുഭകരമാകുമായിരുന്നു! ■



# മദ്യപാനാസക്തി

## നിയന്ത്രണവും പുനരധിവാസവും

**ജി. ബാലകൃഷ്ണൻ നായർ**
സൈക്കോളജിസ്റ്റ്

> "ഏതു പുരുഷൻ മദ്യപാനി ആയാലും അതിന്റെ ദുര്യോഗമനുഭവിക്കേണ്ടി വരുന്നത് ഒരു സ്ത്രീ ആയിരിക്കും. ഭാര്യ, അമ്മ, മക്കൾ, സഹോദരി, സമൂഹത്തിലെ മറ്റു സ്ത്രീകൾ. ഇന്ന് 30 വയസിൽ താഴെ പ്രായമുള്ള വിധവകളുടെ എണ്ണം വർദ്ധിച്ചിരിക്കുന്നതിന്റെ പ്രധാനകാരണം മദ്യപാനം മൂലമുള്ള ദുരന്തങ്ങളാണ് "

**ഇ**ന്ന് മലയാളിയെ കാർന്നുതിന്നുന്ന ഒരു സാമൂഹിക ദുരന്തമാണ് മദ്യപാനാസക്തി. പണ്ടൊക്കെ തലയിൽ മുണ്ടിട്ട് കൊണ്ട് മദ്യഷാപ്പിൽ പോയിരുന്ന മലയാളിക്ക് ഇന്ന് തലയുയർത്തി കടന്നു കയറാവുന്ന തലത്തിലേക്ക് സമൂഹം മദ്യപാനത്തിന് ആഢ്യത്വം കല്പിച്ചിരിക്കുന്നു. മുൻപൊക്കെ അപൂർവ്വം സന്ദർഭങ്ങളിൽ ഒരു രസത്തിന് സുഹൃത്തുക്കൾ ഒത്തുകൂടി വളരെ ഗോപ്യമായി മദ്യപിച്ചിരുന്ന സ്ഥാനത്ത് ഇപ്പോൾ മദ്യപാനത്തിനുവേണ്ടി സന്ദർഭങ്ങൾ സൃഷ്ടിക്കപ്പെടുന്നു. കല്യാണം മുതൽ മരണാനന്തര ചടങ്ങുകൾ വരെ മദ്യപാനത്തിനുള്ള അസുലഭ സന്ദർഭങ്ങളായി മാറിക്കഴിഞ്ഞു.

മദ്യപാനം ഒരു ദുഃശ്ശീലമാണ്. എന്നാൽ മദ്യപാനാസക്തി ഒരു രോഗമാണ്. കഴിഞ്ഞ വർഷത്തെ കണക്കു പ്രകാരം മദ്യപാനത്തിന്റെ തുടക്കം കുറിക്കുന്ന ശരാശരി പ്രായം 13.2 വയസാണ്. 2006 ജൂൺ 30–ാം തീയതിയിലെ സർവ്വേപ്രകാരം ഇത് 17.9 വയസായിരുന്നു; എന്ന് ഓർക്കുമ്പോഴാണ് മലയാളിയുടെ കഴിഞ്ഞ 5 1/2 വർഷത്തിനുള്ളിലെ മദ്യപാന പുരോഗതിയുടെ വ്യാപ്തി മനസിലാകുന്നത്. ഈ പ്രായത്തിൽ മദ്യപിച്ചു തുടങ്ങുന്ന ഒരു കുട്ടി 15 വർഷത്തിനുശേഷം വിവാഹമെത്തുമ്പോൾ മാനവീകത ക്ഷയിച്ച ഒരു തികഞ്ഞ ദുർമ്മാർഗി ആയിരിക്കും. ഭാര്യയാകേണ്ടിവരുന്ന ഹതഭാഗ്യ ആദ്യ

ദിനം മുതൽ വിധിയെ പഴിച്ചുതുടങ്ങും. ഏതുപുരുഷൻ മദ്യപാനി ആയാലും അതിന്റെ ദുര്യോഗമനുഭവിക്കേണ്ടിവരുന്നത് ഹതഭാഗ്യയായ ഒരു സ്ത്രീയായിരിക്കം എന്നതാണ് സത്യം. അന്ന് ഭാര്യയാകാം, അമ്മയാകാം, മകളാകാം, സഹോദരിയാകാം അല്ലെങ്കിൽ സമൂഹത്തിലെ മറ്റേതെങ്കിലും സ്ത്രീ ആകാം. മദ്യത്തിന്റെ അകമ്പടിയാലുണ്ടാവുന്ന ദുരന്തങ്ങളാൽ ഇന്ന് 30 വയസിൽ താഴെപ്രായമുള്ള വിധവകളുടെ എണ്ണം കൂടിയിട്ടുണ്ട് എന്ന് കണക്കുകൾ കാണിക്കുന്നു.

### തുടക്കം

ഒരു രസത്തിന്, അല്പം സാഹസികതയ്ക്ക് കൂട്ടുകാർ ചേർന്ന് ഒരു ബിയർ കഴിക്കുന്നു. ബിയർ എന്നത് മദ്യപാനത്തിന്റെ എൽ.പി. സ്കൂളാണ്. എൽപി. സ്കൂളിൽ വച്ച് പഠിത്തം നിർത്തിയവരെപ്പറ്റി കേട്ടിട്ടില്ലല്ലോ. ക്രമേണ മറ്റു മദ്യത്തിലേക്കു ചുവടുമാറുകയും സന്ദർഭങ്ങളുടെ ദൂരം കുറക്കുകയും ചെയ്യുന്നു. ക്രമേണ മദ്യത്തിന്റെ അളവും കൂടി വരുന്നു.

## കാരണങ്ങൾ

**ശാരീരികം:-** പാരമ്പര്യസ്വഭാവം, വീട്ടിൽ മാതാപിതാക്കൾക്കൊപ്പം രുചിച്ചു തുടങ്ങുന്നു. അച്ഛനാകാമെങ്കിലെനിക്കെന്തുകൊണ്ട് ആയിക്കൂടാ എന്ന ചിന്ത പിൽക്കാലത്തുണ്ടാവുന്നു.

**മാനസികം:-** ഉൽക്കണ്ഠ, ബന്ധങ്ങളിലെ താളപ്പിഴകൾ, വിഷാദം, ആത്മാഭിമാനം നഷ്ടമാവുക, അതിവൈകാരികത.

**സാമൂഹികം:-** ലോഭമില്ലാതെയുള്ള മദ്യത്തിന്റെ ലഭ്യത, സുഹൃത്തുക്കളുടെ സ്വാധീനം, പിരിമുറുക്കം, സമൂഹത്തിൽ മദ്യപാനം അത്രവലിയ തെറ്റല്ല എന്നുള്ള ചിന്ത.

### മദ്യത്തിന്റെ പ്രവർത്തനം

ഏതു ഖര, ദ്രവ ഭക്ഷണം കഴിച്ചാലും അതിന്റെ ഘടകം രക്തത്തിലെത്തുന്നത് ചെറുകുടൽ, വൻകുടൽ എന്നിവ വഴിയാണ്. എന്നാൽ മദ്യം രക്തത്തിൽ ലയിക്കുന്നത് ആമാശയത്തിൽ വച്ചാണ്. ഒരു അറബി പഴമൊഴിയുണ്ട് "മദ്യം ഒരു മോശപ്പെട്ട ദൂതനാണ്. അവനെ പറഞ്ഞയക്കുന്നത് ആമാശയത്തിലേക്കാണെങ്കിലും ചെന്നെത്തുന്നത് തലച്ചോറിലാണ്"എന്ന്. അതിനാലാണ് മദ്യം ആദ്യം ദോഷകരമായി ബാധിക്കുന്നത് കരളിനെയാണ്. കരളിന്റെ പലപ്രവർത്തനങ്ങളിൽ ഒന്നാണ് കൃത്യസമയത്ത് ഓർമ്മപ്പെടുത്തുക എന്നത്. വൈകിട്ട് 6 മണിക്ക് മദ്യപിക്കുന്ന ഒരാളിനെ കൃത്യമായി ദിവസവും ആ സമയം ഓർമ്മപ്പെടുത്തി പറഞ്ഞു വിടുന്നത് കരളാണ് എന്നതാണ് വിരോധാഭാസം.

### മദ്യപാനാസക്തിയ മൂന്നായി തരംതിരിക്കാം.

1. **Yellow Zone:-** കേരളത്തിലെ 50 മുതൽ 60% വരെ മദ്യപാനികൾ ഈ ഗ്രൂപ്പിലാണ്. അവരുടെ കുടുംബത്തെ കാര്യമായി ബാധിച്ചിട്ടുണ്ടാവില്ല. കുടിച്ച ശേഷം ചെയ്യുന്ന പ്രവർത്തികൾ–പറഞ്ഞതും വണ്ടിയോടിച്ചതുമെല്ലാം–കൃത്യതയോടെ അടുത്തദിവസം ഓർമ്മിക്കണമെന്നില്ല. തന്റെ മദ്യപാനശീലത്തെപ്പറ്റി മറ്റുള്ളവരോട് പറയാൻ താൽപര്യമുണ്ടാവാറില്ല, ഗോപ്യമാക്കണമെന്ന ആഗ്രഹവുമുണ്ടാകും. മദ്യപാനം നിർത്താൻ പറ്റിയ ഏറ്റവും നല്ല ഘട്ടം ഇതാണ്.

2. **Orange Zone:-** ഏകദേശം 20% പേർ ഈ വിഭാഗത്തിൽ പെടും ദിവസേന വൈകിട്ടും, സാധ്യമെങ്കിൽ ഉച്ചക്കും മദ്യപാനം തുടങ്ങിയിരിക്കും. ശരീരത്തെയും മനസിനെയും ബാധിച്ചുതുടങ്ങുന്നു. കുടുംബത്തെ ബാധിച്ചു തുടങ്ങുകയും മദ്യപാനത്തെപ്പറ്റി ധൈര്യപൂർവ്വം സംസാരിച്ചുതുടങ്ങുകയും ചെയ്യുന്നു. മുൻപു കുടിക്കുന്ന അളവ്, സ്ഥലം, സമയം എന്നിവയ്ക്കു നിയന്ത്രണമുണ്ടാവില്ല. കാലത്തെ കുറ്റബോധമുണ്ടാവുമെങ്കിലും നിയന്ത്രണമുണ്ടാവില്ല, നീതീകരണവുമുണ്ടാവും ഉദാ:-ദാമ്പത്യപ്രശ്നം, ഓഫീസിലെ സമ്മർദ്ദം, കൂട്ടുകാരുടെ നിർബ്ബന്ധം തുടങ്ങി പലതും പറയാം. വീട്ടിലും ഓഫീസിലും പ്രശ്നമാകുമ്പോൾ കുറച്ചുനാൾ നിർത്തിയെന്നുവരും. അതിനെ മറികടക്കുവാൻ മനസുകൊണ്ട് ഗവേഷണം നടത്തി മദ്യത്തിന്റെ ബ്രാന്റും കുടിക്കുന്ന സമയവും മാറ്റുകയും ക്രമേണ പഴയ നിലയിലെത്തുകയും ചെയ്യും. മദ്യപാനാസക്തിയുടെ നല്ല ലക്ഷണമാണിത്. വീട്ടുകാരുടെ തന്ത്രപരമായ ഇടപെടൽ കൊണ്ട് ഈ സമയത്തും കുടി നിർത്തുവാൻ സാധിക്കും.

3. **Red Zone:-** മദ്യപാനാസക്തിയുടെ അവസാനഘട്ടമാണിത്. പൂർണ്ണമായും മദ്യത്തിനടിമയായിരിക്കും. ശാരീരവും മാനസികവുമായി തകർന്ന ഇവരുടെ കുടുംബം തകർച്ചയുടെ വക്കിലായിരിക്കും. ഒരു ജോലിയും ചെയ്യാതെ മുഴുവൻ സമയവും മദ്യപാനമായിരിക്കും. കുറ്റബോധം കുറഞ്ഞുവരും. ശാരീരികമായി ബലക്ഷയം, ഉദ്ധാരണശേഷിക്കുറവ് ഇവ അനുഭവപ്പെടും, ഗുരുതരമായ സംശയരോഗം (Paranoia) ഉടലെടുക്കുന്നത് ഈഘട്ടത്തിലാണ്. ഏതെങ്കിലുമൊരു ഇടവേളകളിൽ നയപരമായി ബോധ്യപ്പെടുത്തി ആവശ്യബോധം സൃഷ്ടിച്ച് മദ്യമുക്തിക്കു കൊണ്ടുപോകേണ്ട അവസാന സന്ദർഭമാണിത്. മിഥ്യാബോധവും വിറയലും ഉണ്ടാവും. ഇപ്പോൾ ഒരു പുനർചിന്തനമില്ലെങ്കിൽ അത്യന്തം പരിതാപകരമായ ഒരു മരണം അവരെ കാത്തിരിക്കുന്നു എന്നതാണ് സത്യം.

ശേഷം 18–ാം പേജിൽ



# പോപ്പ് ഷെനൗഡാ മൂന്നാമൻ കാലം ചെയ്തു

കെയ്റോ (ഈജിപ്റ്റ്): കോപ്റ്റിക് ഓർത്തഡോക്സ് സഭാ തലവനും അലക്സന്ത്രിയാ പാത്രിയർക്കീസുമായ പോപ്പ് ഷെനൗഡാ മൂന്നാമൻ മാർച്ച് 17-ന് കാലം ചെയ്തു. മാർച്ച് 20-ന് വാഡി അൽ നട്രൂനിലെ സെന്റ് ബിഷോയ് ആശ്രമത്തിൽ കബറടക്കി.

ഈജിപ്റ്റിലെയും മദ്ധ്യപൂർവദേശത്തെയും ഏറ്റവും വലിയ ക്രൈസ്തവ സഭയുടെ ആത്മീയ നേതാവും സുവിശേഷകനായ വിശുദ്ധ മർക്കോസ് ശ്ലീഹായുടെ പിൻഗാമിയുമാണ് പോപ്പ് ഷെനൗഡാ മൂന്നാമൻ. 'അലക്സന്ത്രിയായിലെ പോപ്പും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിലെ പാത്രിയർക്കീസും' (Pope of Alexandria and Patriarch of the See of St. Mark) എന്ന ഔദ്യോഗിക സ്ഥാനപ്പേരിൽ അറിയപ്പെടുന്ന കോപ്റ്റിക് പോപ്പിന്, സമന്മാരായ ഏഴ് ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ ഇടയിൽ പ്രഥമ സ്ഥാനമുണ്ട്.

ക്രൈസ്തവലോകത്ത് 'പോപ്പ്' (Pope) എന്നറിയപ്പെടുന്ന മൂന്നു സഭാതലവന്മാരിൽ ഒരാളാണ് കോപ്റ്റിക് സഭാതലവൻ. റോമൻ കത്തോലിക്കാ സഭാതലവനും അലക്സന്ത്രിയായിലെ ഗ്രീക്ക് പാത്രിയർക്കീസുമാണ് മറ്റു രണ്ടുപേർ. എഡി 250 ലാണ് അലക്സന്ത്രിയായിലെ ബിഷപ്പ്, പോപ്പ് എന്നറിയപ്പെട്ടു തുടങ്ങിയത്. അലക്സന്ത്രിയായിലെ 13-ാമത്തെ ബിഷപ്പ് ആയ ഹെരാക്ലസ് (231-248) ആണ് ക്രൈസ്തവ ലോകത്ത് ആദ്യമായി 'പോപ്പ്' എന്നു വിളിക്കപ്പെട്ട സഭാദ്ധ്യക്ഷൻ.

ഷെനൗഡാ എന്ന നാസിർ ഗയിദ് റഫയിൽ 1923 ഓഗസ്റ്റ് മൂന്നിന് ഈജിപ്റ്റിലെ അസ്യൂട്ടിൽ ജനിച്ചു. ആർക്കിയോളജിയിൽ ഡിപ്ലോമാ നേടി. നിർബന്ധിത സൈനികസേവനത്തിനുശേഷം 1954-ൽ സന്യാസിയും 1955-ൽ വൈദികനുമായി. കുറെക്കാലം സിറിൽ ആറാമൻ മാർപാപ്പായുടെ സെക്രട്ടറിയായി പ്രവർത്തിച്ചു. 1962-ൽ ബിഷപ്പായി. മതപഠനവകുപ്പിന്റെ ചുമതല വഹിച്ചു.

പോപ്പ് സിറിൽ ആറാമൻ കാലം ചെയ്തതിനെതുടർന്ന് 1971 നവംബർ 14-ന് അലക്സന്ത്രിയായിലെ 117-ാമത്തെ പാത്രിയർക്കീസും മാർപാപ്പായുമായി സ്ഥാനാരോഹണം ചെയ്തു. ഈജിപ്ഷ്യൻ പ്രസിഡന്റായിരുന്ന അൻവർ സാദത്തിന്റെ കാലത്ത് രാഷ്ട്രീയ കാരണങ്ങളാൽ മൂന്നു വർഷക്കാലം ഒരു ആശ്രമത്തിൽ വീട്ടുതടങ്കലിൽ കഴിയേണ്ടതായി വന്നു. 1991 - 1998 കാലത്ത് സഭകളുടെ ലോകകൗൺസിൽ പ്രസിഡന്റായിരുന്നു. 101 ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഈജിപ്റ്റിലും പുറത്തുമായി ഒന്നേമുക്കാൽ കോടിയിലധികം വിശ്വാസികളും നൂറോളം ബിഷപ്പുമാരും 50 ലധികം മെത്രാസനങ്ങളും കോപ്റ്റിക് സഭയിലുണ്ട്.

കബറടക്ക ശുശ്രൂഷയിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് പരിശുദ്ധ ഇഗ്നാത്തിയോസ് സക്കാ പ്രഥമൻ ബാവാ, എത്യോപ്യൻ പാത്രിയർക്കീസ് പരിശുദ്ധ ആബൂനാ പൗലോസ് തുടങ്ങിയ സഭാ തലവന്മാർ സംബന്ധിച്ചു. മാർച്ച് 25 ഞായറാഴ്ച മലങ്കരസഭയിലെ ദേവാലയങ്ങളിൽ വിശുദ്ധ കുർബ്ബാന മദ്ധ്യേ അദ്ദേഹത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥന നടത്തി. പോപ്പ് ബനഡിക്ട് പതിനാറാമൻ, എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയോ, അർമേനിയൻ കാതോലിക്കാമാരായ കരേക്കിൻ രണ്ടാമൻ, ആരാം ഒന്നാമൻ, റഷ്യൻ പാത്രിയർക്കീസ് കിറിൽ, അമേരിക്കൻ പ്രസിഡന്റ് ബറാക്ക് ഒബാമ, ഇന്ത്യൻ വിദേശകാര്യമന്ത്രി എസ്.എം. കൃഷ്ണ ഉൾപ്പെടെയുള്ളവർ അനുശോചനമറിയിച്ചു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുമായി കൗദാശിക ബന്ധമുള്ള കോപ്റ്റിക് ഓർത്തഡോക്സ് സഭാദ്ധ്യക്ഷന്റെ നിര്യാണത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. പൗരാണികമായ അലക്സന്ത്രിയാ സിംഹാസനത്തിലെ പാത്രിയർക്കീസ് എന്ന നിലയിൽ ക്രൈസ്തവ ലോകത്ത് സമുന്നതമായ ഒരു സ്ഥാനം അദ്ദേഹം വഹിച്ചിരുന്നു. സഭകളുടെ ലോക കൗൺസിലിന്റെ മുൻ പ്രസിഡന്റ് കൂടിയായ അദ്ദേഹത്തിന്റെ വേർപാട് ക്രൈസ്തവലോകത്തിന് പ്രത്യേകിച്ച് എക്യുമെനിക്കൽ രംഗത്തിന് തീരാനഷ്ടമാണ്. പലവിധ പീഢനങ്ങൾക്ക് വിധേയരായ കോപ്റ്റിക് സഭാംഗങ്ങൾക്ക് പ്രത്യാശ നൽകി നയിച്ച ആത്മീയ പിതാവും ഐക്യത്തിന്റെയും അനുരഞ്ജനത്തിന്റെയും വക്താവുമായിരുന്നു അദ്ദേഹമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചന സന്ദേശത്തിൽ പറഞ്ഞു.



വി.ജെ.റ്റി.

# ഒരു ബ്ലാക്ക് & വൈറ്റ്

## അഥവാ ഡോളോറസ് ഹാർട്ടിന്റെ ചരിത്രം




അഭ്രപാളി

**ഡോ. വർഗീസ് പുന്നൂസ്**

(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

**2011** ലെ ഓസ്കാർ അവാർഡു വേദി. അക്കാദമി അവാർഡ് ജേതാക്കളെ പ്രഖ്യാപിക്കുന്ന വർണ്ണ ശബളമായ ചടങ്ങ്. ലോകമെങ്ങുമുള്ള കോടിക്കണക്കിന് ആസ്വാദകർ ശ്വാസമടക്കി നിൽക്കെ അവതാരകൻ ആ പേര് പ്രഖ്യാപിച്ചു "ഡോളോറസ് ഹാർട്ട്"- ഏറ്റവും മികച്ച ഡോക്യുമെന്ററി ആയി തെരഞ്ഞെടുക്കപ്പെട്ട "God is the Bigger Elvis" എന്ന ചിത്രത്തിൽ സ്വന്തം ജീവിത കഥ അവതരിപ്പിച്ച അഭിനത്രി സദസ്സിൽ നിന്നും എഴുന്നേറ്റപ്പോൾ കാതടപ്പിക്കുന്ന ഹർഷാരവത്തോടെയും, ആദരവോടെയും ഹോളിവുഡ് സെലിബ്രിറ്റികൾ അടങ്ങുന്ന ആ സദസ്സ് കാണപ്പെട്ടു ഹോളിവുഡ് സിനിമയുടെ ചരിത്രമറിയാത്ത ടെലിവിഷൻ പ്രേക്ഷകർ 74 വയസ്സുള്ള ഒരു റോമൻ കത്തോലിക്ക കന്യാസ്ത്രീ സന്യാസ വേഷത്തിൽ സ്റ്റേജിലേക്ക് നടന്നടക്കുന്നത് കണ്ടപ്പോൾ ഒരു നിമിഷം സ്തബ്ധരായി. മദർ തെരേസയ്ക്കുശേഷം ലോകം മുഴുവൻ അറിഞ്ഞ ഈ കന്യാസ്ത്രിയുടെ ജീവിതകഥയിലേക്ക് ഒരു എത്തിനോട്ടം.

1937-ൽ അമേരിക്കയിലെ ഇല്ലിനോയി സംസ്ഥാനത്ത് ഡോളോറസ് ജനിക്കുമ്പോൾ അവളുടെ അമ്മയുടെ പ്രായം 17, അച്ഛന്റെ പ്രായം 16, അധികമൊന്നും നീണ്ടുനിൽക്കാത്ത ദാമ്പത്യമായിരുന്നു അവളുടെ കുട്ടി മാതാപിതാക്കളുടേത്. അമ്മയുടെ കൂടെ വളർന്ന ഡോളോറസ് തന്റെ 10-ാം വയസ്സിൽ മാമ്മോദീസാ മുങ്ങി റോമൻ കത്തോലിക്കാ വിശ്വാസിയായി.

പിന്നീട് അവൾ പഠിച്ചത് പരമ്പരാഗത മൂല്യങ്ങൾ പുലർത്തിയിരുന്ന ഒരു കത്തോലിക്കാ വിദ്യാലയത്തിലായിരുന്നു. അമ്മ വഴിയുള്ള കുടുംബ ബന്ധത്തിലൂടെ അവൾക്ക് സിനിമയെ സ്നേഹിച്ചിരുന്ന ചില കലാകാരന്മാരുമായി പരി

ശേഷം 23-ാം പേജിൽ

ഹോളിവുഡിനിന്നും കന്യാമഠത്തിലേക്കുള്ള ജീവിതം വളരെ മാറ്റങ്ങളുടേതായിരുന്നു - ഡോളോറസ് ഹാർട്ട് മദർ ഡോളോറസ് ആയ ജീവിതകഥ



ഫാ. ജോസ് ചെമ്മൺ



കമ്മ്യൂണിസ്റ്റ് മാർക്സിസ്റ്റ് പാർട്ടിയുടെ സംസ്ഥാന സമ്മേളന നഗരിയുടെ ചുവരിൽ ക്രൂശിതനായ ക്രിസ്തു പ്രത്യക്ഷപ്പെട്ടു. സംഭവം വാർത്താമാധ്യമങ്ങൾ ഏറെ ആഘോഷിച്ചു. പ്രസ്തുത സംഗതിയെ അനുകൂലിച്ചും പ്രതികൂലിച്ചും സാംസ്കാരിക കേരളം പ്രതികരിച്ചു. കത്തോലിക്കാ സഭയിലെ യുവ വിശ്വാസികൾ തെരുവിലിറങ്ങി പ്രതിഷേധിക്കുകയും ഡി. വൈ. എഫ്. ഐ ക്കാരെ വെല്ലുവിളിക്കുകയും ചെയ്തു. യേശുക്രിസ്തുവിന്റെ പേരിൽ കച്ചവടം നടത്തുവാനും മുതലെടുക്കുവാനും കമ്മ്യൂണിസ്റ്റ്കാരെ അനുവദിക്കുകയില്ലെന്ന് തിരുസഭ പ്രഖ്യാപിച്ചു. സഖാവ് പിണറായിയെ മാത്രമല്ല പാർട്ടിയെ മുഴുവനായും മാമോദീസാ മുക്കി സ്വീകരിച്ചുകൊള്ളാമെന്ന് നവീകരണ പിതാവ്. എന്നാൽ ഇനിയും ഒരു മെത്രാൻ തിരുവനന്തപുരത്തിന് വണ്ടികയറുകയും സമ്മേളന നഗരിയിലെത്തി ക്രൂശിതനായ ക്രിസ്തു ചിത്രത്തിനുമുമ്പിൽ വിപ്ലവാഭിവാദ്യം അർപ്പിച്ചു.
വീരവിപ്ലവകാരികളോടൊപ്പം ക്രിസ്തുവിനേയും ചേർത്ത് 'രക്തപുഷ്പാർച്ചന' നടത്തിയ മെത്രാനെ സഭയിൽ നിന്നു പുറത്താക്കണമെന്നാവശ്യപ്പെട്ട് അന്ത്യോഖ്യാ സിംഹാസന സംരക്ഷകരായ ചില മെത്രാന്മാർ കൂട്ടായ്മയാചരിക്കുകയും പതിവ് പ്രാർത്ഥനായജ്ഞത്തിന് ആഹ്വാനം ചെയ്യുകയും ചെയ്തു. ആഗോള സുറിയാനി സഭാ സുന്നഹദോസ് വിളിച്ച് ചേർത്ത് ക്രിസ്തുവിന്റെ ദൈവത്വം സംരക്ഷിക്കേണ്ടതിന്റെ അനിവാര്യതയെ ഓർമ്മിപ്പിച്ചുകൊണ്ട്

# ക്രിസ്തുവും പിണറായിയും മാർ പൗവ്വത്തിലും





**ക്രിസ്തു ഒരു അവ്യവസ്ഥയാണ്. സംഘടനയുടെ എല്ലാ വ്യവസ്ഥയ്ക്കും അതീതനാണ്. യേശുക്രിസ്തു സാമൂഹിക അധാർമ്മികതകൾക്കെതിരെ ഒരു കലാപകാരിയാണ്. എന്നാൽ ആക്രമണകാരിയല്ല. ഒരു കൊടുങ്കാറ്റാണ്. ഒരു സംഘടനയ്ക്കുള്ളിൽ യേശുക്രിസ്തുവിനെ ഒതുക്കി നിർത്താനാവില്ല.**

ഇവർ പരിശുദ്ധ അന്ത്യോഖ്യൻ ബാവായ്ക്ക് പരാതിനൽകി. 'കുരുത്തക്കേട്' കാട്ടിയ മെത്രാനേയും പരാതിക്കാരായ മെത്രാന്മാരേയും പരിശുദ്ധ ബാവാ സിറിയായിലേക്ക് വിളിച്ചിരിക്കുന്നു. വിശ്വാസമോ വിപ്ലവമോ അല്ല സിംഹാസന സംരക്ഷണമാണ് കാലഘട്ടത്തിന്റെ ആവശ്യമെന്ന് ബോധ്യപ്പെട്ട് ഇവർ ഉടനെ തിരികെ എത്തുമെന്ന് പ്രതീക്ഷിക്കാം.

യേശുക്രിസ്തു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവും ആണെന്ന് എല്ലാ ക്രൈസ്തവ വിഭാഗങ്ങളും വിശ്വസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നു. പൂർണ്ണ മനുഷ്യനായ യേശുക്രിസ്തുവിന്റെ മാനുഷിക ജീവിതം വിപ്ലവകരമായിരുന്നു എന്നും അതുകൊണ്ട് യേശുക്രിസ്തുവിനെ ഒരു വിപ്ലവകാരിയായി ആരെങ്കിലും ഉൾക്കൊള്ളുകയും ചെയ്താൽ ക്രൈസ്തവ മത നേതൃത്വം അതിന് അസ്വസ്ഥമാകുന്നതെന്തിനാണ്. യേശുക്രിസ്തുവിന്റെ ദൈവത്വമല്ല പരാമർശം എന്നത് പ്രത്യേകം ഓർക്കുക.

മനുഷ്യനായി അവതരിച്ച ദൈവപുത്രൻ ചരിത്രത്തിന് നൽകിയത് മാറ്റത്തിന്റെ സന്ദേശമാണ്. ആന്തരീകമാറ്റമായിരുന്നു പ്രധാനമെങ്കിലും സാമൂഹ്യവും ഭൗതീകവുമായ തലങ്ങളിലും മാറ്റത്തിന്റെ കൊടുങ്കാറ്റ് അഴിച്ചുവിട്ട കലാപകാരിയാണ് യേശുക്രിസ്തു. സംഘടിത മതാധികാരികൾ അതുകൊണ്ടാണ് യേശുക്രിസ്തുവിന് എതിരായത്. യേശുക്രിസ്തു എന്ന സത്യത്തെ അറിയുവാൻ അവരുടെ ബോധം പര്യാപ്തമായിരുന്നില്ല. അഹംബോധവും അധികാരവും അവരുടെ ബോധങ്ങളിൽ മറസൃഷ്ടിച്ചിരുന്നു.

എല്ലാ ലോകമതങ്ങളിലും അനേക അവതാരങ്ങളും ദൈവസങ്കല്പങ്ങളും ഉണ്ടെങ്കിലും മനുഷ്യനോട്, മനുഷ്യന്റെ വികാരങ്ങളോട് ഇത്രമാത്രം താദാത്മ്യം പ്രാപിച്ച്, മനുഷ്യനായിതന്നെ നിലകൊണ്ടത് യേശുക്രിസ്തുവാണ്. കുരിശിലെ കിടപ്പ് 'പിതാവേ എന്നെ ഉപേക്ഷിച്ചതെന്തിന്?' എന്നിങ്ങനെ നിലവിളിക്കുകയും പരിഭവിക്കുകയും ചെയ്യുന്നത് മനുഷ്യഭാവമല്ലാതെ മറ്റെന്താണ്?. ദൈവപുത്രന് കരയേണ്ടതുണ്ടോ?. പക്ഷെ, ക്രിസ്തു കരയുന്നു. പരിഭവിക്കുന്നു. യേശുക്രിസ്തുവിന് കരയാതിരിക്കാനാവില്ല. കാരണം യേശു പൂർണ്ണ മനുഷ്യനാണ്, എന്നാൽ അടുത്ത നിമിഷം , 'പിതാവേ, എന്റെ ഇഷ്ടമല്ല അങ്ങയുടെ ഹിതം തന്നെ നിറവേറണം.' എല്ലാം നിറവേറ്റുവാൻ ആത്മാവിനെ സമർപ്പിക്കുന്ന ക്രിസ്തു ദൈവീകനാണ്; ദൈവപുത്രനാണ്. ഒരേസമയം ദൈവവുമാണ്. ഭൗമീകനും സ്വർഗ്ഗീയനുമാണ്.

അറിഞ്ഞതിലും എത്രയോ ആഴങ്ങളിലാണ് യേശുക്രിസ്തു. ദൈവീക സത്യത്തിന്റെ സങ്കീർണ്ണതകളെയാണ് യേശുക്രിസ്തു പ്രതിനിധീകരിക്കുന്നത്. സ്നേഹമെന്ന ദൈവീക പ്രതിഭാസമാണ് യേശുക്രിസ്തുവിലൂടെ ലോകം അറിയുന്നത്. യേശുക്രിസ്തുവിനെ സ്നേഹിക്കുന്നവർക്കുമാത്രമേ വൈരുദ്ധ്യങ്ങൾ പരിഹരിക്കപ്പെട്ടുകഴിഞ്ഞ ഒരിടം, വിശുദ്ധ ശാന്തമായ ഒരിടം ആന്തരീക ആഴങ്ങളിൽ കണ്ടെത്താൻ കഴിയു. അല്ലാത്തവർക്ക് യേശുക്രിസ്തു വിപ്ലവകാരിയും വിമോചകനും മാത്രമാണ്. പുറമേ ക്രിസ്തു വൈരുദ്ധ്യമാണ്. അതുകൊണ്ടാകാം യേശുക്രിസ്തു തെറ്റിദ്ധരിക്കപ്പെട്ടത്. ദൈവരാജ്യത്തെക്കുറിച്ചും താനതിലെ രാജാവാണെന്നും മറ്റും പറഞ്ഞപ്പോൾ യഹൂദർക്ക് ഒന്നും മനസ്സിലായില്ല. അവർ യേശുക്രിസ്തുവിനെ തെറ്റിദ്ധരിച്ചു. ദൈവനിഷേധിയായി നിശ്ചയിച്ച് കുരിശിലേറ്റി കൊലചെയ്തു.

യേശുക്രിസ്തുവിന്റെ മരണം പോലും വൈരുദ്ധ്യമാണ്. പൊതു നിരത്തിലൂടെ നിരന്തരം യാത്രചെയ്തുകൊണ്ടിരുന്ന യേശുവിനെ പിടികൂടുവാൻ പോലും ഒരു ഒറ്റുകാരൻ വേണ്ടിവന്നു. അതും സ്വന്തശിഷ്യൻ. ഓർക്കുക, യൂദായില്ലാതെ ക്രൂശേറ്റമില്ല. ക്രൂശാരോഹണമില്ലാതെ ക്രിസ്തുവില്ല. ഗുരുവിനെ ഒറ്റിക്കൊടുത്ത ശിഷ്യനും, നിന്ദ്യമായ കുരിശും ക്രിസ്തു ജീവിതത്തിന്റെ വൈരുദ്ധ്യമാണ്. ഇതാണ് യേശുക്രിസ്തുവിനെ വ്യതിരിക്തനാക്കുന്നതും. ക്രിസ്തുവിന്റെ ജനനവും ജീവിതവും മരണവും ഒരു പുരാവൃത്ത കഥയല്ല. ചരിത്രത്തിന്റെ ഭാഗമാണ്. ചരിത്രം കേന്ദ്രീകൃതമായിരിക്കുന്നത് ക്രിസ്തുവിലാണ്. ക്രിസ്തുവിന് മുമ്പും പിമ്പുമായി ചരിത്രം വേർതിരിക്കപ്പെടുന്നു. ഇത് ഒരു യാദൃശ്ചീകതയൊന്നുമല്ല. ക്രിസ്തുവിന്ശേഷം തികച്ചും വ്യത്യസ്ഥമായ ഒരു ലോകമാണ് നിലവിൽ വന്നത്. ആ അർത്ഥത്തിലാണ് ക്രിസ്തു ആദ്യ വിപ്ലവകാരിയാകുന്നത്. അല്ലാതെ കാൾമാർക്സിന്റെ പ്രത്യയശാസ്ത്രത്തെ ആധാരമാക്കിയല്ല. ഇതൊന്നും മനസ്സിലാക്കാതെ ഒരാൾ ക്രിസ്തുവിനെ വിപ്ലവകാരിയായി കരുതിയാൽ അതിനെതിരെ പ്രക്ഷോഭത്തിന് തുനിയുന്നത് ക്രിസ്തുമതം വെറും സംഘടനമാത്രമായി പരിണമിച്ചിരിക്കുന്നതുകൊണ്ടാണ്.

ക്രിസ്തു ഒരു അവ്യവസ്ഥയാണ്. സംഘടനയുടെ എല്ലാ വ്യവസ്ഥയ്ക്കും അതീതനാണ്. പക്ഷേ ക്രിസ്ത്യാനികൾ വ്യവസ്ഥകളിലും. ക്രിസ്തുവചനങ്ങളിൽ ഈ അവ്യവസ്ഥ കാണാം. യേശുക്രിസ്തു സാമൂഹിക അധാർമ്മികതകൾക്കെതിരെ ഒരു കലാപകാരിയാണ്. എന്നാൽ ആക്രമണകാരിയല്ല. ഒരു കൊടുങ്കാറ്റാണ്. ഒരു സംഘടനയ്ക്കുള്ളിൽ യേശുക്രിസ്തുവിനെ ഒതുക്കി നിർത്താനാവില്ല. അതുകൊണ്ടാണ് ക്രിസ്തുവും ആധുനിക ക്രിസ്തുമതവും തമ്മിൽ വലിയ ബന്ധമില്ലാത്തത്. ക്രിസ്തുവും ക്രിസ്തുമതവും തമ്മിൽ വലിയ അന്തരമുണ്ട്. അതുകൊണ്ടാണ് ക്രിസ്തുമതത്തിന് വിമോചനം സാദ്ധ്യമാകാത്തത്.

ആത്മീയതയുടെ അടിസ്ഥാനതത്വം ക്രിസ്തുവാണ്. മനുഷ്യരാശിയുടെ എല്ലാ അഭിവാഞ്ചയും ക്രിസ്തുവിൽ സാക്ഷാത്കൃതമാകുന്നു. ആകുലതയിലും വേദനയിലും ജീവിക്കുന്ന മനുഷ്യന്റെ പ്രത്യാശയാണ് ക്രിസ്തു. യേശുക്രിസ്തു ഈ പ്രത്യാശ നൽകുന്നത് ആനന്ദത്തിലൂടെയോ,

# മദ്യപാനാസക്തി

13-ാം പേജിൽ നിന്നു തുടർച്ച...

## പ്രകടമായ ലക്ഷണങ്ങൾ

1. ശാരീരികം:- ഓർമ്മക്കുറവ്, ക്ഷീണം, മടി, ബലക്ഷയം, ഉറക്കക്കുറവ്, എല്ലാം പിന്നീടാവട്ടെ എന്ന് മാറ്റിവയ്ക്കുന്ന മനോഭാവം, സ്ഥലകാലബോധമില്ലായ്മ, നടക്കുമ്പോൾ ബാലൻസ് നഷ്ടപ്പെടുക, കൈകാലുകളിൽ പെരുപ്പ് (Peripheral Neuropathy) കണ്ണിന്റെ ചലനമാന്ദ്യം, ഉദ്ധാരണശേഷിക്കുറവ്, സന്ധികളിൽ വേദന, ദേഷ്യം, വിറയൽ തുടങ്ങിയവ.

2. മാനസികം:- ഉൽകണ്ഠാരോഗങ്ങൾ, വിഷാദം, വ്യക്തിത്വ വൈകല്യം, സംശയരോഗം, പാനിക് ഡിസോഡർ, ആത്മഹത്യാപ്രവണത, തുടങ്ങിയവ.

കരളിനെ ബാധിക്കുന്ന ദോഷങ്ങൾ

1. കരൾവീക്കം (fatty Lever) :- വയറിന് വലതു മുകളിലുണ്ടാകുന്ന വേദന, വിശപ്പില്ലായ്മ, ഓക്കാനം, ചെറിയ തോതിലുള്ള മഞ്ഞപ്പിത്തം എന്നിവയാണ് പുറത്തറിയുന്നത്. കരളിന്റെ അപകടാവസ്ഥ രക്തപരിശോധനയിൽ നിന്നും തിരിച്ചറിയാൻ സാധിക്കും. Lever functional Test (LFTO) -ൽ AST, ALT, SGOT, SGPT ഇവ വർദ്ധിക്കുന്നു. കൊളസ്ട്രോൾ, ട്രൈഗ്ലിസറൈഡ് ഇവ വർദ്ധിക്കുന്നു. മദ്യപാനം ഉപേക്ഷിച്ചാൽ കൊഴുപ്പലിഞ്ഞ് പൂർവ്വസ്ഥിതിയിലാകും.

2. ഹൈപ്പറ്റൈറ്റിസ് (Alcoholic Hepetitise):- കരൾ രോഗത്തിന്റെ രണ്ടാം ഘട്ടം, കോശങ്ങളിലെ ക്ഷതങ്ങളെ തുടർന്ന് ചുവന്ന രക്താണുക്കളടിഞ്ഞ് കരളിന്റെ ഘടനയിൽ മാറ്റങ്ങളുണ്ടാവുന്നു. പനി, മഞ്ഞപ്പിത്തം, വയറുവേദന വിശപ്പില്ലായ്മ എന്നീ ലക്ഷണങ്ങളാണ് ബാഹ്യമായുണ്ടാവുന്നത്. കരളിന്റെ പ്രവർത്തനത്തിൽ മാന്ദ്യമുണ്ടാവുന്നു ചിട്ടയായ ചികിത്സയാൽ ഈ അവസ്ഥയിലും ഒരു തിരിച്ചുപോക്കിന് സാധ്യതയുണ്ട്. എന്നാൽ മദ്യപാനശീലം തുടർന്നാൽ ഹൈപ്പറ്റൈറ്റിസ് സിറോസിസ് എന്ന അന്തിമഘട്ടത്തിലേക്കു പുരോഗമിക്കുന്നു.

3. സിറോസിസ് (Cirrhosis):- കരൾരോഗത്തിന്റെ സ്ഥിരമായ അന്ത്യഘട്ടം. കരൾചുരുങ്ങി കട്ടിയുള്ളതാകുന്നു. സംയോജിതകലകൾ ഒരു വലപോലെ രൂപപ്പെട്ട് കരൾ കോശങ്ങളുടെ ത്വരിതവിഭജനം തടസ്സപ്പെടുത്തുന്നു. രക്തധമനികളുടെയും പോർട്ടൽ സിരകളുടെയും ഘടനാ വൈകല്യങ്ങൾ അമിത രക്തസമ്മർദ്ദമുണ്ടാകുന്നു (Portal Hypertension). അന്നനാളം, ആമാശയം, മലാശയം, മലദ്വാരം എന്നിവടങ്ങളിൽ രക്തക്കുഴൽ തടിച്ചുവീർത്ത് പൊട്ടുന്നു. രക്തം ഛർദ്ദിക്കുക, മലം കറുത്തുപോവുക, മലദ്വാരത്തിലൂടെ രക്തസ്രാവം ഇവ ഉണ്ടാകുന്നു. രക്തസമ്മർദ്ദം മൂലം വയറ്റിൽ വെള്ളം നിറഞ്ഞ് മഹോദരം ഉണ്ടാവാം.

4. സിറോസിസ് കോമ:- സിറോസിസിന്റെ അന്ത്യഘട്ടം. തലച്ചോറിന്റെ പ്രവർത്തന മാന്ദ്യത്തെത്തുടർന്ന് അബോധാവസ്ഥ (കോമ)യിലാവുന്നു. രക്ഷപെടാനുള്ള സാധ്യത വളരെ വളരെക്കുറവാണ്.

## ചില തെറ്റിദ്ധാരണകൾ

1. മദ്യത്തോടൊപ്പം ധാരാളം ഭക്ഷണം കഴിച്ചാൽ പിന്നെ വലിയ കുഴപ്പമില്ല - തെറ്റ്. (കൂടുതൽ ഭക്ഷണത്തിലെ പൂരിത കൊഴുപ്പ് ശരീരത്തിൽ അടിഞ്ഞു കൂടുന്നു)
2. ചെറിയ തോതിൽ മദ്യപിക്കുന്നതിൽ തെറ്റില്ല - തെറ്റ് (50 - 70 ml ൽ അധികം ഉള്ളിൽ ചെന്നാൽ മദ്യപാനമായി)
3. പട്ടാളക്കാരുടെ മദ്യം നല്ലതാണ് - തെറ്റ് (നല്ല മദ്യം, ചീത്തമദ്യം എന്ന വേർതിരിവില്ല. പട്ടാളക്കാർക്കായി പ്രത്യേക ചേരുവയിൽ മദ്യം നിർമ്മിക്കുന്നില്ല)
4. മദ്യത്തോടൊപ്പം കരൾ രോഗത്തിന്റെ മരുന്നും കഴിച്ചാൽ മതി - തെറ്റ് (മദ്യത്തോടൊപ്പം മരുന്നിനെന്തു കാര്യം)
5. മദ്യപാനി അറിയാതെ ആഹാരത്തിൽ മരുന്നു കലർത്തിക്കൊടുത്താൽ ആസക്തി മാറ്റാം. - തെറ്റ് (രാസവസ്തുക്കളുടെ പ്രവർത്തനത്താൽ മദ്യപിക്കുമ്പോൾ ഛർദ്ദി, വയറിളക്കം എന്നിവ അനിയന്ത്രിതമായി ഉണ്ടാവുകയും ചിലപ്പോൾ ജീവനു തന്നെ അപകടമാവുകയും ചെയ്യും.
6. മദ്യപനെ സൂത്രത്തിൽ ചികിത്സാകേന്ദ്രത്തിൽ എത്തിച്ചാൽ മതി. - തെറ്റ്. (മദ്യപൻ മനസിൽത്തട്ടി കുടി നിർത്തണമെന്ന ചിന്തയോടെ വന്നെങ്കിലേ പ്രയോജനമുള്ളൂ. അല്ലെങ്കിൽ ചികിത്സാ കാലാവധി കഴിയുമ്പോൾ പൂർവ്വാധികം ഭംഗിയായി മദ്യപാനം ആരംഭിക്കും).
7. കപ്പാസിറ്റി ഉള്ളവർക്ക് കുടിയ്ക്കാം - തെറ്റ് (കപ്പാസിറ്റി എന്നത് വ്യക്തിക്ക് മദ്യത്തോടുള്ള Tolerence കൂടിവരുന്നു എന്നർത്ഥം. കൂടുതൽ മദ്യം കൂടുതൽ കുഴപ്പം)

## കുടിനിർത്താനുള്ള മാർഗ്ഗങ്ങൾ

മറ്റുള്ളവർക്കു പറയാനെളുപ്പമാണ്. എന്നാൽ പ്രാവർത്തികമാക്കാൻ പ്രയാസവുമാണ്. മദ്യപന്റെ മനസിനെ ബോധ്യപ്പെടുത്തിക്കൊണ്ട് ശാസ്ത്രീയമായ ചികിത്സയാണാവശ്യം. വൈദ്യശാസ്ത്ര ചികിത്സ, മനഃശാസ്ത്ര-സാമൂഹിക ചികിത്സ, പുനരധിവാസ ചികിത്സ എന്നിവയെ സമന്വയിച്ചുള്ള ഒരു സംയുക്ത ചികിത്സയാണാവശ്യം.

## ചികിത്സാഘട്ടങ്ങൾ

1. രോഗനിർണ്ണയം, 2) വിഷനിർമ്മാർജ്ജനം (De-Toxification), 3) തുടർചികിത്സ 4) മനഃശാസ്ത്ര കൗൺസലിംഗ്, 5. പുനരധിവാസ പരിപാടി.

മദ്യപാനം നിർത്തിയാലുടൻ അതിന്റെ പ്രതിഫലനങ്ങൾ ബാഹ്യ

---

ശാന്തതയിലൂടെയോ അല്ല. ദുഃഖത്തിലും പീഡാസഹനങ്ങളിലും കൂടിയാണ്. അതുകൊണ്ടാണ് വേദനിക്കുന്നവന് ക്രിസ്തു വിപ്ലവകാരിയും വിമോചകനുമാകുന്നത്. യേശുവിനെ വിശ്വസിക്കാം; കാരണം യേശുക്രിസ്തു നമുക്ക് സമനാണ്. നമ്മുടെ ദുഃഖത്തിന്റെ ഭാഗമാണ്.

ക്രിസ്തുവിനെ കച്ചവടംചെയ്ത് മുതലെടുക്കുവാൻ കമ്മ്യൂണിസ്റ്റുകാരെ അനുവദിക്കുകയില്ലെന്ന് കത്തോലിക്കാ സഭ പറയുന്നു. ശരിയാണ്. കച്ചവടത്തിന്റെ കണക്കുപറഞ്ഞാൽ ആരാണ് ക്രിസ്തുവിനെ ഏറ്റവും കൂടുതൽ കച്ചവടം നടത്തിയത്?. ലോകത്തിന്റെ ഏറ്റവും വലിയ കച്ചവടക്കാർ യഹൂദന്മാരാണ്. എന്നാൽ ഈ കാര്യത്തിൽ അവർക്ക് നഷ്ടമേയുള്ളു. അവർ അതിൽ ഇന്നും ദുഃഖിക്കുന്നുണ്ടാവും. ഏറ്റവും ലാഭമുണ്ടാക്കിയത് ഇറ്റലിക്കാരും പോളണ്ടുകാരും റോമും ആണ്. ഒരു പുറംകുപ്പായം മാത്രം സ്വന്തമായുണ്ടായിരുന്ന യേശുക്രിസ്തുവിന്റെ പേരിൽ ഇവർക്ക് സാമ്രാജ്യങ്ങളാണ് ഉള്ളത്. ത്യാഗിയായവന്റെ പേരിൽ കുരിശുയുദ്ധം ചെയ്ത് സാമ്രാജ്യങ്ങൾ കെട്ടിപ്പടുത്തുവർക്ക് കച്ചവടത്തിന്റെ കാര്യം പറയുവാൻ എന്തവകാശമാണുള്ളത്?. ■



മായും ആന്തരികമായും ഉണ്ടാവും. പിൻമാറ്റ പ്രശ്നങ്ങൾ (withdrawe Symptoms) ആണ് മുഖ്യമായും ബാഹ്യമായി പ്രകടമാവുന്നത്. ചിലപ്പോൾ അക്രമാസക്തനായി എന്നും വരാം. ഇവയെല്ലാം മറ്റുള്ളവർക്ക് മനസിലാവാം. എന്നാൽ ആന്തരിക സംഘർഷം മറ്റുള്ളവർക്ക് മനസിലാവില്ല.

## ചികിത്സാക്രമം

1. പ്രൈമറി കൗൺസലിംഗിനു ശേഷം രക്തപരിശോധനയാൽ രോഗത്തിന്റെ വ്യാപ്തി മനസിലാക്കാം.

2. വിഷനിർമ്മാർജ്ജനം (De-Toxification) ആരംഭിക്കുന്നതിനോടൊപ്പം പിന്മാറ്റ പ്രശ്നങ്ങൽക്കുള്ള മരുന്ന് പ്രയോഗവും തുടങ്ങാം. 4 മുതൽ 7 ദിവസം കൊണ്ടാ സാധാരണ നിലയിലാവുകയും മദ്യപിക്കണമെന്ന് ആവേശം അടങ്ങുകയും ചെയ്യും.

3. കൗൺസലിംഗ് ആരംഭിക്കാം. രോഗിയേയും കുടുംബത്തിലെ 6 വയസിന് മുകളിലുള്ള എല്ലാവരെയും പ്രത്യേകമായും കൂട്ടായും കൗൺസലിംഗിന് വിധേയരാക്കണം.

4. രോഗിയെ പഴിയ്ക്കുവാനോ, ശാപവാക്കുകൾ പറയുവാനോ, രോഗാവസ്ഥയിൽ ചെയ്തുകൂട്ടിയതെല്ലാം ഓർമ്മപ്പെടുത്തി വിഷമിപ്പിക്കുവാനോ ശ്രമിക്കരുത്.

5. വീണ്ടും മദ്യപാനത്തിലേക്ക് വഴുതി വീഴാതിരിക്കാൻ പഠിപ്പിക്കുന്നു.

6. മാനസികശക്തി വർദ്ധിപ്പിക്കുവാനും, മദ്യപാനത്താൽ വന്നുഭവിച്ച സാമൂഹിക, സാമ്പത്തീക, വ്യക്തിത്വ പ്രശ്നങ്ങൾ പരിഹരിക്കുവാനും ഫലപ്രദമായ നിർദ്ദേശങ്ങൾ മുന്നോട്ടുവയ്ക്കുന്നു.

7. മനസ് ശാന്തമാക്കാനും ചിന്തകൾ വഴിതെറ്റാതിരിക്കാനും ഉപകാരപ്രദമായ യോഗ, മെഡിറ്റേഷൻ എന്നിവ പഠിപ്പിക്കുന്നു.

8. സ്നേഹപൂർവ്വം ക്ഷമാശീലത്തോടെ പെരുമാറാനും, മദ്യത്തെക്കാൾ മുന്തിയ ലഹരിയായി താനിവിടുണ്ടെന്നും, ക്രിയാത്മകമായ ദാമ്പത്യത്തിലൂടെ സന്തോഷകരവും തൃപ്തികരവുമായ കുടുംബജീവിതത്തിലേക്ക് മടക്കി കൊണ്ടുവരാൻ പ്രാപ്തയാണ് താനെന്നും ഭാര്യ ബോധ്യപ്പെടുത്തണം.

9. ദീർഘനാളത്തെ കൂട്ടായ (രോഗി, കുടുംബാംഗങ്ങൾ, കൗൺസിലർ) പ്രയത്നം കൊണ്ടു മാത്രമെ പൂർണ്ണമായ മദ്യമുക്തി സാധ്യമാവൂ.

## കുടുംബാംഗങ്ങളുടെ പങ്ക്

1. മദ്യപിച്ചുവന്നാൽ കണ്ടില്ലെന്ന് നടിക്കരുത്, വഴക്കുണ്ടാക്കുകയുമരുത്; ബോധ്യപ്പെടുത്തണം. ഇല്ലെങ്കിൽ മദ്യപിച്ചാൽ വീട്ടുകാർ അറിയില്ലെന്നു കരുതും.

2. മദ്യപിയ്ക്കാതിരിക്കുന്ന സമയം, വീണ്ടും കുടിയ്ക്കാനുള്ള സാഹചര്യം ഒഴിവാക്കുകയും മദ്യപിക്കാതിരിക്കാനായി സ്നേഹപൂർവ്വം പ്രേരിപ്പിക്കുകയും ചെയ്യുക.

3. മദ്യപാനത്തിലേക്ക് നയിച്ച കാരണം കണ്ടെത്തി പരിഹരിക്കുക. മദ്യപാനകൂട്ടുകെട്ടുകൾ മനസിലാക്കി ആ കൂട്ടുകാരെ ഒഴിവാക്കാൻ ശീലിപ്പിക്കുക.

4. വല്ലപ്പോഴും കുടിച്ചോളൂ; വീട്ടിൽ വച്ചു കുടിച്ചോളൂ എന്ന് പറയാതിരിക്കുക.

5. അവരോടൊന്ന് കൂടുതൽ സ്നേഹത്തോടും കരുണയോടും പെരുമാറുക, കുഞ്ഞുങ്ങളെ അവരിലേക്കടുപ്പിക്കുക, വൈകുന്നേരങ്ങളിൽ കുഞ്ഞുങ്ങളെയും കൂട്ടി ദേവാലയത്തിലേക്കോ മറ്റോ നടന്നു പോവുക.

6. രാത്രിഭക്ഷണം നേരത്തെയാക്കുകയും എല്ലാവരും ഒന്നിച്ചിരുന്ന് സന്തോഷമായി പൊതുകാര്യങ്ങൾ സംസാരിച്ചുകൊണ്ട് കഴിയ്ക്കുകയും ചെയ്യുക.

7. ദൈവംദിനകാര്യങ്ങൾ കൃത്യമായി മറ്റുപ്രകോപനങ്ങളിൽ ശ്രദ്ധിക്കാതിരിക്കുവാൻ ശീലിക്കുക.

8. ജീവിതശൈലിയിൽ ആവശ്യമായ മാറ്റങ്ങൾ വരുത്തുക.

9. മറ്റൊരാൾ കുടിക്കാൻ ക്ഷണിച്ചാൽ "വേണ്ട" എന്ന് ദൃഢമായി പറയുവാൻ പ്രാപ്തനാക്കുക.

10. എന്തെങ്കിലും കാരണവശാൽ വീണ്ടും മദ്യപിക്കാനുള്ള പ്രവണത തോന്നിയാൽ ഉടനെതന്നെ കൗൺസലിംഗിന് കൊണ്ടുപോകണം.

11. ദേവാലയ സന്ദർശനവും ദൃഢമായ ഈശ്വരചിന്തയും ജീവിതചര്യയാക്കുവാൻ പ്രേരിപ്പിക്കുന്നതിൽ നിന്ന് അധമചിന്തകൾ മനസിൽ നിന്നൊഴിഞ്ഞു പോകും.

12. മെഡിറ്റേഷൻ, യോഗ എന്നിവ ശീലമാക്കുക.

മദ്യപാനം ആരംഭിക്കുന്നത് ഒരു രസത്തിനും കൂട്ടുകാരുമൊത്തുള്ള ഒരു നേരംപോക്കിനും ആണെങ്കിലും അതിൽ പെട്ടു പോയാൽ വിട്ടുവരുവാൻ ഭഗീരഥ പ്രയത്നം വേണ്ടിവരുമെന്ന സത്യം മനസിലാക്കിയാൽ ഈശ്വരന്റെ വരദാനമായ മനുഷ്യജന്മം പാഴായിപ്പോകാതിരിക്കാനും സാധിക്കും. ■

## 36-ാം ചരമ വാർഷികം
## (മാനേജരച്ചൻ)



**Rev. Fr. T. C. Jacob Thalakulam**

*Manager Old Seminary 1930-1960*
*Manager Catholicate Aramana 1960-1976*
*Chief Editor-Malankara Sabha Magazine*

**14-4-2012-ന് രാവിലെ 8 മണിക്ക്**
**ചീരഞ്ചിറ സെന്റ് മേരീസ് പള്ളിയിൽ വി. കുർബ്ബാനയും**
**കബറിങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടായിരിക്കും.**

# ദനഹാപ്പെരുനാളിലെ ആരാധന

**ഫാ. ഡോ. ജോസഫ് ചീരൻ**

ജനുവരി 6-ന് നടത്തുന്ന ദനഹാപ്പെരുനാളിന്റെ ആരാധനയുടെ രൂപ-ഭാവ ശില്പ സംവിധാനത്തിന്റെ ചാരുതയെപ്പറ്റി ഗഹനമായി നിരീക്ഷിക്കുന്ന പഠനമായി ബഹു. ജോഷ്വാ അച്ചന്റെ 'ദനഹ-ഒരു പുനർ വിചിന്തനം' എന്ന ലേഖനത്തെ വിലയിരുത്താം. പലപ്പോഴും കാണുന്ന ഉപരിപ്ലവമായ പരിഷ്ക്കാര നിർദ്ദേശങ്ങളല്ല അതിലുള്ളത് എന്നത് ആഹ്ലാദം ജനിപ്പിക്കുന്നു. ആ ലേഖനത്തിലെ നിർദ്ദേശങ്ങളോടുള്ള ഏതാനും പ്രതികരണ ചിന്തകൾ കുറിച്ചുകൊള്ളട്ടെ.

കുർബ്ബാനക്രമം (19-ാം നൂറ്റാണ്ട്)

**1. ആരാധനയുടെ സമയം**

എല്ലാറ്റിനെയും പൂർത്തീകരിക്കുന്ന കൂദാശയാണ് വി. കുർബ്ബാന എന്ന നിരീക്ഷണമുള്ളതുകൊണ്ടും വി. കുർബ്ബാനയോട് ചേർന്നാണെങ്കിലേ കൂടുതൽ ആളുകൾ സംബന്ധിക്കൂ എന്ന അനുഭവമുള്ളതുകൊണ്ടും ആകാം യൽദോ, ദനഹാ, പാതിനോമ്പ്, ഊശാനാ, കൃംതാ, പെന്തിക്കോസ്തി, പട്ടംകൊട, പള്ളിക്കൂദാശ, സൈത്തുകൂദാശ, മൂറോൻ കൂദാശ എന്നിവയുടെ കൂടെ കുർബ്ബാനയും നടത്തുന്നത്. കുർബ്ബാനയോടൊപ്പം നടത്തുന്നതിനാൽ വി. കുർബ്ബാനയേയും ശുശ്രൂഷയേയും പരസ്പരം ബന്ധിപ്പിക്കുന്ന ചില അനുഷ്ഠാനങ്ങൾ പിൽക്കാലത്ത് പട്ടംകൊടയിലും മറ്റും ആവിർഭവിച്ചിട്ടുണ്ട്. എന്നാൽ ഇന്നത്തെ പരിതഃസ്ഥിതിയിൽ അവയുടെയൊക്കെ സാംഗത്യം പുനഃപരിശോധനയ്ക്ക് വിധേയമാക്കാവുന്നതാണ്. പള്ളിക്കൂദാശയുടെ ദീർഘക്രമത്തിൽ ചൊല്ലിക്കൂട്ടുന്ന ഗീതങ്ങളും സങ്കീർത്തനഭാഗങ്ങളും മറ്റു വായനകളും ചേർത്ത് അന്നത്തെ വിവിധ യാമങ്ങളിലെ പ്രാർത്ഥനകൾ ചിട്ടപ്പെടുത്തിയാൽ പള്ളിക്കൂദാശയുടെ ഭാഗമായി നടത്തുന്ന ദീർഘവർണ്ണനകൾ ഒഴിവാക്കാനാകും (സത്യത്തിൽ അന്ന് നടത്താൻ തയാറാക്കിയ നമസ്ക്കാര ഭാഗങ്ങൾ ഔചിത്യദീക്ഷ കൂടാതെ - എഡിറ്റിംഗ് കൂടാതെ - സമാഹരിച്ചതിനാലല്ലേ അവയൊക്കെ ദീർഘമായ പള്ളികൂദാശയുടെ ഭാഗമായിത്തീർന്നത്?) അതുപോലെ വി. മൂറോൻ കൂദാശയും പട്ടംകൊടക്രമങ്ങളുമൊക്കെ എഡിറ്റിംഗ് നടത്തിയാൽ സാരാംശത്തിന് ഭംഗം വരാതെ ക്രമപ്പെടുത്താവുന്നതാണ്. ദനഹായുടെ ശുശ്രൂഷ സന്ധ്യയ്ക്ക് ഇന്നത് അഭികാമ്യമാണ്.

**2. പാട്ടുകൾ**

അതിലെ പല പാട്ടുകളും ഒരു പ്രുമിയോൻ സെറ്റും സന്ധ്യനമസ്ക്കാരത്തിന്റെ ഭാഗമാക്കാം. Chanting രൂപത്തിൽ ചൊല്ലുന്ന ഗീതമാലകൾ 'കഹനൈത്താ' ക്രമത്തിലും ആനീദായിലും പള്ളികൂദാശയിലും എന്നപോലെ മാനീസാ രൂപത്തിൽ പുനഃക്രമീകരിക്കാം. പാട്ടുകൾ രചിക്കുന്നവർ സുറിയാനിയിലും മലയാളത്തിലും അല്പം സംസ്കൃതത്തിലും പരിചയമുള്ളവരും കവിതാവാസനയുള്ളവരും ആയിരിക്കണം. വർണ്ണനകളും പ്രബോധനങ്ങളും അടങ്ങിയ ഗീതഭാഗങ്ങൾ രണ്ടു ഗൂദാകളായി ചൊല്ലുവാൻ സംവിധാനമുണ്ടാക്കണം.

**3. പ്രദക്ഷിണം**

മെഴുകുതിരി കത്തിച്ച് പിടിച്ചുകൊണ്ടുള്ള പ്രദക്ഷിണം സന്ധ്യാസമയത്ത് അഴകുള്ളതായിരിക്കും. വലിയ ഇടവകകളിൽ ആ പ്രദക്ഷിണം നഗരവീഥികളിലൂടെയാകുമ്പോൾ അതിന്റെ സൗന്ദര്യവും ഔചിത്യവും വർദ്ധിക്കും. അന്ത്യോഖ്യൻ ക്രമം ഇവിടെ പ്രചരിക്കുന്നതിന് മുമ്പ് മലങ്കരയിൽ നടത്തിയിരുന്ന ക്രമത്തിലെ പ്രദക്ഷിണത്തിൽ പ്രദക്ഷിണം കിഴക്ക് ആരംഭിക്കുമ്പോഴും വടക്കും പടിഞ്ഞാറും തെക്കും വാതിലുകൾക്ക് നേരെ എത്തുമ്പോഴും ഓരോ നിശ്ചിത സങ്കീർത്തനവാക്യം ചൊല്ലി ഹാലേലൂയ്യാ എന്ന് നീട്ടി ചൊല്ലുവാൻ നിർദ്ദേശമുണ്ട് (പള്ളി കൂദാശയിൽ മൂറോൻ കുപ്പി എടുത്ത് നാലുഭാഗത്തേക്കും തിരിഞ്ഞ് ഹാലേലൂയ്യാ ചൊല്ലി ആഘോഷിക്കുന്നതും വി. മൂറോൻ കൂദാശയിലെ പ്രദക്ഷിണസമയത്ത് നാല് ദിക്കിലും പ്രദക്ഷിണമെത്തുമ്പോൾ പ്രത്യേക വാക്യങ്ങൾ ചൊല്ലുന്നതും ഓർത്തുപോകുന്നു.).

**4. പ്രദക്ഷിണഗാനം**

ബഹു. ജോഷ്വാ അച്ചൻ 'സോദരരേ വരുവീൻ പോകാം' എന്നാരംഭിക്കുന്ന ഗാനത്തിന്റെ പരാവർത്തനം നൽകിയിട്ട് ത്രിത്വപരാമർശം ക്രിസ്തുവിന്റെ മാമ്മൂദീസാ സമയത്ത് നടത്തുന്നതിലെ അനൗചിത്യം സൂചിപ്പിക്കുന്നു. ഒരു കവിതയിൽ യോഹന്നാന്റെ മനോവ്യാപാരം അപ്രകാരം വർണ്ണിക്കുന്നതിൽ അപാകതയുണ്ടെന്ന് പറയാനാവുമോ? മാത്രമല്ല ത്രിത്വത്തിന്റെ വെളിപ്പാട് പൂർണ്ണമായി സംഭവിക്കുന്നത് പെന്തിക്കോസ്തിയിലാണെ

ങ്കിലും യോർദ്ദാനിൽ അതില്ല എന്ന് ഉറപ്പിച്ച് പറയാനൊക്കുമോ? മറ്റൊരു കാര്യം ഇവിടെ പറയാനുള്ളത്, അന്ത്യോഖ്യൻ ക്രമം നാം ഉപയോഗിക്കുന്നതിന് മുമ്പ് മലങ്കരയിൽ നടത്തിയിരുന്ന ദനഹായുടെ ശുശ്രൂഷയിൽ ആ പ്രദക്ഷിണ ഗാനമില്ല. കോലോദ് തെശ്ബുഹത്തെ ദ്‌യൂഹാനോൻ (യോഹന്നാൻ താൻ സ്തുതിനാദം..... ഇത്യാദി) എന്ന ഗാനം മാത്രമേ ഉള്ളൂ. ആരാധനക്രമം പരിഷ്ക്കരിക്കുവാൻ നിയോഗിക്കപ്പെടുന്നവർ ഇത്തരം കാര്യങ്ങൾ കൂടെ ശ്രദ്ധിക്കുമെന്ന് കരുതുന്നു.

**5. ലുത്തിനിയ**

നിശ്ചയമായും ലുത്തിനിയായിൽ മേല്പട്ടക്കാരോടൊപ്പം കശ്ശീശന്മാരെയും ശെമ്മാശന്മാരെയും ഉൾപ്പെടുത്തണം. വി. കുർബ്ബാനയിലെ തുബ്ദേനുകൾ ലുത്തിനിയാ ആണ്. ഒരു നൂറ്റാണ്ടു മുമ്പ് ഇവിടെ ഉപയോഗിച്ചിരുന്ന കുർബ്ബാന ക്രമത്തിലെ തുബ്ദേനുകളിൽ (അതിന്റെ ആറ് പതിപ്പുകൾ ഈ ലേഖകന്റെ കൈവശമുണ്ട്) കശ്ശീശന്മാരെയും ശെമ്മാശന്മാരെയും ഒന്നാം തുബ്ദേനിൽ പരസ്യമായി ഓർത്തിരുന്നു. പട്ടക്കാർ ഈ സമയത്തു ചൊല്ലുന്ന രഹസ്യ പ്രാർത്ഥനയിൽ മേല്പട്ടക്കാരെയും കശ്ശീശന്മാരെയും ശെമ്മാശന്മാരെയും ഓർക്കുന്നുണ്ട് (മാർ യാക്കോബിന്റെ ക്രമം കാണുക). ഒരു പതിറ്റാണ്ടു മുമ്പ് ഒരു ലേഖനത്തിൽ ഈ ലേഖകൻ ചർച്ചയ്ക്കായി ഈ വിഷയം ഉന്നയിച്ചിരുന്നു. കുർബ്ബാനക്രമത്തിന്റെ ചില പതിപ്പുകളിൽ തുബ്ദേന് ശേഷം എന്ന ശീർഷകത്തിൽ ഈ തുബ്ദേനുകൾ ചേർത്തിട്ടുള്ളതിനാൽ അവ ശരിയായ തുബ്ദേനുകൾ അല്ല എന്നും തുബ്ദേനുകൾക്ക് ശേഷം ജനങ്ങൾ ചൊല്ലുന്ന പ്രാർത്ഥനകളാണെന്നും നിരീക്ഷിക്കപ്പെടുകയാണുണ്ടായത്. ഈ ലേഖകൻ 1994-ൽ പ്രസിദ്ധപ്പെടുത്തിയ 'മലങ്കരസഭയും കേരള സംസ്ക്കാരവും' എന്ന ഗ്രന്ഥത്തിലും 2007-ൽ പ്രസിദ്ധീകരിച്ച 'ഇന്ത്യൻ ഓർത്തഡോക്സ് സഭ എ. ഡി. 52-2007' എന്ന ഗ്രന്ഥത്തിലും അനുബന്ധമായി ഈ തുബ്ദേനുകൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത് ആരും ശ്രദ്ധിച്ചതായി കാണുന്നില്ല. ഒരു കോപ്പി ഈ ലേഖനത്തോടൊപ്പം വീണ്ടും പ്രസിദ്ധപ്പെടുത്തുകയാണ്. ചില പതിപ്പുകളിൽ തുബ്ദേന് ശേഷം എന്ന് ശീർഷകമുള്ളത് ശരി തന്നെ. അക്കാലത്ത് തുബ്ദേൻ മെസ് അഹദീനാൻ' എന്ന് തുബ്ദേന്റെ ആദ്യപദങ്ങൾ സുറിയാനിയിൽ ആരംഭിച്ച ശേഷമാണ് ഈ തുബ്ദേനുകൾ ചൊല്ലിയിരുന്നത് എന്നേ അതിനർത്ഥമുള്ളു (പ്രുമിയോൻ സമയത്ത് 'ന്സാലേ ക്കൂലാൻ' എന്ന സുറിയാനി വാക്യം ചൊല്ലിയതിന് ശേഷം നാമെല്ലാവരും പ്രാർത്ഥിച്ച്... ഇത്യാദി ചൊല്ലിയിരുന്നതുപോലെയാണിത്). കുർബ്ബാനക്രമത്തിലെ ഈ തുബ്ദേൻ നിശ്ചയമായും പുനഃസ്ഥാപിക്കപ്പെടേണ്ടതുണ്ടെന്ന് വീണ്ടും അഭിപ്രായപ്പെട്ടുകൊള്ളുന്നു.

**6. പ്രസംഗം**

പ്രഭാതത്തിൽ വി. കുർബ്ബാനയും കൂടെ നടത്തുമ്പോൾ ശുശ്രൂഷയുടെ സാംഗത്യത്തെപ്പറ്റി പ്രബോധനം നടത്തുവാൻ സമയച്ചുരുക്കം മൂലം സാധിക്കുകയില്ല. ആരാധകരുടെ സംഖ്യ തുലോം പരിമിതമായതിനാൽ ആരും അതൊരാവശ്യമായി ഗണിക്കാറില്ല. പ്രബോധനത്തിലൂടെയേ ഒരു ശുശ്രൂഷയെ അർത്ഥവത്തായി പരിചയപ്പെടുത്താനാവൂ. അതുകൊണ്ട് സന്ധ്യാസമയത്തായാൽ പ്രസംഗം നടത്തുവാൻ സൗകര്യം ലഭിക്കും.

ശുശ്രൂഷകൾ കേരളത്തിനും ഇന്ത്യക്കും വെളിയിൽ സന്ധ്യാസമയത്തു നടത്താം; കേരളത്തിൽ പാടില്ല എന്നു പറയുന്ന സമീപനത്തിലെ ഔചിത്യരാഹിത്യം പുനരാലോചനയ്ക്ക് വിഷയീഭവിക്കണം. യൽദോ, കൃംതാ തുടങ്ങിയ ശുശ്രൂഷകൾ ഈ ലേഖകൻ സന്ധ്യാനമസ്ക്കാരത്തോട് ചേർത്ത് നടത്തിയപ്പോഴൊക്കെ ജനപങ്കാളിത്തം വർദ്ധിച്ച അനുഭവം ഉണ്ടായിട്ടുണ്ട്. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഈദൃശ കാര്യങ്ങൾക്ക് അർഹമായ പ്രാധാന്യം നൽകുമെന്ന് പ്രതീക്ഷിക്കുന്നു. ■

## പാവനസ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ



**പുത്തൻകാവിൽ കൊച്ചു തിരുമേനി**

ഒരു വിശ്വാസി

# LETTERS TO THE EDITOR

## കാലഘട്ടത്തിന്റെ ആവശ്യം

കേരളത്തിലെ സർക്കാർ ജീവനക്കാരുടെയും അദ്ധ്യാപകരുടെയും പെൻഷൻ പ്രായം വർദ്ധിപ്പിക്കേണ്ടത് ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. ഈ അടുത്തകാലത്ത് അലോപ്പതി ഡോക്ട്രന്മാരുടെ പെൻഷൻ പ്രായം 55-ൽ നിന്ന് 60 ലേക്ക് ഉയർത്താൻ യു.ഡി.എഫ് സർക്കാരിന് ശുപാർശ ചെയ്തതായി അറിയുന്നു. നല്ല കാര്യം പക്ഷേ ഒരു പന്തിയിൽ രണ്ട് വിളമ്പ് ശരിയല്ല അങ്ങനെയെങ്കിൽ ബാക്കി ഉള്ളവരെ ഒഴിവാക്കുന്നത് അനീതിയല്ലെ?

തൊഴിൽ രഹിതരായ ധാരാളം ചെറുപ്പക്കാർ നമ്മുടെ നാട്ടിൽ ഉണ്ട്. ഇവർക്ക് തൊഴിൽ കൊടുക്കാൻ ഒരു പരിധിവരെ സർക്കാരിന് കഴിയും അതിനുള്ള ആർജ്ജവവും ആസൂത്രണവും നടത്തണം. നിയമനനിരോധനം എടുത്തുകളയണം, ഒഴിവുകൾ നികത്തി കുറെ പേർക്കു തൊഴിൽ കൊടുക്കാം പ്രൈവറ്റ് സെക്ട്രറിലേക്ക് ജോലിസാദ്ധ്യതകൾ കണ്ടു പിടിച്ച് കുറെ പേരെ അങ്ങോട്ട് അയക്കാം. ജീവിതകാലം മുഴുവൻ പെൻഷൻ കൊടുക്കുന്നതിലും ഭേദം കുറെ കാലം കൂടി ജോലി ചെയ്യിപ്പിച്ച് വേതനം കൊടുക്കുന്നതാണ് നല്ലത്.

ഇന്ത്യയിലെ ജനങ്ങളുടെ ആയുർദൈർഘ്യം ഗൗരവമായ ഒരു പഠന വിഷയമാണ് കഴിഞ്ഞ നൂറ്റാണ്ടും ഈ നൂറ്റാണ്ടും താരതമ്യം ചെയ്യുമ്പോൾ വികസിത രാജ്യങ്ങളിലെ ജനങ്ങളുടെ ആയുസിന്റെ ദൈർഘ്യം വികസ്വര രാജ്യങ്ങളുമായി തട്ടിച്ചു നോക്കുമ്പോൾ വലിയ അന്തരം ദർശിക്കുവാൻ കഴിയും W.H.O. യുടെ കണക്ക് അനുസരിച്ച് 1951-ൽ 60 വയസ് മുകളിൽ ഉള്ളവരുടെ ജനസംഖ്യ 19.8 Million ആണ്. അത് 2012-13 കാലഘട്ടത്തിൽ 100 Million ആകുന്നു. 2030-ൽ 198 million, ജീവിത ദൈർഘ്യം 1891-ൽ 24 വയസും 1947-ൽ 41 വയസ്സും 1951-ൽ 61 വയസും 1993-ൽ 65 വയസുമാണ് ഇന്ത്യയിലെ ശരാശരി ആയുർദൈർഘ്യം എന്നാൽ ഇപ്പോൾ കേരളത്തിന്റെ ആയുർദൈർഘ്യം 70 വയസ് പുരുഷന്മാർക്കും 76 വയസ് സ്ത്രീകൾക്കു പ്രകാരം 1993-95 കാലഘട്ടങ്ങളിൽ കേരളത്തിലെ ആയുർ ദൈർഘ്യം 70 വയസ്സ് പുരുഷന്മാർക്കും 77 സ്ത്രീകൾക്കുമാണ്. അതിനുള്ള പ്രധാന കാരണങ്ങൾ താഴെ ചേർക്കുന്നു.

Reason for the Expectancy of life

1) Education & Literary (especially women)

2) Awareness about health

3) Good communication Transport (Newspapers, T.V., Print Media, Audio visual and Electronics Medias)

4) Land reforms (ownership)

5) Migration (India-Abroad)

6) Private and Public interference

7) Right based social life.

ആയതിനാൽ മറ്റ് സംസ്ഥാനങ്ങളിലെപോലെ കേരളത്തിലെ പെൻഷൻ പ്രായം എത്രയും വേഗം ഉയർത്തി സർക്കാർ വേണ്ട നടപടികൾ സ്വീകരിക്കണം.

പത്രമാധ്യമങ്ങളിൽ നിന്നും അറിയുവാൻ കഴിഞ്ഞതു ഈ വർഷം മുതൽ സർക്കാരിന് ഭാരിച്ച ബാദ്ധ്യത വന്നു വീഴുകയാണ്. പെൻഷൻ നൽകാൻ 5426 കോടി മാറ്റിവയ്ക്കണം സംസ്ഥാനത്തെ മൊത്തം ജീവനക്കാരുടെയും അദ്ധ്യാപകരുടെയും എണ്ണം 533000, പെൻഷൻ കാരുടെയും ഇപ്പോഴത്തെ എണ്ണം 54800 ആകും പെൻഷൻകാർ 15000 ത്തിലധികമുണ്ട് വരും വർഷങ്ങളിലും ഈ സ്ഥിതി തുടർന്നാൽ സംസ്ഥാനത്തെ ജീവനക്കാർക്കും അധ്യാപകർക്കും ചെലവാകുന്നതിനെക്കാൾ തുക പെൻഷൻകാർക്കായി സർക്കാർ ചെലഴിക്കേണ്ടിവരും.

പെൻഷൻ പ്രായം കൂട്ടുന്നതിനോട് സർക്കാരിന് തത്ത്വത്തിൽ യോജിപ്പാണെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. യുവജനസംഘടനകളുടെ എതിർപ്പിനെയും സമരത്തെയും ഭയന്ന് സർക്കാർ അതിന് മുതിരാനിടയില്ല. ഇങ്ങനെയുള്ളവരോട് പറയാനുള്ളത് മുഖ്യമന്ത്രി, മന്ത്രിമാർ ബോഡ് തലവന്മാർ സർക്കാരിന്റെ മറ്റ് ആനുകൂല്യം പറ്റുന്ന മറ്റു വ്യക്തികൾ എന്നിവർ 55-ാം വയസിൽ തൽസ്ഥാനത്തുനിന്ന് ഒഴിഞ്ഞ് മാതൃക കാട്ടണം. എല്ലാ രാഷ്ട്രീയ പാർട്ടികളുമായും യുവജനസംഘടനകളുമായി കൂട്ടായി ചർച്ച ചെയ്ത് ഈ കാര്യത്തിൽ സർക്കാർ താമസവിന തീരുമാനമെടുക്കണം.

**ഫാ. സാമുവൽ ജോൺ തേവത്തുമണ്ണിൽ**

■

## വിശ്വാസ പ്രമാണം

മാർച്ച് 2012 ലെ 'മലങ്കര സഭ'യുടെ മദ്ധ്യഭാഗത്ത് നിഖ്യാ വിശ്വാസ പ്രമാണത്തിന്റെ ഇംഗ്ലീഷ് മൂലം കണ്ടപ്പോഴുണ്ടായ ഒരു സംശയ നിവൃത്തിക്കുവേണ്ടി എഴുതുകയാണ്. അവസാന ഖണ്ഡികയിലെ "We confers one baptism for the remission of sins" എന്നതിന് മലയാളത്തിൽ "പാപമോചനത്തിന് മാമൂദിസാ ഒന്നു മാത്രമേയുള്ളൂ എന്ന് ഞങ്ങൾ ഏറ്റു പറഞ്ഞ്..." എന്നു ചൊല്ലിക്കൊണ്ടിരുന്നത് 2011 ലെ എം.ഒ.സി. പബ്ലിക്കേഷൻസ് വി. കുർബാന ക്രമത്തിൽ പാപമോചനത്തിന് മാമോദീസാ ഒരിക്കൽ മാത്രമാകുന്നുവെന്ന് ഞങ്ങൾ ഏറ്റുപറഞ്ഞ്.... എന്നും കാണുന്നു. മുകളിൽ പറഞ്ഞ ഇംഗ്ലീഷ് വാചകത്തിന്റെ പരിഭാഷ "പാപമോചനത്തിനുള്ള ഏക മാമോദീസായെ ഞങ്ങൾ ഏറ്റു പറഞ്ഞ്... " എന്നതല്ലേ കുറച്ചുകൂടി ഉചിതം. ഇംഗ്ലീഷ് വിശ്വാസ പ്രമാണത്തിലെ 'one true God' (ഏകസത്യദൈവം) 'one Lord' (ഏകകർത്താവ്) 'one Holy Spirit' (ഏകറൂഹാ) one holy, catholic and apostolic Church (....ഏകവിശുദ്ധ സഭ) എന്നും പറയുമ്പോൾ 'one baptism' എന്നതിന് 'ഏക മാമോദീസ്സാ' എന്ന പ്രയോഗമല്ലേ നല്ലത് നാം കൈക്കൊണ്ടിട്ടുള്ള മാമ്മോദീസായെ ഏറ്റുപറയുന്ന പ്രതീതി അനുഭവപ്പെടുമെന്ന് തീർച്ചയാണ്.

**കെ. യു. പൗലോസ്, പട്ടം**

■

## അസ്സോസിയേഷൻ

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ പിന്നണിയിൽ പ്രവർത്തിച്ചവരെ അഭിനന്ദിക്കുന്നു. രജിസ്ട്രേഷൻ കൗണ്ടറിലെ ക്യൂ ഒഴിവാക്കാമായിരുന്നു. വളരെദൂരം വെയിൽകൊണ്ട് ക്യൂ നിന്നത് അസോസിയേഷൻ അംഗങ്ങൾക്ക് ബുദ്ധിമുട്ടുണ്ടാക്കി. പ്രധാന ഗേറ്റിൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയപ്പോൾ മറ്റ് വഴികളിലൂടെ ആളുകളും വാഹനങ്ങളും മറ്റും പ്രവേശിക്കുകയുമുണ്ടായി.

**മനു ചണ്ണപ്പേട്ട, അഞ്ചൽ**

■

*For Favours Received*



ഒരു വിശ്വാസി



ജിൻസി സാജൻ
കൊച്ചുകണ്ടത്തിൽ
കാനം



ഒരു വിശ്വാസി
മാറനാട്, കുണ്ടറ

 15-ാം പേജിൽ നിന്നു തുടർച്ച...

ചയപ്പെടാൻ അവസരമൊരുങ്ങി. 1950 കളിൽ കോളജിൽ പഠിക്കുമ്പോൾ സഹപാഠിയായിരുന്ന ഡോൺറോബിൻസ മുമായി പ്രണയത്തിലായി. "എല്ലാ പ്രണയവും അൾത്താര യക്ക് മുമ്പിൽ എത്തേണ്ട ആവശ്യമില്ല" എന്ന ചിന്താഗതി ക്കാരിയായിരുന്നു യുവതിയായ ഡൊളോറസ്. അവർ വിവാഹം കഴിച്ചിരുന്നില്ല എങ്കിലും ആ ആത്മ ബന്ധം 78-ാം വയസ്സിൽ ബിസിനസ്സുകാരനായ റോബിൻസൺ മരി ക്കുന്നതുവരെയും തുടർന്നു. ഡോളോറസ് കന്യാമഠത്തിൽ ചേർന്നതിനു ശേഷവും പഴയ സുഹൃത്ത് അവളെ കാണു വാൻ എല്ലാ വർഷവും വരുമായിരുന്നു. പക്ഷേ ആ ബന്ധം ആത്മീയമായ ഒരു സുഹൃദ്ബന്ധമായി മാറ്റാൻ അവർക്ക് കഴിഞ്ഞു എന്നതായിരുന്നു അതിന്റെ ലാവണ്യം.

1953-ൽ ഹോളിവുഡിൽ നിറഞ്ഞുനിന്ന എൽവിസ് പ്രെസ്ലിയുടെ നായികയായി "Loving You" എന്ന സിനിമ യിൽ അഭിനയച്ചതോടെ ഡൊളോറസ് പ്രശസ്തിയിലേക്ക് അതിവേഗം എത്തിച്ചേർന്നു. ആ കാലഘട്ടത്തിന്റെ ഹൃദയ ത്തുടിപ്പുകളായ സ്റ്റീഫൻ ബോയ്ഡ്, മോണ്ട് ഗൊമെറി ക്ലിഫ്, ജോർജ് ഹാമിൽട്ടൺ, റോബർട്ട് വാഗ്നർ എന്നിവർക്കൊപ്പം അഭിനയിച്ച് പണവും പ്രശസ്തിയും മാത്രമല്ല വലിയ ആരാ ധകരെയും നേടിയ ഡോളോറസിന്റെ ജീവിതത്തിൽ ദൈവ വിളി വന്നത് വളരെ യാദൃശ്ചികമായാണ്. അസീസിയിലെ വി. ഫ്രാൻസിസ് എന്ന ചിത്രത്തിൽ സിസ്റ്റർ ക്ലാര എന്ന കന്യാസ്ത്രീ വേഷമായിരുന്നു ഡോളോറസിന്. ഷൂട്ടിംഗിന്റെ ഭാഗമായി വത്തിക്കാനിൽ എത്തിയ ഡോളോറസിന് ജോൺ 23-ാമൻ മാർപാപ്പയെ കാണാൻ അവസരം ലഭിച്ചു. "സിസ്റ്റർ ക്ലാരയായി അഭിനയിക്കുന്ന ആൾ ആണ് ഞാൻ" എന്ന് അവൾ സ്വയം പരിചയപ്പെടുത്തി. പരിശുദ്ധ പിതാവ് "നീ ക്ലാര തന്നെയാണ്" എന്ന് പറഞ്ഞ് അവളെ അനുഗ്രഹിച്ച നിമിഷത്തെ തന്റെ ദൈവവിളിയുടെ മുഹൂർത്തമായി അവൾ കണക്കാക്കി. ആ ചിത്രം പൂർത്തിയാക്കിയ 1962-ൽ തന്റെ ആഡംബര ജീവിതം ഉപേക്ഷിച്ച്, ഒരു പഴയ കാറിൽ തന്റെ അവശ്യസാധനങ്ങൾ എടുത്ത് അവൾ, ആരംഭിച്ച യാത്ര ചെന്നെത്തിയത് ഒരു ബനഡിക്ടൻ കന്യാസ്ത്രീ മഠത്തി ലായിരുന്നു. പ്രശസ്തിയുടെ കൊടുമുടിയിൽ നിൽക്കുന്ന താരസുന്ദരിയെ ഒരു അന്തേവാസിയായി സ്വീകരിക്കാൻ സ്വഭാവികമായും ചില തടസ്സങ്ങൾ ഉണ്ടായി. എൽവിസ് പ്രെസ്ലിയുമായി ബന്ധപ്പെടുത്തി കുറേ ഗോസിപ്പുകളും അന്ന് പ്രചരിച്ചിരുന്നു. ഡൊളോറാസിന്റെ തീരുമാനത്തിന്റെ ഗൗരവും, സ്ഥിരതയും തിരിച്ചറിഞ്ഞ മഠാധികൃതർ അവളെ നൊവിഷ്യേറ്റായി ചേർത്തു.

സന്യാസവസ്ത്ര സ്വീകരണ സമയത്ത് സിസ്റ്റർ ജൂഡിത്ത് എന്ന പേരാണ് നൽകപ്പെട്ടത് എങ്കിലും ഡൊളോ റസ് ഹാർട്ട് എന്ന പേരു തന്നെ തുടർന്നും ഉപയോഗിക്കാൻ മഠാധികൃതർ അവളെ അനുവദിക്കുകയായിരുന്നു.

വ്രതാനുഷ്ഠാനങ്ങളിൽ ഉറച്ച് കന്യാവ്രതമനുഷ്ഠിച്ച അവർ മഠത്തിൽ ക്രമേണ ഉയർന്ന് prioress സ്ഥാനത്ത് എത്തി മദർ ഡൊളോറസ് ഹാർട്ട് എന്ന് വിളിക്കപ്പെട്ടു.

വ്രതജീവിതത്തിൽ മുമ്പോട്ടു പോകുമ്പോഴും (ഒസ്കാർ അവാർഡ് നിശ്ചയിക്കുന്ന സമിതി)യുടെ വോട്ടിംഗ് ഉള്ള അംഗമായി തുടർന്നതും സമാനതകളില്ലാത്ത സംഭവമായി രുന്നു. ഹോളിവുഡിൽ നിന്നും ഹോളിലൈഫിലേയ്ക്ക് പിൻവാങ്ങിയ (അതോ മുന്നേറിയതോ) ഡൊളോറസിന്റെ ചരിത്രം ഒരു സിനിമയാക്കാൻ HBO എന്ന വിഖ്യാത ചല ച്ചിത്ര നിർമ്മാണ കമ്പനി തീരുമാനിച്ചപ്പോൾ നായികയുടെ വേഷം ആരെടുക്കണം എന്നതിൽ അവർക്ക് സംശയമി ല്ലായിരുന്നു. പക്ഷേ കന്യാമഠത്തിന്റെ കർക്കശ നിയമങ്ങൾ അതിന് തടസ്സമായിരുന്നു എന്നു പ്രത്യേകം പറയെന്നതി ല്ലല്ലോ? മദർ ഡൊളോറസിനും ഒരിക്കൽക്കൂടി ക്യാമറയുടെ മുമ്പിൽവരാൻ വലിയ താൽപര്യവും ഉണ്ടായിരുന്നില്ല. പക്ഷേ HBO കമ്പനിയുടെ നിർമ്മാതാക്കൾ പ്രതീക്ഷ കൈവിട്ടില്ല. ഇങ്ങനെ ഒരു ജീവചരിത്രം കഥാപാത്രം തന്നെ ജീവിച്ച് അഭിനയിച്ചാൽ അത് യുവജനങ്ങൾക്കുള്ള കൊടുക്കാനുള്ള സാധ്യതയുള്ള മഹത്തായ സന്ദേശമാണെന്ന് മദറിനോട് ഹെർട്ട്ഫോർഡിലെ ആർച്ച് ബിഷപ്പ് പറഞ്ഞപ്പോൾ അനു സരണം വ്രതമായി എടുത്ത ആ സന്യാസിനിക്ക് വഴങ്ങു കയേ നിവൃത്തിയുണ്ടായിരുന്നുള്ളൂ. പിന്നീട് നടന്നത് സമീ പകാല ചരിത്രം.

**മദർ ഡൊളോറസ് നമുക്ക് നൽകുന്ന വർത്ത മാനകാല സന്ദേശങ്ങൾ.**

**1:** ആധുനിക ജീവിതം നൽകുന്ന സുഖലോലുപത യിലും ആത്മീയതയ്ക്കായിയുള്ള യുവതലമുറയുടെ വാഞ്ഛ. തന്റെ പ്രശസ്തിയും പെരുമയുടെയും ഔന്നത്യത്തിൽ നിന്നാണ് ഡൊളോറസ് ഒരു സുപ്രഭാതത്തിൽ ആത്മീയത യുടെ ആഴങ്ങൾ തേടി അനുസരണയും ഏകാന്തതയും ബ്രഹ്മചര്യവും തെരഞ്ഞെടുത്തത്.

20-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ പരമ്പരാഗത മത വിശ്വാസികൾക്ക് പാശ്ചാത്യലോകത്ത് തളർച്ച നേരിട്ടു. നാസ്തികതയിലേക്കും, പുത്തൻ കപട ആത്മീയ പ്രസ്ഥാ നങ്ങളിലേക്കും യുവജനങ്ങൾ ആകർഷിക്കപ്പെട്ടു. പക്ഷേ ദൈവാനുഭവത്തിനുള്ള ഉള്ളത്തിന്റെ ദാഹം ശമിപ്പിക്കുവാൻ അവയ്ക്കൊന്നും കഴിഞ്ഞില്ല. ആശ്രമപ്രസ്ഥാനങ്ങൾക്ക് പുതിയ ഉണർവ്വ് ലഭിച്ചുകൊണ്ടിരിക്കുന്ന കാഴ്ച ഇന്ന് ദൃശ്യ മാണ്. ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളിലെയും കത്തോ ലിക്കാ സഭയിലെയും സന്യാസ പ്രസ്ഥാനങ്ങളിൽ ഈ നവോ ത്ഥാനത്തിന്റെ അലയൊലികൾ എത്തിക്കൊണ്ടിരിക്കുന്നു. ഉയർന്ന വിദ്യാഭ്യാസമുള്ളവരും ബിസിനസുകാരും, പ്രൊഫ ഷനലുകളും, കലാസാഹിത്യ രംഗങ്ങളിലുള്ളവരും ആഴത്തി ലുള്ള ആത്മീയതയുടെ ഉറവുകൾ തേടുന്ന പ്രവണത പരി ശുദ്ധാത്മ പ്രവർത്തനമായി തന്നെ കരുതണം. നമ്മുടെ സഭ യിലെ സന്യാസ പ്രസ്ഥാനങ്ങളും ഇങ്ങനെയൊരു ഉണർവി നായി സജ്ജമാകേണ്ടേ?

ഓർത്തഡോക്സ് ജീവിത ശൈലി തന്നെ ആന്തരികമായ സന്യാസമാണ് എന്ന് ദയറാക്കാരനായ മാക്സിമോസ് പറ യുന്നു. ആന്തരിക സന്യാസത്തിന്റെയും സാത്വികഭാവ ത്തിന്റെയും പരിശീലനമാണ് വലിയ നോമ്പിന്റെയും ഉയിർപ്പ് പെരുന്നാളിന്റെയും അനുഷ്ഠാനത്തിൽ ആവർത്തിക്കുന്നത്.

**2:** ദൈവവിളി കേൾക്കാൻ അവരെ പ്രാപ്തരാക്കിയത് വിദൂരവും സമീപവും ആയ ഘടകങ്ങളാണെന്ന് കാണാം. മാതാവിൽ നിന്ന് നന്നേ ചെറുപ്പത്തിൽ ലഭിച്ച യഥാർത്ഥ ക്രിസ്തീയതയുടെ പാഠങ്ങൾ, പഠിച്ച വിദ്യാലയം മനസ്സിൽ പതിഞ്ഞ മുദ്രകൾ എന്നിവ. നോമ്പനുഷ്ഠാനം, സൺഡേ സ്ക്കൂൾ പഠനം എന്നീ വിദൂര ഘടകങ്ങൾ നമ്മുടെ മക്ക ളുടെ ജീവിതത്തിലും ദൈവാനുഭവ പ്രവർത്തികളിലുള്ള ഏർപ്പെടലുകൾ ജീവിതത്തിലും അനുഭവപ്പെടുത്തുവാൻ കഴിയുന്നുണ്ടോ?

**3:** ആത്മീയ ജീവിതത്തോടൊപ്പം ദൈവം നൽകിയ താല ന്തുകളെ കുഴിച്ചുമൂടാതെ അവയെ ദൈവനാമമഹത്വത്തി നായി ഉപയോഗിക്കണം. കൃന്തായുടെ ആത്മീയ നിറവി ലേക്ക് കടന്നുവരുന്ന കാലയളവിൽ മദർ ഡൊളോറസ് നമുക്ക് നൽകുന്ന സന്ദേശങ്ങളുടെ ആഴവും അർത്ഥവും മന സ്സിലാക്കാൻ ഇതുപകരിക്കട്ടെ.

(Professor, Dept. Of Pshychatry, Govt. Medical College, Alleppey)

തുകിലുണർത്ത്

– സഖേർ

# Way of The Ascetics

**(The ancient Tradition of discipline and Inner Growth)**

## 2. മാനുഷികബലത്തിന്റെ അപര്യാപ്തത

പ. പിതാക്കന്മാർ ഏകസ്വരത്തിൽ പറയുന്നു: 'യാതൊരു തരത്തിലും സ്വയത്തിൽ ആശ്രയിക്കരുത്. ഇത് ഹൃദയത്തിൽ സൂക്ഷിക്കുക. നീ നേരിടേണ്ടി വരുന്ന പോരാട്ടം അസാധാരണമായ വിധം കാഠിന്യമേറിയതാണ്. നിന്റെ മാനുഷികമായ സർവ്വശക്തിയും സംഭരിച്ചാലും അത് അപര്യാപ്തമാണ്. സ്വയത്തിൽ ആശ്രയിക്കുന്നെങ്കിൽ നീ നിലംപതിക്കും. പോരാട്ടം തുടരാനുള്ള നിന്റെ ആഗ്രഹം നഷ്ടമാവുകയും ചെയ്യും. ദൈവത്തിന് മാത്രമാണ് നിന്റെ ഇച്ഛാനുസാരമുള്ള വിജയം നല്കാനാവുക.'

അവനവനിൽ ആശ്രയിക്കരുത് എന്ന നിശ്ചയം ഭൂരിഭാഗമാളുകൾക്കും തുടക്കത്തിൽ പ്രയാസമാണ്. ഈ വിഘ്നത്തെ അതിവർത്തിക്കാതെ നമുക്ക് മുമ്പോട്ട് പോകാനാവില്ല. എനിക്ക് ഒരുവിധ നിർദ്ദേശവും ആവശ്യമില്ലെന്നും എല്ലാം അറിയാമെന്നും സകലവും കഴിയുമെന്നും കരുതുന്നവൻ എങ്ങനെയാണ് ഉപദേശങ്ങൾ സ്വീകരിക്കുക? സ്വാർത്ഥയുടെ ചുവരുകൾക്കിടയിലൂടെ പ്രകാശകിരണങ്ങൾ പ്രവേശിക്കില്ല. യെശയ്യാ പ്രവാചകന്റെ ശബ്ദം, "തങ്ങൾക്ക് തന്നെ ജ്ഞാനികളായും തങ്ങൾക്ക് തന്നേ വിവേകികളായും തോന്നുന്നവർക്ക് അയ്യോ കഷ്ടം! (5:21). പൗലൂസ് ശ്ലീഹായുടെ മുന്നറിയിപ്പ്, "നിങ്ങളെത്തന്നെ ബുദ്ധിമാൻ എന്ന് വിചാരിക്കരുത്." (റോമർ 12:16). ദൈവരാജ്യം "ശിശുക്കൾക്ക് വെളിപ്പെടുത്തിയിരിക്കുന്നു. എന്നാൽ ജ്ഞാനികൾക്കും വിവേകികൾക്കും മറഞ്ഞിരിക്കുന്നു." (മത്തായി 11:25)

സ്വയം ശൂന്യമാക്കുക. അമിതമായ ആത്മവിശ്വാസം അവസാനിപ്പിക്കുക. ഇത് നമ്മുടെ ഹൃദയത്തെ നിയന്ത്രിക്കുന്നത്ര ആഴത്തിൽ വേരൂന്നിയിട്ടുണ്ടാവും ആത്മശരീരമനസ്സുകളുടെ നൊമ്പരങ്ങൾക്കും നൈരാശ്യങ്ങൾക്കും കഷ്ടതകൾക്കും നിദാനം ആത്മരതിയും അഹന്തയും സ്വയകേന്ദ്രീകൃതത്വവുമാണ്.

അതിനാൽ സ്വയം ശ്രദ്ധിക്കുക. ആത്മരതിയുടെ ചരടുകൾ നിങ്ങളുടെ വിമോചനത്തിന് കടിഞ്ഞാണിട്ടിരിക്കുന്നു. ഒരടിമയെന്നോണം മുഴുവൻ അലയുന്നു. ഞാൻ  ഇപ്പോൾ കുടിക്കും, ഇപ്പോൾ ഞാൻ എഴുന്നേല്പിക്കും, ഇപ്പോൾ പത്രം വായിക്കും, എന്നിങ്ങനെ സ്വയത്തിൽ വ്യാപൃതമായ നിന്റെ കണ്ഠപാശ ഒരു നിമിഷത്തിൽ നിന്ന് അടുത്ത നിമിഷത്തിലേക്ക് നീ നയിക്കുന്നു. നേരിയ വിഘ്നം പോലും നിന്നിൽ ദേഷ്യവും അക്ഷമയും അസന്തുഷ്ടിയും ജ്വലിപ്പിക്കുന്നു. ഉള്ളിടങ്ങളിൽ ഇതേ അവസ്ഥയാണ് നിന്റേതും നിനക്ക് വിരോധമായി ഒരുവാക്കുയർന്നാലുണ്ടാകുന്ന അപ്രീതി നീ അറിയും. നാം അടിമത്തത്തിലാണ് ജീവിക്കുന്നത്. എന്നാൽ, "കർത്താവിന്റെ ആത്മാവുള്ളിടത്ത് സ്വാതന്ത്ര്യം ഉണ്ട്" (2 കൊരി. 3:17)

സ്വാർത്ഥത ചുഴുന്ന ഭ്രമണപഥത്തിൽ നിന്ന് എന്ത് നന്മയാണ് ഉളവാകുക. നമ്മെപ്പോലെ അയൽക്കാരനെ സ്നേഹിക്കുന്നതിനും സർവ്വോപരി ദൈവത്തെ സ്നേഹിക്കുന്നതിനും ദൈവം കല്പിച്ചിരിക്കുന്നു. നാം അപ്രകാരം ചെയ്യുന്നുണ്ടോ? നമ്മുടെ വിചാരങ്ങൾ എപ്പോഴും സ്വന്തസുഖങ്ങളെയല്ലാതെ കാംക്ഷിച്ചിട്ടുണ്ടോ?

ഇല്ല! നിന്നിൽ യാതൊരു നന്മയും പുറപ്പെടുന്നില്ലെന്നറിയുക. എപ്പോഴെങ്കിലും നിസ്വാർത്ഥമായ ഒരു ചിന്ത നിന്നിലുണർന്നിട്ടുണ്ടെങ്കിൽ അത് നിന്നിൽ നിന്നല്ല, മറിച്ച് നിന്നിൽ സംക്ഷേപിക്കപ്പെട്ടിരിക്കുന്ന നന്മയുടെ ഉറവയിൽ നിന്നും പ്രവഹിച്ചതാണെന്ന ഉത്തമബോധ്യമുണ്ടായിരിക്കണം. അത് ജീവൻ നയിക്കുന്നവന്റെ ദാനമാണ്. അപ്രകാരം തന്നെ നന്മവിചാരത്തെ പ്രാവർത്തികമാക്കുന്ന ബലം പരിശുദ്ധ ത്രിത്വം സമ്മാനിക്കുന്നതാണ്, നിന്റെ സ്വന്തബലമല്ല എന്ന വിവേകമുണ്ടായിരിക്കണം. ■

# മലങ്കര അസോസിയേഷൻ : സഭയുടെ പാർലമെന്റ്

വർഗീസ് ജോൺ, തോട്ടപ്പുഴ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ മുതൽ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ വരെയുള്ള സ്ഥാനികളെ തെരഞ്ഞെടുക്കുന്നതു ജനാധിപത്യക്രമപ്രകാരം ചേരുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗമാണ്. അസോസിയേഷൻ സെക്രട്ടറിയെ തെരഞ്ഞെടുക്കുന്നത് അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയാണ്. മലങ്കര അസോസിയേഷൻ നടത്തിയ തെരഞ്ഞെടുപ്പുകളും വർഷങ്ങളും :

മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമി - 1908.
മലങ്കര മെത്രാപ്പോലീത്താ (ആധുനികകാലം) - 1934.
പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമി - 1962, 1970, 1980, 1992, 2006.
മേൽപ്പട്ട സ്ഥാനി (ആധുനികകാലം) - 1908, 1930, 1934, 1951, 1965, 1974, 1977, 1982, (1987), 1989, 1992, 2004, 2008, 2010.
വൈദിക ട്രസ്റ്റി - 1869, 1886, 1892, 1895, 1911, 1958, 1965, 1982, 1987, 2004, 2007, 2012.
അയ്മേനി ട്രസ്റ്റി - 1869, 1886, 1892, 1901, 1911, 1931, 1958, 1980, 2007, 2012.
അസോസിയേഷൻ മാനേജിംഗ് കമ്മറ്റി - 1873, 1876, 1878, 1892, 1901, 1908, 1930, 1934, 1951, 1959, 1965, 1970, 1974, 1980, 1985, 1989, 1994, 2002, 2007, 2012.

## കൂട്ടുട്രസ്റ്റിമാരും സെക്രട്ടറിമാരും

### വൈദിക ട്രസ്റ്റിമാർ

1. താഴത്തു ചാക്കോ ചാണ്ടപ്പിള്ള കത്തനാർ (21.10.1869 - 13.09.1886)
2. കോനാട്ട് കോര യോഹന്നാൻ മൽപ്പാൻ (13.09.1886 - 09.03.1890)
3. കോനാട്ട് കോര മാത്തൻ മൽപ്പാൻ (31.03.1892 / 23.11.1895* - 07.09.1911)
4. പാലപ്പള്ളിൽ മാണി പൗലോസ് കത്തനാർ (07.09.1911 - 24.12.1955)
5. മണലിൽ യാക്കോബ് കത്തനാർ (26.12.1958 - 28.12.1965)
6. തെങ്ങുംതോട്ടത്തിൽ ടി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ (28.12.1965 - 28.12.1982)
7. കോനാട്ട് ഏബ്രഹാം മൽപ്പാൻ (28.12.1982 - 02.03.1987)
8. ഫാ. മത്തായി നൂറനാൽ (29.12.1987 - 29.11.2002)
9. ഫാ. ഡോ. ഒ. തോമസ് (10.06.2004 - 21.03.2007)
10. ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് (21.03.2007 & 07.03.2012 - ..........)

പഴയ പാത്രിയർക്കീസ് കക്ഷി(1911 - 1958)യിൽ കോനാട്ട് കോര മാത്തൻ മൽപ്പാൻ (07.09.1911 - 08.11.1927), പൂക്കുന്നേൽ അവിരാ ജോസഫ് കത്തനാർ (22.08.1935 - 02.01.1948), കല്ലുപ്പറമ്പിൽ വി.എം. ഗീവർഗീസ് കത്തനാർ (21.06.1957 - 16.12.1958) എന്നിവർ വൈദിക ട്രസ്റ്റിമാരായിരുന്നു.

### അയ്മേനി ട്രസ്റ്റിമാർ

1. കുളങ്ങര ഇട്ടിച്ചൻ പൈലി (21.10.1869 - 13.09.1886)
2. കുന്നുംപുറത്ത് കോര ഉലഹന്നാൻ (13.09.1886 / 31.03.1892* - 24.02.1901)
3. കുന്നുംപുറത്ത് സി. ജെ. കുര്യൻ (25.04.1901 - 07.09.1911)
4. ചിറക്കടവിൽ കോര കൊച്ചുകൊരുള (07.09.1911 - 31.05.1931)
5. ഇ. ഐ. ജോസഫ് എറികാട്ട് (10.07.1931 - 15.07.1945)
6. കുര്യൻ ഏബ്രഹാം ഉപ്പൂട്ടിൽ (26.12.1958 - 12.12.1978)
7. പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര (01.05.1980 - 21.03.2007)
8. എം. ജി. ജോർജ് മുത്തൂറ്റ് (21.03.2007 & 07.03.2012 - ..........)

പഴയ പാത്രിയർക്കീസ് കക്ഷി(1911 - 1958)യിൽ കുന്നുംപുറത്ത് സി. ജെ. കുര്യൻ (07.09.1911 - 02.03.1924), പുല്യാട്ട് തുകലൻ പൗലോ അവിരാ (22.08.1935 - 16.12.1958) എന്നിവർ അയ്മേനി ട്രസ്റ്റിമാരായിരുന്നു.

* *നിയമാനുസൃതമായ തെരഞ്ഞെടുപ്പ്*

# മല്പാൻ മുതൽ കോറെപ്പിസ്ക്കോപ്പാ വരെ



ഫാ. മാത്തൻ മല്പാൻ കോനാട്ട്



വെരി. റവ. കണിയാംപറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പാ

വർത്തമാനകാല ലോകത്തെ സുറിയാനി ഭാഷാ പണ്ഡിതരിൽ അഗ്രഗണ്യരിൽ ഒരാളായ വന്ദ്യ ദിവ്യ ശ്രീ. കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്കോപ്പ 100 വയസു പൂർത്തിയാക്കിയതിലുള്ള ആശംസകൾ ആദ്യമേ അറിയിക്കട്ടെ. പ്ശീത്താ ബൈബിൾ മലയാളത്തിലേയ്ക്കു പരിഭാഷചെയ്ത ഗ്രന്ഥകാരനും, ശ്രേഷ്ഠ ഗുരുവുമായ മല്പാനച്ചൻ സുറിയാനിഭാഷയ്ക്കു നൽകിയ സേവനങ്ങൾ എക്കാലവും സ്മരിക്കപ്പെടും. ഈ ലേഖകന്റെ അഭ്യർത്ഥനയെ മാനിച്ച്, 2002-ൽ *മലങ്കരസഭാ മാസിക* പ്രസിദ്ധീകരിച്ച *പരുമല സ്മൃതി* എന്ന സമാഹാരത്തിനായി മിലിത്തീനുടെ മാർ ദീവന്നാസ്യോസ് അബ്ദേദ് നുഹറോ മെത്രാപ്പോലീത്താ, പ. പരുമല തിരുമേനിയുടെ ദേഹവിയോഗത്തേക്കുറിച്ച് സുറിയാനിയിൽ എഴുതിയ വിലാപകാവ്യം പദ്യരൂപത്തിൽ പരിഭാഷപ്പെടുത്തിത്തന്ന വസ്തുത നന്ദിയോടെ സ്മരിക്കുന്നു.

പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവായുടെ ശിഷ്യനായ ബഹു. കണിയാമ്പറമ്പിലച്ചൻ മലങ്കരസഭാ മാസിക 2000-ൽ പ്രസിദ്ധീകരിച്ച *പ. ഔഗേൻ പ്രഥമൻ ബാവാ ചരമ രജത ജൂബിലി സ്മരണിക*യിൽ ആ ഗുരുശിഷ്യ ബന്ധം അനുസ്മരിച്ചിരുന്നു. മലങ്കര സഭ യോജിച്ചു നിന്ന സുവർണ്ണ കാലത്ത് അദ്ദേഹം പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്ക്കൂൾ അസോസിയേഷൻ ഡയറക്ടർ ജനറൽ (1964-74) ആയിരുന്നു എന്ന വസ്തുതയും സ്മരിക്കുന്നു.

100-ാം വയസിലേക്കു പ്രവേശിക്കുന്നതിനോടനുബന്ധിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസ് പരിശുദ്ധ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഈവാസ് ബാവാ 2012 ഫെബ്രുവരി 25-ന് അദ്ദേഹത്തിന് *ആർച്ച് കോറെപ്പിസ്ക്കോപ്പാ* സ്ഥാനം നൽകി. ഈ സ്ഥാനത്തിന്റെ പ്രത്യേക ചിഹ്നങ്ങളായി വടി, സ്ലീബാ, സ്ലീബാ ആലേഖനം ചെയ്ത തൊപ്പി, കുരിശുമാല, മുദ്ര തുടങ്ങിയ സ്ഥാന ചിഹ്നങ്ങളും ബഹുമതിപത്രവും അദ്ദേഹത്തിന് സമ്മാനിക്കുകയും ചെയ്തു.

സുറിയാനി സഭകളിൽ ഒരു വിവാഹിത പട്ടക്കാരന് എത്തിച്ചേരാവുന്ന പരമോന്നത വൈദീക പദവിയാണ് കോറെപ്പിസ്ക്കോപ്പാ സ്ഥാനം. കശീശന്മാരിൽ പ്രഥമ ഗണനീയൻ എന്ന നിലയിലാണ് ഇന്ന് ഈ സ്ഥാനത്തെ കണക്കാക്കുന്നത്. (കൂടുതൽ വിവരങ്ങൾക്ക് 1994 ഓഗസ്റ്റ് ലക്കം മലങ്കര സഭയിലെ ഈ

▶▶

## സെക്രട്ടറിമാർ / അസോസിയേഷൻ സെക്രട്ടറിമാർ

(പട്ടിക അപൂർണ്ണം)

കാഞ്ഞിരത്തിൽ ചെറിയാൻ (? - ? )
കാരിക്കൽ കുരുവിള ഈപ്പൻ (18.02.1878 - ........ ?)
ഇ. എം. ഫിലിപ്പ് ഇടവഴീക്കൽ (29.12.1883 - ...04.1910)
കെ. വി. ചാക്കോ കയ്യാലത്ത് (07.09.1911 - ......1930)
എ. ഫീലിപ്പോസ് (? - ? )
കെ. കെ. തോമസ് കന്നുകുഴിയിൽ (04.09.1930 - ...10.1934)
കെ.എം. മാത്തൻ മാപ്പിള (26.12.1934 - ...07.1936)
ഫാ. എം.സി. കുറിയാക്കോസ് (...07.1936 - ......1938)
ഫാ. കെ. ഡേവിഡ് (18.06.1938 - ...... ?)
എ. എം. വർക്കി (......1942 - ......1943)
എം.സി. കുറിയാക്കോസ് റമ്പാൻ (......1944 - ...07.1946; രണ്ടാം തവണ)
എം. പി. ജോസഫ് മോടയിൽ (......1947 - ......1950)
ഇ.ജെ. ജോസഫ് എറികാട്ട് (21.06.1951 - 25.03.1966; രണ്ടു തവണ)
പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര (25.03.1966 - 10.07.1980; മൂന്നു തവണ)
ഇ. ജെ. ജോസഫ് എറികാട്ട് (10.07.1980 - 27.12.1985; മൂന്നാം തവണ)
പോൾ മത്തായി (27.12.1985 - 22.02.1990)
എം.ടി. പോൾ (22.02.1990 - 30.06.1994)
എ.കെ. തോമസ് (30.06.1994 - 09.08.2002)
ഡോ. അലക്സാണ്ടർ കാരയ്ക്കൽ (09.08.2002 - 02.05.2007)
ഡോ. ജോർജ് ജോസഫ് (02.05.2007 - .................; രണ്ടു തവണ)

പഴയ പാത്രിയർക്കീസ് കക്ഷി(1911 - 1958)യിൽ ചേരിയ്ക്കൽ സി. വർക്കി (30.08.1911 -), കെ.സി. ചാക്കോ തരകൻ (1935 - 1948) തുടങ്ങിയവർ സെക്രട്ടറിമാരായിരുന്നു.

**മറ്റു ഭാരവാഹികൾ**

പുതുപ്പള്ളിൽ വർക്കി ഗീവർഗീസ് (മുതൽപിടി - 18.02.1878), പുകടിയിൽ ജോസഫ് ഇട്ടൂപ്പ് (ഖജാൻജി - 25.11.1892), ഫാ. കെ. ഫീലിപ്പോസ് (ജനറൽ സെക്രട്ടറി - 12.07.1953) തുടങ്ങിയവരെയും സഭാ ഭാരവാഹികളായി കാണുന്നുണ്ട്.

■ ■

ലേഖകന്റെ *കോർ എപ്പിസ്ക്കോപ്പ - സത്യവും മിഥ്യയും* എന്ന ലേഖനം കാണുക). വിവാഹിത പട്ടക്കാരിൽ പ്രത്യേക പരിഗണന അർഹിക്കുന്നവരും വിശിഷ്ട സംഭാവനകൾ നൽകിയവർക്കുമാണ് ഇന്ന് കോർ എപ്പിസ്ക്കോപ്പ സ്ഥാനം നൽകുന്നത് എന്നാണ് വയ്പ്പ്.

മുമ്പുതന്നെ കോർഎപ്പിസ്ക്കോപ്പ സ്ഥാനം ലഭിച്ചിരുന്ന കണിയാമ്പറമ്പിൽ അച്ചന് വീണ്ടും ഒരു ഉന്നത ബഹുമതി എന്ന നിലയിലാണ് *ആർച്ച് കോറെപ്പിസ്ക്കോപ്പാ* സ്ഥാനവും പ്രത്യേക സ്ഥാനമുദ്രകളും ലഭിച്ചത്. ഇത് നടാകെയുള്ള ഒരു സംഭവമല്ല. സവിശേഷമായ വ്യക്തിത്വത്തിനും സംഭാവനകൾക്കുമുള്ള അംഗീകാരം എന്ന നിലയിൽ പ്രത്യേക അവകാശങ്ങളോടെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം ഇതിനുമുമ്പും അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിൽ നൽകിയിട്ടുണ്ട്. മലങ്കര മല്പാൻ കോനാട്ട് മാത്തൻ കത്തനാർക്കാണ് കണിയാമ്പറമ്പിലച്ചനു ലഭിച്ചതിനേക്കാൾ വിപുലമായ - *ഏതാണ്ട് മെത്രാനടുത്ത* - പദവികളോടെ കോർ എപ്പിസ്ക്കോപ്പാ സ്ഥാനം ലഭിച്ചത്. ഈ സംഭവത്തെ *കോനാട്ട് മാത്തൻ മല്പാൻ: ഒരു ലഘു ജീവചരിത്രം* എന്ന ലേഖനത്തിൽ പി. തോമസ്, പിറവം താഴെ പറയുംവിധം വിവരിക്കുന്നു.

*...ജീവിത സായാഹ്നത്തിൽ 1926 ഓഗസ്റ്റ് 16-ന് [പരിശുദ്ധ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ] പാത്രിയർക്കീസ് ബാവായുടെ കൽപ്പന പ്രകാരം സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കരിങ്ങാച്ചിറ പള്ളിയിൽ വച്ച് മാത്തൻ മൽപാന് കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. പാത്രിയർക്കീസ് ബാവ അയച്ചുകൊടുത്ത കുരിശും മാലയുമാണ് തദവസരത്തിൽ കോറെപ്പിസ്ക്കോപ്പായെ അണിയിച്ചത്. ചില പ്രത്യേക അവകാശങ്ങളും ചിഹ്നവും മാത്തൻ മൽപ്പാന് നൽകിയിരുന്നു. മേൽപ്പട്ടക്കാരുടെതിന് അനുരൂപമായ ഒരു മുടിയും (മുകൾ ഭാഗം കൂർത്തതല്ലായിരുന്നു) വൈദികർ കുർബ്ബാന അർപ്പിക്കുമ്പോൾ മേൽപ്പട്ടക്കാർ സന്നിഹിതരാണെങ്കിൽ അനുവർത്തിക്കാറുള്ള കർമ്മങ്ങളെല്ലാം അതുപോലെ നിർവ്വഹിക്കുവാനുള്ള അനുവാദവും നൽകിയതിനുപുറമെ, കുക്കിലിയോൻ ചൊല്ലുമ്പോൾ വടി ഉപയോഗിക്കുവാനും പാത്രിയർക്കീസ് അദ്ദേഹത്തിന് പ്രത്യേക അനുമതി നൽകിയിരുന്നു. കാൽകഴുകൽ ശുശ്രൂഷ നിർവഹിക്കുവാൻ അനുവദിച്ചതുകൊണ്ട് 1927 മേടം 8-ന് കാൽകഴുകൽ ശുശ്രൂഷ നിർവഹിച്ചു...* (ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് (എഡി.), *മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പ വ്യക്തിയും കാലവും*, പാമ്പാക്കുട, 2007, പേജ് 21 - 22)

സമീപ കാലത്ത് കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടേത് എന്ന പേരിൽ പ്രചരിക്കുന്ന ചിത്രം യഥാർത്ഥത്തിൽ ഈ സ്ഥാനചിഹ്നങ്ങൾ അണിഞ്ഞ മാത്തൻ മല്പാന്റെയാണ്. എന്നാൽ *ആർച്ച് കോറെപ്പിസ്ക്കോപ്പാ* എന്നു പ്രത്യേക സ്ഥാനനാമമൊന്നും അദ്ദേഹത്തിനു നൽകിയില്ല. കോർഎപ്പിസ്ക്കോപ്പാ സ്ഥാനാരോഹണത്തിനു വ്യക്തമായ ഒരു ക്രമംപോലും നിലവിലില്ലാത്ത പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ ഇതിനു വലിയ പ്രസക്തിയുമില്ല.

മാത്തൻ മല്പാനോ കണിയാമ്പറമ്പിലച്ചനോ പ്രത്യേക സ്ഥാന ബഹുമാനങ്ങൾ നൽകുന്നതിൽ ഒരു തെറ്റുമില്ല. കാരണം ഇരുവരും അത്തരം ബഹുമതികൾക്ക് തികച്ചു അർഹരായ പണ്ഡിതരാണ്.

**ഡോ. എം. കുര്യൻ തോമസ്** ■

# മൈലപ്ര വലിയപള്ളി

## പെരുന്നാൾ മെയ് 6, 7

**ക**ർത്തൃശിഷ്യനായ വി. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കര ഓർത്തഡോക്സ് സഭയിലെ അതിപുരാതന ദേവാലയങ്ങളിലൊന്നാണ് ചരിത്രം പള്ളിയുറങ്ങുന്ന മൈലപ്രാ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി. സത്യവിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും ഉരുക്കുകോട്ടയായ തുമ്പമൺ ഭദ്രാസനത്തിൽപ്പെട്ട ഈ ദേവാലയം കേരളത്തിലെ സുപ്രസിദ്ധ തീർത്ഥാടനകേന്ദ്രങ്ങളിലൊന്നാണ്. ദേവാലയത്തിന്റെ കാവൽപിതാവായ വി. ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ 2012 ഏപ്രിൽ 27 മുതൽ മെയ് 7 വരെയുള്ള തീയതികളിലായി അഭിവന്ദ്യ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ ആഘോഷിക്കുകയാണ്.

19-ാം നൂറ്റാണ്ടിൽ സ്ഥാപിതമായ ഈ ദേവാലയം മൈലപ്രാ പ്രദേശത്തെ ആദ്യദേവാലയമാണ്. ചക്കിട്ടയിൽ പള്ളി എന്ന അപരനാമത്തിൽ അറിയപ്പെടുന്ന ഈ ദേവാലയത്തിൽ സഹദായുടെ അനുഗ്രഹത്തെപ്പറ്റി കേട്ടറിഞ്ഞ് വിവിധ ദേശങ്ങളിൽ നിന്നായി അനേകം വിശ്വാസികൾ എത്തി അനുഗ്രഹം പ്രാപിക്കുന്നു. ഈ ദേവാലയത്തിന്റെ ദിവ്യപ്രഭയിൽ മൈലപ്രാ പ്രദേശം സുരക്ഷിതമാകുന്നു. വി. ഗീവർഗീസ് സഹദായുടെ നിറസാന്നിദ്ധ്യം ദൈവതേജസ്സുകൊണ്ട് ജ്വലിക്കുമ്പോഴുണ്ടാകുന്ന ശോഭയാണ് അനുഗ്രഹമാരി വാരിവിതറുന്നതിന് നിദാനം. പ്രശ്നസങ്കീർണ്ണതകളിൽ ദൈവസഖിത്വം ദർശിക്കുവാൻ വി. ഗീവർഗീസ് സഹദായുടെ മാദ്ധ്യസ്ഥം നമുക്കിടയാക്കുന്നു. ആത്മീയാനുഭവങ്ങളുടെ നിറകുടമായ ഇവിടേക്ക് പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി നാനാജാതിമതസ്ഥരായ അനേകായിരങ്ങൾ എത്തിച്ചേരുകയും ആത്മീയനിറവ് അനുഭവിച്ചറിയുകയും ചെയ്യുന്നു.

ദേവാലയത്തിനുമുൻപിൽ സ്ഥിതിചെയ്യുന്ന 1929 ൽ സ്ഥാപിതമായ കുരിശിൻതൊട്ടി അത്ഭുതങ്ങളുടെ കലവറയാണ്. കദനഭാരങ്ങളിൽ ഉഴലുന്ന നാനാജാതി മതസ്ഥരായ ആളുകൾ ഈ കുരിശടിയിൽ തങ്ങളുടെ ഭാരങ്ങളെ ഇറക്കിവെച്ച് സായൂജ്യമടയുന്ന കാഴ്ച അനുനിമിഷം നമുക്ക് ദർശിക്കാവുന്നതാണ്. വിളിച്ചാൽ വിളിപ്പുറത്തെത്തുന്ന സഹദായുടെ സാന്നിദ്ധ്യം അനുഭവിച്ചറിയുവാൻ ഇവിടെയെത്തുന്ന ഭക്തർക്ക് സാധിക്കുന്നു എന്നത് അനേകായിരങ്ങൾ സാക്ഷിക്കുന്നു. മുത്തുക്കുട വയ്ക്കുക, പിടിപ്പണം വാരിയ്ക്കുക, നേർച്ചയായി കുരിശെടുക്കുക, കുർബ്ബാന ചൊല്ലിക്കുക, ചെമ്പ് വഹിക്കുക ആദിയായവയാണ് ഇവിടുത്തെ പ്രധാനനേർച്ചകൾ. പെരുന്നാൾദിനത്തിൽ മാത്രമല്ല, എല്ലാ ദിവസങ്ങളിലും ഈ ദേവാലയത്തിൽ ഭക്തജനത്തിരക്ക് അനുഭവപ്പെടുന്നു. എല്ലാ മാസത്തിന്റെയും ആദ്യവെള്ളിയാഴ്ച സഹദായുടെ മദ്ധ്യസ്ഥയിൽ അഭയപ്പെട്ടുകൊണ്ട് വിശ്വാസികൾക്കായി പള്ളിയിൽ ധ്യാനം നടത്തപ്പെടുന്നതാണ്. അഭയം പ്രാപിക്കുന്നവർക്ക് അനുഗ്രഹം ചൊരിയുന്ന സഹദായുടെ ദിവ്യചൈതന്യം നിറഞ്ഞുനിൽക്കുന്ന മൈലപ്രാ വലിയ പള്ളിയിലേക്ക് കടന്നുവന്ന് അനുഗ്രഹം പ്രാപിക്കുന്നതിന് ഏവരെയും ദൈവനാമത്തിൽ സ്വാഗതം ചെയ്യുന്നു.

### പെരുന്നാൾ പ്രോഗ്രാം

| | |
|---|---|
| 2012 ഏപ്രിൽ 27 വെള്ളി | : ഒരുക്കധ്യാനം |
| ഏപ്രിൽ 29 ഞായർ | : ഭദ്രാസന സുവിശേഷസംഘ നേതൃസമ്മേളനം |
| മെയ് 1 ചൊവ്വ | : പോസ്റ്റ് മാരിറ്റൽ കൗൺസിലിംഗ് പ്രോഗ്രാം |
| മെയ് 4 വെള്ളി | : വനിതാ സംഗമം |
| മെയ് 5 ശനി | : സാമൂഹബലി, ചെമ്പിൽ അരിയിടീൽ കർമ്മം, കുടുംബകൂട്ടായ്മ |
| മെയ് 6 ഞായർ | : വി. കുർബ്ബാന, തീർത്ഥാടകസംഗമം, റാസ |
| മെയ് 7 തിങ്കൾ | : വി.മൂന്നിന്മേൽ കുർബ്ബാന നേർച്ച സദ്യ, ചെമ്പെടുപ്പ് റാസ |



# പുതുപ്പള്ളി പള്ളിയും വലിയ പെരുന്നാളും മെയ് 5,6,7 തീയതികളിൽ

പൗരസ്ത്യ ജോർജിയൻ തീർത്ഥാടനകേന്ദ്രമായ പുതുപ്പള്ളിപള്ളി ക്രൈസ്തവ സംസ്കൃതിയുടെ പുഷ്പകല പാരമ്പര്യം നിറഞ്ഞു നിൽക്കുന്ന നലോകപ്രശസ്ത ദേവാലയങ്ങളിലൊന്നാണ്. വി. ഗീവർഗീസ് സഹദായുടെ മദ്ധ്യസ്ഥത വഴിയായി ദൈവചൈതന്യം സ്വാംശീകരിക്കുവാൻ അനേകായിരങ്ങൾ അനുദിനം ഈ ദേവാലയത്തിൽ അഭയപ്പെടുന്നു. വി. ഗീവർഗീസ് സഹദ, വി. ബഹനാൻ സഹദ, വി. ദൈവമാതാവ്, മൊർത്ത്ശ്മൂനിയമ്മ, മൊർയൂലിത്തി, വി. തോമാശ്ലീഹാ, പ. പരുമല തിരുമേനി, പ. വട്ടശ്ശേരിൽ തിരുമേനി, പ. പാമ്പാടി തിരുമേനി എന്നീ ഒൻപതു വിശുദ്ധരുടെ നാമത്തിലുള്ള ഒൻപതു ത്രോണോസ്സുകൾ ഉൾപ്പെട്ട 3 പള്ളികളുടെ സമന്വയമാണ് ഈ ദേവാലയം.

പള്ളിയുടെ മുൻഭാഗത്തുകൂടി ഒഴുകുന്ന കൊടൂരാർ, കൽക്കുരിശ്, പള്ളിയിലേക്ക് പ്രവേശിക്കുന്നതിനുള്ള 18 പടികൾ, ഗതകാലമഹത്വത്തിന്റെയും, സമൃദ്ധിയുടെയും പ്രതീകമായ പൊന്നിൻകുരിശ്, അപൂർവ്വമായ പുതുപ്പള്ളികുരിശ്, മണിമാളികൾ ക്രൈസ്തവ പ്രതീകചിത്രാലംകൃതമായ മദ്ബഹാ കുദ്ശ്കുദിശിൻ എന്നിവ പള്ളിയുടെ പഴമ വിളിച്ചോതുന്നു.

**പുതുപ്പള്ളി പെരുന്നാൾ**

പുതുപ്പള്ളി പെരുന്നാൾ (വലിയപെരുന്നാൾ) എന്നാൽ വി. ഗീവർഗീസ് സഹദായുടെ പെരുന്നാൾ എന്നാണ് അർത്ഥമാക്കുന്നത്. കാനോനികമായ എല്ലാ പെരുന്നാളുകളും പുതുപ്പള്ളിയിൽ ആചരിക്കാറുണ്ടെയും വലിയ പെരുന്നാളാണ് പ്രധാനപ്പെട്ടത്. കൊടിമരമിടീൽ, വിറകിടീൽ, പന്തിരുനാഴി പുറത്തെടുക്കൽ, അരിയിടീൽ, വെടിക്കെട്ടും ലക്ഷദീപവും, വെച്ചൂട്ട്, കുട്ടികൾക്കുള്ള ചോറൂണ്, കോഴിനേർച്ച, പ്രദക്ഷിണം തുടങ്ങിയ തദ്ദേശീയമായ പരമ്പരാഗതമായ ആചാരാനുഷ്ഠാനങ്ങൾ പുതുപ്പള്ളി പെരുന്നാളിന്റെ പ്രത്യേകതയാണ്.

മെയ് 5-ന് 6 മണിക്ക് വിവിധ കുരിശടികളിൽ സന്ധ്യാനമസ്ക്കാരവും പള്ളിയിലേക്ക് ആഘോഷപൂർവ്വമായ റാസയും തുടർന്ന് സെമിത്തേരിയിൽ ധൂപപ്രാർത്ഥനയും.

മെയ് 6-ന് 9 മണിക്കു വി.കുർബ്ബാനയ്ക്കു ശേഷം നൂറ്റാണ്ടുകൾ പഴക്കമുള്ള പൊന്നിൻകുരിശ് ത്രോണോസിൽ സ്ഥാപിക്കും. 2 മണിക്ക് വിറകിടീൽ ചടങ്ങിന് പുറപ്പെടും. 5 മണിക്ക് വിറകിടീൽ തുടർന്ന് വെച്ചൂട്ടിനുള്ള അരി പാകപ്പെടുത്തുവാൻ പന്തിരുനാഴി ആഘോഷപൂർവ്വം പുറത്തെടുക്കും. 6.30-ന് സന്ധ്യാനമസ്ക്കാരം തുടർന്ന് വി. ഗീവർഗീസ് സഹദ അനുസ്മരണ പ്രഭാഷണം 8 മണിക്ക് നിലയ്ക്കൽ പള്ളി വഴി പുതുപ്പള്ളി കവലയിലുള്ള കുരിശിൻ സൗധത്തിലേക്ക് ആയിരങ്ങൾ പങ്കെടുക്കുന്നു ഭക്തി നിർഭര പ്രദക്ഷിണം. പ്രദക്ഷിണം പള്ളിയിലെത്തിയാലുടൻ തിരുശ്ശേഷിപ്പിങ്കൽ അഖണ്ഡ പ്രാർത്ഥന രാത്രി 1 മണിക്ക് വെച്ചൂട്ടിനുള്ള അരി ഇടീൽ കർമ്മം.



ഫാ. തോമസ് എബ്രഹാം
കുറിയന്നൂർ
(വികാരി)



ഫാ. എം.കെ.ഫിലിപ്പ്
മാടാംകുന്നേൽ
(അസി. വികാരി)



ഫാ. എബ്രഹാം വർഗീസ്
വടശ്ശേരിൽ
(അസി. വികാരി)

വലിയ പെരുന്നാൾ ദിനമായ മെയ് 7-ന് വെളുപ്പിന് 5 ണിക്കുള്ള ആദ്യത്തെ വി. കുർബ്ബാനയ്ക്കു ശേഷം 9 മണിക്ക് പ. കാതോലിക്കാബാവാ തിരുമനസിന്റെയും, മെത്രാപ്പോലീത്തന്മാരുടെയും കാർമ്മികത്വത്തിൽ വി. ഒൻപതിന്മേൽ കുർബ്ബാന. 11 മണിക്ക് ചരിത്രപ്രസിദ്ധമായ നാനാജാതി മതസ്ഥർ പങ്കെടുക്കുന്ന വെച്ചൂട്ടും, കുട്ടികൾക്കുമുള്ള ആദ്യ ചോറൂണും. 3 മണിക്ക് അങ്ങാടി കുരിശിൻ സൗധത്തിലേക്കുള്ള ഭക്തിസംവർദ്ധകമായ, പ്രദക്ഷിണം തിരിച്ചെത്തിയ ശേഷം അപ്പവും, കോഴിയിറച്ചിയും നേർച്ചയായി നൽകുന്നതോടെ പെരുന്നാൾ ചടങ്ങുകൾക്ക് സമാപനമായി.

അപേക്ഷിക്കുന്നവരെ ഉപേക്ഷിക്കാത്ത പുണ്യവാളൻ

വി. ഗീവർഗ്ഗീസ് സഹദായുടെ തിരുശേഷിപ്പ് സ്ഥാപിച്ച പ്രഥമ ദേവാലയമാണ്. പുതുപ്പള്ളി പള്ളി. പുതുപ്പള്ളി പുണ്യാളച്ചന്റെ മുൻപിൽ കൈകൾ കൂപ്പി കണ്ണീരോടെ പ്രാർത്ഥിക്കുന്നവർക്കുള്ള അത്ഭുതകരമായ അനുഭവസാക്ഷ്യം ഏറിവരുന്നു. പുതുപ്പള്ളിയിലെ വെള്ളിയാഴ്ച ധ്യാനവും, ഉപവാസവും വളരെ പ്രസിദ്ധമാണ്. രോഗശാന്തിക്കു കുരുമുളക്, എള്ള് , കടുക്, അരിനെല്ല്, കരപ്പനപ്പം, നെയ്യപ്പം, വറുത്തയരി എന്നിവയാണ് മറ്റുനേർച്ചകൾ. കോഴികൾ, ആദ്യഫലങ്ങൾ, മുത്തുക്കുടകൾ, മെഴുകുതിരി, എണ്ണ, കുന്തിരിക്കം തുടങ്ങിയവയും നേർച്ചയായി സമർപ്പിക്കാറുണ്ട്. ചുറ്റുവിളക്ക് തെളിയിക്കുക, മുട്ടിന്മേൽ നീന്തുക, ശയനപ്രദക്ഷിണം നടത്തുക തുടങ്ങിയ വിശ്വാസികളായി അനുഷ്ഠിക്കാറുണ്ട്. ക്രൈസ്തവ പാരമ്പര്യത്തിനു പരിനേർച്ച നടത്തുന്നവരുടെ മനശാന്തിയാണ് അനുഷ്ഠാനങ്ങൾക്ക് അടിസ്ഥാനം. പെരുനാളിനോടനുബന്ധിച്ച് മലങ്കരസഭ മാസികയുടെ വരിക്കാരാകുന്നതിനും, വരിസംഖ്യ പുതുക്കുന്നതിനുമുള്ള സ്റ്റാൾ പ്രവർത്തിക്കുന്നതാണ്.

**സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി**
**പുതുപ്പള്ളി പി.ഒ.,**
**കോട്ടയം-686011**
**ഫോൺ: 0481-2352404, 2351808**

**Website : www.puthuppallypally.in**
**email : vicar@puthuppallypally.in**

# പൊത്തൻപുറത്തിന്റെ നിത്യ മധുരം

'താബോർ മലയിലെ മുനിശ്രേഷ്ഠാ, പ്രാർത്ഥിക്കണമേ ഞങ്ങൾക്കായി...' കുട്ടിക്കാലം മുതലേ പരിചിതമാണ് ഈ പ്രാർത്ഥനാഗാനം. വഴിയരികിലെ എന്റെ വീട്ടിലെത്തുമ്പോൾ ഈ ഗാനം പലപ്പോഴും കാതിലേക്ക് ഒഴുകിയെത്താറുണ്ട്. പിന്നെ താബോർ മലയെക്കുറിച്ച് കൂടുതലറിഞ്ഞു; മുനിശ്രേഷ്ഠനായ പാമ്പാടി തിരുമേനിയെപ്പറ്റിയും. പീഡാനുഭവങ്ങളിലൂടെ കടന്നുപോയ ആ വൈദികശ്രേഷ്ഠൻ വിശ്വാസികൾക്ക് മുന്നിൽ ജ്വലിക്കുന്ന ഒരു നക്ഷത്രമാണ്. ഞങ്ങൾ പാമ്പാടിക്കാർക്ക് ആത്മീയ പുരുഷനും. എന്റെ കുടുംബമായ മഠത്തിൽ തറവാടും തിരുമേനിയും തമ്മിലുള്ള ബന്ധമാകട്ടെ, സാമുദായിക സാഹോദര്യത്തിന്റെ തന്നെ എക്കാലത്തേയും വലിയ മാതൃകയുമാണ്.



സുജിത് നായർ,
(സ്പെഷ്യൽ കറസ്പോണ്ടന്റ്,
മലയാള മനോരമ)

പ്രാർത്ഥനാജീവിതം കൊണ്ടു മലങ്കരസഭയെ ധന്യമാക്കിയ പരിശുദ്ധനാണ് 'പാമ്പാടി തിരുമേനി'യെന്ന് അറിയപ്പെടുന്ന കുര്യാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എന്നതു പ്രത്യേകം പറയേണ്ട കാര്യമല്ല. കോട്ടയം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായിരുന്ന തിരുമേനി പാമ്പാടി പേഴമറ്റത്തു ചാക്കോച്ചന്റെയും ഇളച്ചിയുടെയും മകനായിട്ടാണു ജനിച്ചത്. 1865 ഏപ്രിൽ അഞ്ചാം തീയതി പാമ്പാടിയിലെ പുരാതനമായ പേഴമറ്റം കുടുംബത്തിൽ ആ ഉണ്ണി പിറന്നപ്പോൾ ആചാര്യഭാവം സ്ഫുരിക്കുന്ന തേജസ് അന്നേ പലരും ആ കണ്ണുകളിൽ കണ്ടു. ആ ബാല്യത്തിനുപോലും തപത്തിന്റെ ചായമുള്ളതായിരുന്നു. ആ ഉണ്ണി അക്ഷരവിദ്യ പഠിക്കാനെത്തിയത് ഞങ്ങളുടെ പിതാമഹനായ മഠത്തിൽ ആശാൻ എന്ന മഠത്തിൽ സി.ജി. രാമൻപിള്ളയുടെ അരികിലാണ്. ഒരു മിത്തായി മാറിയ ഗുരുശിഷ്യബന്ധത്തിന്റെ തുടക്കമായിരുന്നു അത്. ബാല്യകൗമാരങ്ങൾ കടന്നുപോയിട്ടും ആ ഗുരു അവന് ആലംബമായിരുന്നു. ആധ്യാത്മിക പദവിയിൽ റമ്പാച്ചനായി കഴിഞ്ഞ കാലത്ത് കഷ്ടതകളുടെ ഒരു പ്രവാഹം തന്നെ തിരുമേനിക്കു നേരിടേണ്ടി വന്നു. ആത്മാവിനേയും ശരീരത്തേയും ഒരുപോലെ കാർന്നുതിന്ന പീഡനങ്ങൾ തിരുമേനി അതെല്ലാം ക്രിസ്തുവിന്റെ പീഡാനുഭവങ്ങളുമായി അപ്പോൾ തുലനം ചെയ്തതെന്നു കേട്ടിട്ടുണ്ട്. അതിനിടയിലും ജീവനത്തെ സുന്ദരമാക്കാൻ ശ്രമിച്ചു. താനനുഭവിക്കുന്ന വേദനകൾ ഗുരുവിന്റെ മുന്നിലും പറയാൻ മടിച്ചില്ല. ശിഷ്യന്റെ തോളിൽ തലോടി ശിരസിൽ രണ്ടു കൈകളും വച്ചനുഗ്രഹിച്ചു മഠത്തിൽ ആശാൻ. ആ ബാലവൈദികനു തന്റെയെല്ലാം തന്നെ കൈമാറാൻ തയാറായിരുന്നു. ഒരു പൂവ് ചോദിച്ചപ്പോൾ പൂന്തോട്ടം നൽകിയതുപോലെ പൊത്തൻപുറം കുന്നിലെ പന്ത്രണ്ട് ഏക്കർ ദാനമായി ഞങ്ങളുടെ പിതാമഹൻ കൈമാറി. കേവലം ഒരു രൂപ വിലയിട്ട്. പാമ്പാടി ഉള്ളിടത്തോളം കാലം ഗുരുശിഷ്യബന്ധത്തിന്റെയും മതസൗഹാർദ്ദത്തിന്റെയും മകുടോദാഹരണമായി ഈ സംഭവം നിലനിൽക്കും.

അന്ന് ആ പൊത്തൻപുറം കുന്നിൽ തിരുമേനി ഒരു കുടിൽ കെട്ടി. യേശുനാഥനെ മനസാ വരിച്ചുകൊണ്ടു പ്രാർത്ഥനയും ശുശ്രൂഷകളും എളിയ നിലയിൽ ആരംഭിച്ചു. അതു പിന്നെ പാമ്പാടി ദയറായും താബോർ മലയായുമായൊക്കെ വികസിച്ചു. ഒരിക്കൽ ദയറായിൽ വന്നപ്പോൾ ഈ കുന്നിന്റെ സൗന്ദര്യവും തേജസും കണ്ട് ആകൃഷ്ടനായ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയാണ് ഈ സ്ഥലത്തെ

താമ്പോൾ മല എന്നു വിശേഷിപ്പിച്ചത് ഒരിക്കൽ ഡോ. അഴീക്കോട് ഇപ്രകാരം പറഞ്ഞു.

"ആകാശത്തിൽ തെളിയുന്ന നക്ഷത്രം പോലെയാണു പുണ്യശ്ലോകനായ പ. തിരുമേനിയുടെ സ്ഥാനം. ആയിരക്കണക്കിനു മനുഷ്യരിൽ ഒരാൾക്കേ ഇത്തരം ജീവിതം നയിക്കാനാകൂ. ബാഹ്യമായതല്ല, ആത്മാവിന്റെ ദൈവികതയാണു പാമ്പാടി തിരുമേനി കാട്ടിത്തന്നത്. ജീവിതത്തിനു പ്രചോദനമാവുന്നത് ഇത്തരം പുണ്യാത്മാക്കളുടെ ജീവിതവിശുദ്ധിയും കാരുണ്യവുമാണ്. സാത്വികനായ ആ തപോധനന്റെ നാട് എന്നത് എക്കാലത്തും ഞങ്ങൾക്ക് എന്നും അഭിമാനമേകുന്ന വിശേഷണമാണ്. ചരാചരങ്ങളോടുള്ള സ്നേഹം ദൈവത്തിന്റെ വരദാനമാണെന്നു ജനങ്ങളെ അദ്ദേഹം പഠിപ്പിച്ചു. ജാതിക്കും മതത്തിനും എതിരായായിരുന്നു അദ്ദേഹത്തിന്റെ ഓരോ പ്രവർത്തനങ്ങളും. 'ഉയരുക ഉണർന്നിരിക്കുക'

അറിവുള്ളവരിൽ പഠിക്കുക 'തപോമന്ത്രങ്ങളിൽ ഇത് ഏറ്റവും മൂല്യമുള്ളതായി ദ്ദേഹം കരുതിപ്പോന്നു.' അനുഗ്രഹം വാങ്ങാൻ ദയറായിലെത്തി തിരുമേനിയെ കാണാത്തവർ ഈ നാട്ടിൽ പണ്ടൊന്നും ആരുമില്ലായിരുന്നു. അശരണർക്ക് ആശ്വാസം കൊടുക്കാൻ മതമേത് എന്ന് അദ്ദേഹം തിരക്കിയില്ല. വീട്ടിൽ പട്ടിണിയാണെന്നറിഞ്ഞാൽ അത്താഴത്തിനായി കരുതിവച്ചിരിക്കുന്ന അരി കൊടുക്കാൻ പറയുകയല്ല, കൽപിക്കുകയാണു പതിവ്. വിശിഷ്ട ഭോജ്യങ്ങൾ തിരുമേനിക്കു സമർപ്പിക്കുന്ന പതിവ് അക്കാലത്തു പാമ്പാടിയിലുണ്ടായിരുന്നു. അതിലും ഒരു പങ്ക് തന്റെ ആശാന് ആദ്യം കൊടുത്തുവിട്ടിട്ടേ തിരുമേനി അത് ആസ്വദിക്കാറുണ്ടായിരുന്നുള്ളൂ. തിരുമേനിയും ആശാനും ഇന്നില്ലെങ്കിലും ആദരണീയനായ പി.സി. യോഹന്നാൻ റമ്പാച്ചനടക്കമുള്ളവർ പറഞ്ഞ് ഈ ബന്ധത്തിന്റെ ദൃഢത എനിക്ക് അറിയാം. അതാണു ഞങ്ങളുടെ നാട് നൽകുന്ന സൗഹാർദത്തിന്റെ സന്ദേശവും. ആ ത്യാഗഭരിതമായ ജീവിതം ഏവർക്കും മാതൃകയാണ്. വിനയത്തിലും ദീനാനുകമ്പയിലും മനുഷ്യസ്നേഹത്തിലും തിരുമേനി ആരെക്കാളും മുന്നിലായിരുന്നു. തന്റെ ജീവിതം ദൈവത്തിന്റെ അനുഗ്രഹമായി കണക്കാക്കുകയും ആ അനുഗ്രഹം സമസ്ത മനുഷ്യർക്കുമായി വീതിച്ചു കൊടുക്കുകയും ചെയ്ത പുരോഹിത ശ്രേഷ്ഠനായിരുന്നു തിരുമേനി.

*ഗോയങ്ക മാധ്യമപുരസ്കാരം ലഭിച്ചയാളാണ് ലേഖകൻ*

■

നമ്മിലൊരാൾ

# ബിസിനസ്സ് പ്രതിഭ



എം.ജി. ജോർജ് മുത്തൂറ്റ്

**മലങ്കര സഭയിലും പൊതു സമൂഹത്തിലും നിരവധി പരിഷ്ക്കാരങ്ങൾക്ക് വഴിതെളിക്കാൻ ഇദ്ദേഹത്തിന്റെ ആശയങ്ങൾ ഉപകരിച്ചു.**

'വർഷങ്ങൾ പഴക്കവും തഴക്കവുമുള്ള കോഴഞ്ചേരി തേവർവേലിൽ മഹാകുടുംബത്തിന്റെ പ്രബലശാഖയായ വലിയവീട്ടിൽ ശാഖയിലെ 'മുത്തൂറ്റ്' കുടുംബത്തിൽ പരേതരായ എം. ജോർജ്, അമ്മിണി ജോർജ് ദമ്പതികളുടെ 7 മക്കളിൽ നാലാമത്തെ ആളും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ അത്മായ ട്രസ്റ്റിയായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട The Muthoot Group (M. George Enterprise) സാരഥിയായ ശ്രീ. എം.ജി. ജോർജ് മുത്തൂറ്റ് പറയുന്നു. ജീവിതത്തിലും പ്രവർത്തന മേഖലകളിലും ഏവർക്കുമാശ്രയിക്കാവുന്ന ധാർമ്മികതയും, മൂല്യങ്ങളും, വിശ്വാസ്യതയോടെ സത്യസന്ധമായി പരിപാലിക്കുന്ന സൗമനസ്യതയാണ് മുത്തൂറ്റ് ഗ്രൂപ്പിന്റെ മുഖമുദ്ര Forbes Asia മാഗസിനിലെ ഇദ്ദേഹത്തിന്റെ മുഖചിത്രവും, മികച്ച ലേഖനവും ഒരുദാഹരണം.

തേവർവേലിൽ മത്തായി കത്തനാർ രണ്ടാമന്റെ കൈയ്യൊപ്പ് കൊഴഞ്ചേരി പട്ടണനിർമ്മിതിയിൽ മായാത്ത ഒരു ഏടാണ്. ആ തലമുറയിൽ 1887 ൽ ശ്രീ. നൈനാൻ മത്തായി വ്യാപാരത്തിലേക്കു തിരിഞ്ഞു. ഇദ്ദേഹമിത് മൂത്ത പുത്രൻ എം. ജോർജിനെ ഏൽപിച്ചു. പിന്നീടത് എം. ജോർജ് & ബ്രദേഴ്സ് എന്ന ധനകാര്യസ്ഥാപനമായി. കാലക്രമേണ മുത്തൂറ്റ് ജോർജ്, മുത്തൂറ്റ് മാത്യു, മുത്തൂറ്റ് പാപ്പച്ചൻ എന്നിവകളായി പരിണമിച്ചു. "Un crowned Emperor of Syrian Christian" എന്ന് ദിവംഗതനായ മാമ്മൻമാപ്പിള സമകാലീനനായിരുന്ന എം. ജോർജ് മുത്തൂറ്റിനെ വിശേഷിപ്പിച്ചത് നവീകരണാശയങ്ങളുടെ തിരയിളക്കത്തിൽ അചഞ്ചലമായി നിൽക്കുവാനുള്ള കെൽപ്പ് കാണിച്ചതിനാലും, വ്യാപാരത്തിൽ സത്യസന്ധത പുലർത്തിയതിനാലുമാണ്.

എം.ജി. ജോർജ് മുത്തൂറ്റ് പറയുന്നത് "ദൈവത്തിലുള്ള വിശ്വാസമാണ് പ്രധാന മൂലധനമെന്നും, ഇന്ന് മുത്തൂറ്റ് ഗ്രൂപ്പ് ഇൻഡ്യയിലെ 3-ാമത്തെ സമ്പന്നരുടെ ഗണത്തിലേക്കുയർന്നതിന്റെ ചാലകശക്തി പിതാവ് പുലർത്തിപോന്നിരുന്നതും ഇന്നും തുടരുന്നതുമായ കുടുംബ പ്രാർത്ഥനയാണെന്നുമാണ്." ഡോ. പി.റ്റി. തോമസ് പാലാമ്പടത്തിന്റെ കൊച്ചുമകളായ ഭാര്യ സാറാ ജോർജ് അളക് നന്ദ സെന്റ് ജോർജ് സ്ക്കൂൾ പ്രിൻസിപ്പലായി പ്രവർത്തിക്കുന്നു. അഡൽറ്റ് ലിറ്ററസി ക്യാമ്പെയ്ൻ, ചേരികളിൽ താമസിക്കുന്ന കുട്ടികളെ എറ്റെടുത്ത് സി ക്യാമ്പെയ്ൻ, ചേരികളിൽ താമസിക്കുന്ന കുട്ടികളെ ഏറ്റെടുത്ത് അവർക്ക് വിദ്യാഭ്യാസം നൽകുക തുടങ്ങിയ സ്തുത്യർഹ സേവനം ചെയ്ത് സാമൂഹ്യ സേവന പന്ഥാവിൽ ഇദ്ദേഹത്തിനു തക്ക തുണയായിവർ പ്രവർത്തിക്കുന്നു. മകളായ ജോർജ്ജ് ജോർജ്ജും, അലക്സാണ്ടർ ജോർജ്ജും യഥാക്രമം എക്സിക്യൂട്ടീവ് ഡയറക്ടർ, ഡയറക്ടർ എന്നീ പദവികളലങ്കരിക്കുന്നു. നിര്യാതനായ പോൾ എം. ജോർജ് മറ്റൊരു മകനാണ്.

ഇൻഡ്യയ്ക്കകത്തും പുറത്തുമായി 4000-ൽ അധികം ബ്രാഞ്ചുകൾ പ്രവർത്തിക്കുന്നതിൽ വിവിധ മതവിഭാഗങ്ങളിലും ദേശങ്ങളിലുമുള്ളവരുണ്ട്. ഇവരോടൊക്കെയും ഒരേ മനോഭാവമേ പുലർത്തുന്നുള്ളൂ എന്നിദ്ദേഹം പറയുമ്പോൾ അതിനു തെളിവാണ് വലുതായിക്കൊണ്ടിരിക്കുന്ന ഇദ്ദേഹത്തിന്റെ വ്യാപാര പ്രവർത്തനങ്ങൾ. ധനസംബന്ധമായതു കൂടാതെ Media, IT, Health Care, Housing & Infrastructure, Education, Powor Generation, Leisure & Hospitality, Plantations & Estate,Travel Services, Precious Metals എന്നീ വിഭാഗങ്ങളിലും മെച്ചപ്പെട്ട സേവനം നൽകുന്നു ഇദ്ദേഹത്തിന്റെ മറ്റു സഹോദരങ്ങൾ യഥാക്രമം M.D., J.M.D. എന്നിങ്ങനെ വിവിധ സ്ഥലങ്ങളിൽ പ്രവർത്തിക്കുന്നു. ഇവരുടെ കൂട്ടായ പ്രവർത്തനം മുത്തൂറ്റ് എന്ന നൗകയുടെ അമരക്കാരന് ശക്തമായ പിന്തുണയാണ്.

FICCI നാഷണൽ എക്സിക്യൂട്ടീവ് കമ്മിറ്റി മെമ്പർ, FICCI കേരള കൗൺസിൽ മെമ്പർ, പള്ളിക്കത്തോട് TTT ചെയർമാൻ, CTDC ചെയർമാൻ, ഡൽഹി മലയാളി അസ്സോസിയേഷൻ കൗൺസിൽ മെമ്പർ, 32 വർഷമായി സഭാ മാനേജിംഗ് കമ്മറ്റി അംഗം തുടങ്ങി മറ്റനേകം സ്ഥാനങ്ങൾ വഹിക്കുന്നു. സാമൂഹ്യ സേവനത്തിനുള്ള 2001 ലെ മഹാത്മാഗാന്ധി നാഷണൽ അവാർഡ് 2011 ൽ Life Time Achievement Award ലോക മലയാളി കൗൺസിലിന്റെ Buisiness man of the Decade Award, ബ്രിട്ടീഷ് പാർലമെന്റ് നൽകുന്ന Asian Business Men Award, ബ്രിട്ടീഷ് പാർലമെന്റ് നൽകുന്ന Asian Business Men Award ബിസിനസ് ലീഡർഷിപ്പിനുള്ള ഗോൾഡൻ പീകോക്ക് അവാർഡ് എന്നിവ ലഭിച്ച പുരസ്ക്കാരങ്ങളിൽ ചിലതാണ്.

സ്വപിതാവ്, ഗാന്ധിജി, വട്ടശ്ശേരിൽ തിരുമേനി, കല്ലാശ്ശേരിൽ ബാവാ, ഔഗേൻ ബാവാ, വട്ടക്കുന്നേൽ ബാവാ, ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി എന്നിവർ ജീവിതദശകളിൽ മാതൃകയാണ്. പ. വലിയ ബാവാ തിരുമനസ്സിന്റെ സംഘടിത നേതൃത്വത്തിൻ കീഴിൽ 2007 മുതൽ അത്മായ ട്രസ്റ്റിയായി പ്രവർത്തിച്ചപ്പോൾ 2 അസോസ്യേഷൻ വഴിയായി 14 പിതാക്കന്മാർ പ്രസരിപ്പുള്ള യുവനേതൃത്വം, സഭാശക്തി വിളിച്ചോതിയ മഹാസമ്മേളനം, ഭദ്രാസന പുനഃക്രമീകരണം എന്നിവയിൽ ഭാഗഭാഗിത്വത്തിനു സാധിച്ച ദൈവ കൃപ പുതിയ ചുമതല ഏറ്റെടുക്കാൻ കൂടുതൽ സഹായകമാണ്.

സാമൂഹ്യ സേവനത്തിന്റെ പുത്തൻ ഏടാണ് Indian Airlines-ൽ Smoking Free Zone ഏർപ്പെടുത്തിയതും, യാത്രയിൽ സീറ്റ് ബെൽറ്റ് ഉപയോഗത്തിന് പ്രേരണ നൽകിയതുമായ കാർട്ടൂണുകളും, ചിത്രങ്ങളും പ്രചരിപ്പിച്ചതും. 1986 ൽ ഇവ ഏർപ്പെടുത്തിയതിനു ശേഷമാണ് ഇൻഡ്യാ ഗവൺമെന്റിന്റെ ശ്രദ്ധ ഇതിലായതെന്നും പറയുന്നു. ■

*എബ്രഹാം ശെമ്മാശ്ശൻ, പുതുപ്പള്ളി*

# ക്യാൻസർ ചികിത്സാ രംഗത്തെ **തൂവൽസ്പർശമായ്**

## പരുമല സെന്റ് ഗ്രീഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ (SGICCC)



**അ**ർബുദ രോഗ ചികിത്സാ രംഗത്ത് തെക്കൻ കേരളത്തിൽ ഉയർന്നു വരുന്ന അതിനൂതന ചികിത്സാ കേന്ദ്രമാണ് സെന്റ് ഗ്രിഗോറിയോസ് ക്യാൻസർ സെന്റർ. ആഗോള തലത്തിലുള്ള ക്യാൻസർ കേന്ദ്രങ്ങളുമായും, വിദഗ്ധ ഡോക്ടർമാരുമായും ബന്ധപ്പെട്ട് ഉന്നത ചികിത്സ ഉറപ്പാക്കുകയും കിടയറ്റ ഉപകരണങ്ങൾ സ്ഥാപിക്കുക വഴി പരമാവധി ആശ്വാസം പകർന്നു കൊടുക്കുകയും ചെയ്യുക എന്ന ലക്ഷ്യം ഇതിനുണ്ട്.

എ.ബി.സി. എന്നീ മൂന്നു ബ്ലോക്കുകളിലായി പണിയാരംഭിച്ചിരിക്കുന്ന 120 കോടി ചെലവ് പ്രതീക്ഷിക്കുന്ന ഈ സെന്ററിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ അഭംഗം മുന്നോട്ടു നീങ്ങുന്നു. എ.,ബി. ബ്ലോക്കുകളുടെ പണിയാണ് നടന്നു വരുന്നത്. ഉടൻ തന്നെ ബി ബ്ലോക്കിന്റെ പണിയും ആരംഭിക്കാനാകുമെന്നാണ് പ്രതീക്ഷ.

2014 -ൽ പണി പൂർത്തീകരിക്കാൻ ലക്ഷ്യമിട്ടിരിക്കുന്ന ഈ പദ്ധതി ഒരു ചികിത്സാ കേന്ദ്രമെന്നതിനപ്പുറം പരിശീലന ഗവേഷണ കേന്ദ്രം കൂടിയാണ്. ഇപ്പോൾ തന്നെ അർബുദരോഗ ചികിത്സ ആരംഭിച്ചിരിക്കുന്ന ഇവിടം ഒരു പാലിയേറ്റീവ് കെയർ സെന്ററും പ്രവർത്തിക്കുന്നുണ്ട്. ഈ കേന്ദ്രവുമായി ബന്ധപ്പെട്ട് ഗ്രാമങ്ങൾ സന്ദർശിച്ച് അർഹരായവർക്ക് സൗജന്യ ചികിത്സ നൽകുകയും പ്രധാന കേന്ദ്രങ്ങളിൽ ക്യാൻസർ നിർണ്ണയ ക്യാമ്പുകൾ സംഘടിപ്പിക്കുകയും ചെയ്യുന്നു.

ധനസമാഹരണത്തിന്റെ ഭാഗമായി മലങ്കരസഭയുടെ എല്ലാ ഭവനങ്ങളിൽ നിന്നും ഈ പദ്ധതിക്കുവേണ്ടി ഒരു പങ്കാളിത്തം ഉറപ്പുവരുത്തുവാൻ വേണ്ടി 'തൂവൽ സ്പർശം' എന്ന പേരിൽ ഒരു സംഭാവന കൂപ്പൺ എല്ലാ ഭവനങ്ങളിലും എത്തിക്കുവാനുള്ള ക്രമീകരണങ്ങൾ പരിശുദ്ധ സുന്നഹദോസിന്റെ അനുമതിയോടുകൂടി നടന്നുവരുന്നതായി ഫിനാൻസ് ഡയറക്ടർ ഫാ. ഷാജി എം. ബേബി മുകടിയിൽ അറിയിച്ചു.



പ. ബാവാ തിരുമേനിയും മെത്രാപ്പോലീറ്റൻ കൗൺസിൽ അംഗങ്ങളും കാലാകാലങ്ങളിൽ ഇവിടം സന്ദർശിച്ച് മാർഗ്ഗനിർദ്ദേശങ്ങൾ നൽകിവരുന്നു. മലങ്കരസഭയുടെ അഭിമാനകരമായ ഈ പദ്ധതിക്കായി ഏവർക്കും കൈകോർക്കാം.

*കൂടുതൽ വിവരങ്ങൾക്ക്:*
ദി ഫിനാൻസ് ഡയറക്ടർ, SGICCC,
പരുമല. ഫോൺ: +91 9446600107




A Project Owned and Controlled by
Holy Episcopal Synod of
The Malankara Orthodox Church

Cheques & Drafts to be drawn in favour of
St. Gregorios Medical Mission Hospital, Parumala
**A/c No. 11310200003697**
Federal Bank, Mannar -689622,
Kerala India

*35 AC, 80 G* പ്രകാരം സംഭാവനകൾ നികുതി പരിധിയിൽ നിന്നും പൂർണ്ണമായി ഒഴിവാക്കിയിരിക്കുന്നു



# യെരുശലേമിൻ സമാധാനത്തിനായി പ്രാർത്ഥിപ്പിൻ

ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്

*122-ാം സങ്കീർത്തനം 6 മുതൽ 9 വരെയുള്ള വാക്യങ്ങൾ*

**പത്തനംതിട്ട അസോസിയേഷനിൽ നടത്തിയ ആമുഖ ധ്യാനപ്രസംഗം**

"യെരുശലേമിന്റെ സമാധാനത്തിനായി പ്രാർത്ഥിപ്പിൻ; നിന്നെ സ്നേഹിക്കുന്നവർ സ്വൈരമായിരിക്കട്ടെ. നിന്റെ കൊത്തളങ്ങളിൽ സമാധാനവും നിന്റെ അരമനകളിൽ സ്വൈര്യവും ഉണ്ടാകട്ടെ. എന്റെ സഹോദരന്മാരും കൂട്ടാളികളും നിമിത്തം നിന്നിൽ സമാധാനം ഉണ്ടാകട്ടെ എന്നു ഞാൻ പറയും. നമ്മുടെ ദൈവമായ യഹോവയുടെ ആലയം നിമിത്തം ഞാൻ നിന്റെ നന്മ അന്വേഷിക്കും."

ദൈവതിരുനാമത്തിനു മഹത്വമുണ്ടായിരിക്കട്ടെ. മലങ്കരസഭയുടെ സുപ്രധാന മേലദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യ പിതാക്കന്മാരെ, വന്ദ്യരായ സഭാ സ്ഥാനികളെ, ശ്രേഷ്ഠരായ വൈദിക സമൂഹമേ, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളായി വന്നിരിക്കുന്ന ശേഷം വിശ്വാസികളെ,

വി. ത്രിത്വനാമത്തിൽ ഏവർക്കും സ്നേഹവന്ദനം.

120 മുതൽ 135 വരെയുള്ള സങ്കീർത്തനങ്ങൾ ആരോഹണഗീതങ്ങളാണ്. പെരുന്നാളുകൾക്കായി യെരുശലേമിലേക്കു വരുന്ന തീർത്ഥാടക സംഘത്തിനുവേണ്ടി യിസ്രായേലിന്റെ മധുരഗായകനായ ദാവീദ് കിന്നരത്തിൽ ഈണമുയർത്തിയ 15 സങ്കീർത്തനങ്ങളിൽ മൂന്നാമതായി ഈണമുയർത്തിയിരിക്കുന്ന 122-ാം സങ്കീർത്തനത്തിലെ അവസാന വാക്യങ്ങളാണ് ഇവിടെ ഉദ്ധരിക്കപ്പെട്ടിരിക്കുന്നത്.

സീയോൻ ഗീതമെന്നു വിശേഷിപ്പിക്കാവുന്ന ഈ സങ്കീർത്തനത്തിൽ യെരുശലേം നഗരത്തോടുള്ള തീർത്ഥാടകന്റെ ആഴമായ സ്നേഹം പ്രകടമാക്കപ്പെട്ടിരിക്കുന്നു. യിസ്രായേൽ ജനത്തിന്റെ ദേശഭക്തിയുടെയും ആത്മീയതയുടെയും പ്രതീകമായി നിലകൊള്ളുന്ന യെരുശലേം പട്ടണത്തിൽ സ്ഥാപിതമാകുവാൻ പോകുന്ന ദേവാലയത്തിലേക്കുള്ള പ്രവേശനത്തെക്കുറിച്ചുള്ള പ്രവചനം തീർത്ഥാടക സംഘത്തിന്റെ ഗാനമായി ഇവിടെ അവതരിപ്പിക്കുകയാണ്. ദാവീദ് രാജാവ് ഒരു പ്രവാചകൻകൂടി ആയിരുന്നതിനാൽ സ്ഥാപിതമാകുവാൻ പോകുന്ന ദേവാലയത്തിൽ ഇസ്രായേൽ ഗോത്രങ്ങളുടെ സമാഗമം എത്ര മനോഹരവും മഹത്വപൂർണ്ണവുമായിരിക്കും എന്ന പ്രതിധ്വനിയാണിവിടെ ദൃശ്യമായിരിക്കുന്നത്. കാതോലിക്കേറ്റ് ശതാബ്ദി വർഷമായ 2012-ൽ നടക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് പ. സഭയുടെ മണിത്തേരായ തുമ്പമൺ ഭദ്രാസന കേന്ദ്രമായ പത്തനംതിട്ടയിൽ കൂടുന്നത് ദൈവനിയോഗം എന്നു കരുതാം.

നസ്രാണികളുടെ ആദ്യകാല കച്ചവടകേന്ദ്രം കുടിയേറ്റ നഗരം,



മാർത്തോമ്മാ ശ്ലീഹായുടെ തൃക്കൈകളാൽ സ്ഥാപിതമായ നിലയ്ക്കൽ ദേവാലയം ഉൾക്കൊള്ളുന്ന പ്രധാന പട്ടണം -നവീകരണ പ്രസ്ഥാനങ്ങളുടെ നുഴഞ്ഞുകയറ്റത്തെ തടഞ്ഞു നിർത്തിയ സുറിയാനി ക്രിസ്ത്യാനികളുടെ നഗരം-ഇങ്ങനെ പല രീതിയിൽ നമുക്ക് പ്രിയപ്പെട്ട നഗരം.

പ. പരുമല തിരുമേനി, പ. വട്ടശ്ശേരിൽ തിരുമേനി, പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പ. ഔഗേൻ ബാവാ, പുത്തൻകാവിൽ കൊച്ചുതിരുമേനി... തുടങ്ങി ദാനിയേൽ മാർ പീലക്സിനോസ്, ഫീലിപ്പോസ് മാർ യൗസേബിയോസിലും വന്നു നിൽക്കുന്ന മഹാരഥന്മാരുടെ ശുശ്രൂഷ സ്വീകരിച്ച നഗരം-അനേകം പിതാക്കന്മാരെയും മഹാരഥന്മാരെയും സഭയ്ക്കും സമൂഹത്തിനും സംഭാവന ചെയ്ത മഹാനഗരം. ഇത് ഒരു നിയോഗമല്ലേ?.

രണ്ടു ലളിതമായ ചിന്തകൾ ഇവിടെ പങ്കിടുകയാണ്

1. തീർത്ഥാടകരുടെ വർണ്ണനാതീതമായ ആത്മസന്തോഷത്തെ നാം സ്വീകരിക്കുക

മലങ്കരസഭയുടെ ഭാവിഭാഗധേയം നിർണ്ണയിക്കുന്ന അടുത്ത അഞ്ചുവർഷത്തേക്കുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും ഈ ആത്മീയ സംഗമത്തോടുകൂടി ഇന്നു നിലവിൽ വരുകയാണ്. സഭാനൗകയുടെ ജൈത്രയാത്രയിൽ മലങ്കര മെത്രാപ്പോലീത്തായുടെ സാരഥ്യത്തിൻ കീഴിൽ അണിചേരുവാൻ തക്കവണ്ണം വൈദിക-അൽമായ ട്രസ്റ്റിമാരും ഇന്നു തെരഞ്ഞെടുക്കപ്പെടുകയാണ്. സമാഗതമാകുന്ന ആദ്യ മാനേജിംഗ് കമ്മറ്റിയോഗം സഭയുടെ അസോസിയേഷൻ സെക്രട്ടറിയേയും തെരഞ്ഞെടുക്കുമെന്ന് നമുക്ക് പ്രതീക്ഷിക്കാം.

ഈ അവസരത്തിൽ, 122-ാം സങ്കീർത്തനത്തിൽ കാണുന്ന തീർത്ഥാടക സംഘത്തിന്റെ ആത്മസന്തോഷവും സ്വർഗ്ഗത്തിലേക്കു നോക്കി യാത്രചെയ്യുവാൻ വിളി ലഭിച്ചിരിക്കുന്ന മലങ്കര സഭാമക്കളുടെ ആത്മസന്തോഷവും തമ്മിൽ ഒരു താരതമ്യം നടത്തുന്നത് നല്ലതായിരിക്കും എന്ന് വിചാരിക്കുന്നു.

അബദ്ധങ്ങൾ അനവധി സംഭവിച്ചുപോയ ചരിത്രത്തിലെ പല ഏടുകളും ഈ രണ്ടു തീർത്ഥാടക സംഘങ്ങൾക്കും ഉണ്ട്. പക്ഷേ പൂർവ്വിക പുണ്യംപോലെ ആത്മാവിൽ അവശേഷിക്കുന്ന നൈർമ്മല്യത്തിന്റെയും പ്രത്യാശയുടെയും അംശങ്ങൾ രണ്ടിലും ഉണ്ടുതാനും.

സംഘനേതാവിന്റെ വിളികേട്ട് ആഹ്ലാദഭരിതരായി ദേവാലയത്തിലേക്കു പ്രവേശിക്കുന്ന ദൈവജനത്തെ ആണ് പ്രാരംഭവാക്യങ്ങളിൽ നാം കാണുന്നത്. തമ്മിൽ ഇണക്കിയ നഗരമായി പണിതിരിക്കുന്ന (വാ. 3) യെരുശലേമിന്റെ സംവിധാനം ദർശിക്കുന്ന ജനം നഗരവാതിലുകളിൽ കൂടി അകത്തു പ്രവേശിക്കുമ്പോൾ അവരെ ആകർഷിക്കുന്നത് ദേവാലയത്തിന്റെ പ്രൗഢിയും മനോഹാരിതയുമാണ്.





യിസ്രായേലിന്റെ സാക്ഷ്യത്തിനായി യഹോവയുടെ നാമത്തിനു സ്ത്രോത്രം ചെയ്യുവാൻ കയറിച്ചെല്ലുന്ന (വാ.4) ജനം അവിടെ കാണുന്നത് ദാവീദിന്റെ സിംഹാസനവും അതിനോടനുബന്ധിച്ചുള്ള വേറെ ന്യായാസനങ്ങളുമാണ്. ഇവിടെ ജനത്തിന്റെ സന്തോഷം അത്യധികമാവുകയാണ്.

സമയങ്ങൾക്കും കാലങ്ങൾക്കും മുമ്പേയുള്ളവൻ അഗ്നിജ്വാലയ്ക്കൊത്ത സിംഹാസനത്തിൽ ഉപവിഷ്ടനാകുമ്പോൾ അവനോട് ചേർന്ന് "ന്യായവിസ്താരസഭ" ഇരിക്കുന്നതായി ദാനിയേൽ പ്രവാചകന്റെ പുസ്തകം 7:9-ൽ നാം വായിക്കുന്നു. വെളിപാടു പുസ്തകം 4, 5 അദ്ധ്യായങ്ങളിൽ കുഞ്ഞാടായ ക്രിസ്തുവിനോടു ചേർത്ത് അവന്റെ വിശുദ്ധരുടെ സംഘം ന്യായാസനങ്ങളിൽ ഇരിക്കുന്ന കാഴ്ചയും ദൃശ്യമാണ്. കുഞ്ഞാടിന്റെ കാന്തയും മണവാട്ടിയുമായ സഭയിൽ നീതിയും ന്യായവും നടപ്പിൽ വരുത്തുന്നതിന് കർത്താവിന്റെ വിശുദ്ധന്മാർ അവനോടുകൂടി ഭരിക്കുന്ന ആനന്ദാനുഭവം.

മലങ്കരസഭയുടെ പ്രധാനമേലദ്ധ്യക്ഷനായ പ. ബാവാതിരുമേനിയും അഭിവന്ദ്യ പിതാക്കന്മാരും ദൈവാരാധനയ്ക്കും നീതിന്യായ നടത്തിപ്പിനുമായി വരുന്ന തീർത്ഥാടക സംഘത്തെ വരവേൽക്കുവാൻ ഉപവിഷ്ഠരാകുമ്പോൾ ദാവീദിന്റെ സിംഹാസനവും കൂടെയുള്ള ന്യായാസനങ്ങളും ഇവിടെ പ്രതിനിധീകരിക്കപ്പെടുന്നു. അഗ്നിജ്വാലയ്ക്കൊത്ത സിംഹാസനത്തിലിരിക്കുന്ന ത്രീയേക ദൈവവും ന്യായവിസ്താരസഭയും ഇവിടെ പ്രതീകാത്മകമാകുന്നു. കുഞ്ഞാടായ ക്രിസ്തുവും അവനോടൊപ്പമുള്ള വിശുദ്ധ സംഘവും ഇവിടെ നിറസാന്നിദ്ധ്യമാകുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ അപ്പോസ്തോലിക പാരമ്പര്യമുള്ള ഭാരതസഭയാണ്. ഭാരതത്തിലുള്ള എല്ലാ ക്രൈസ്തവ സമൂഹങ്ങളെയും ക്രിസ്തുവിൽ ഒന്നാകുവാനുള്ള വിളിയും നിയോഗവും ഈ സഭയ്ക്കു മാത്രമാണുള്ളത്. ഇത് മനസ്സിലാക്കുന്ന തീർത്ഥാടകന്റെ ഉള്ളം പരിശുദ്ധാത്മാവിൽ സന്തോഷിക്കണം. തമ്മിൽ ഇണക്കിയ നഗരമായി പ്രവചിക്കപ്പെട്ടിരിക്കുന്ന ഈ സഭയുടെ വലിയ പാർലമെന്റായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സാധാരണ രാഷ്ട്രീയ അർത്ഥത്തിൽ കാണേണ്ട വെറും ഒരു ജനപ്രതിനിധി സഭയല്ല; മറിച്ച് ഇത് സഭയുടെ

## പത്തനംതിട്ട അസോസിയേഷൻ 2012

**ലോ**കത്തിലെ ഏറ്റവും വലിയ ജനപ്രതിനിധി സഭയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ 2012 ഏപ്രിൽ 7 ബുധനാഴ്ച പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് അങ്കണത്തിൽ വച്ചു നടന്നു. ഉച്ചയ്ക്ക് 12.30-ന് തുമ്പമൺ ഭദ്രാസനത്തിന്റെ ആസ്ഥാനമായ ബേസിൽ അരമനയിലെ വന്ദ്യ പിതാക്കന്മാരുടെ കബറിലെ ധൂപപ്രാർത്ഥനയ്ക്കുശേഷം അഭിവന്ദ്യ തിരുമേനിമാരും പ. കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയനും സമ്മേളന നഗരിയിലേക്ക് എഴുന്നള്ളി സഭാ പതാകയേന്തിയ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ മുൻഗമിച്ചു.

പ്രാർത്ഥനയിക്കും വേദവായനയ്ക്കും ശേഷം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് തിരുമേനി ധ്യാനം നയിച്ചു.

ഓരോ ഭദ്രാസനത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ പേരുകൾ വായിക്കുകയും പ. ബാവാ തിരുമനസുകൊണ്ട് അവരെ സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങളായി പ്രഖ്യാപിക്കുകയും ചെയ്തു.

ഇലക്ഷൻ നടപടിക്രമങ്ങളെപ്പറ്റി മുഖ്യ വരണാധികാരി വിശദീകരിച്ചു. നോട്ടീസു കല്പനയ്ക്കും ഉപക്രമത്തിനും ശേഷം പ്രമേയങ്ങൾ അവതരിപ്പിക്കപ്പെട്ടു.

വൈദികട്രസ്റ്റി ഇലക്ഷനിൽ ഫാ. ഡോ. എം. ഒ. ജോണിന് 1550 വോട്ടും ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടിന് 1750 വോട്ടും ലഭിച്ചു.

അത്മായ ട്രസ്റ്റി സ്ഥാനാർത്ഥികളായ ശ്രീ. സി. സി. ചെറിയാൻ, ശ്രീ. എം.ജി. ജോർജ് മുത്തൂറ്റ്, ശ്രീ. ജൂലി കെ. വർഗ്ഗീസ്, അഡ്വ. മത്തായി ഈപ്പൻ വെട്ടത്ത് എന്നിവർ മത്സരരംഗത്തുണ്ടായിരുന്നു. ശ്രീ. എം.ജി. ജോർജ് മുത്തൂറ്റ് ഭൂരിപക്ഷം നേടി തെരഞ്ഞെടുക്കപ്പെട്ടു.

കൂടുതൽ വോട്ടുകൾ നേടിയവരെ പ. ബാവാ വിജയികളായി പ്രഖ്യാപിച്ചു.

(മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെയും നോമിനേറ്റഡ് അംഗങ്ങളുടെയും പേരുകൾ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും ലഭ്യമാകുന്ന മുറയ്ക്ക് പ്രസിദ്ധീകരിക്കുന്നതാണ്.)

ആത്മീയ സംഗമവും ദൈവഹിതം തിരിച്ചറിയുവാനുള്ള പ്രധാന മാർഗ്ഗങ്ങളിൽ ഒന്നുമാണ്.

വൈദികട്രസ്റ്റി, അൽമായ ട്രസ്റ്റി, അസോസിയേഷൻ സെക്രട്ടറി, മാനേജിംഗ് കമ്മറ്റിയംഗം തുടങ്ങിയ സ്ഥാനങ്ങളൊക്കെ പ്രഥമമായും ഭൗതിക സ്ഥാനങ്ങളാണെന്ന് പറയാമെങ്കിലും പ. സഭയുടെ വളർച്ചയ്ക്കും കെട്ടുറപ്പിനും വേണ്ടി തയ്യാറാക്കപ്പെട്ടിരിക്കുന്ന സ്ഥാനങ്ങളാണവ. അതുകൊണ്ടു തന്നെ ഇവിടെ ദൈവാത്മാവിൽ ശരണപ്പെട്ടുള്ള വിവേചനം നമുക്കാവശ്യമായിരിക്കുന്നു.

നീതിയും ന്യായവും പുനഃസ്ഥാപിക്കപ്പെടട്ടെ യെരുശലേമിൽ സമാധാനം വന്നുചേരട്ടെ എന്ന തീർത്ഥാടകന്റെ പ്രാർത്ഥന

യെരുശേലമിന്റെ സമാധാനത്തിനായി പ്രാർത്ഥിക്കുവിൻ എന്നത് എവിടെയും മുഴങ്ങികേൾക്കുന്ന നിലവിളിയാണ്. 'ശാലേം' എന്ന എബ്രായ പദത്തിനു സമാധാനമെന്നർത്ഥം. "സമാധാനത്തിന്റെ നഗരം" എന്നർത്ഥമുള്ള യെരുശലേമിൽ സമാധാനം ഉണ്ടാകണമെന്ന് 122-ാം സങ്കീർത്തനം 6 മുതൽ 9 വരെയുള്ള വാക്യങ്ങളിൽ മൂന്നു പ്രാവശ്യം പ്രാർത്ഥിക്കുന്നു.

യെരുശേലമിൽ നീതിന്യായ വ്യവസ്ഥകൾ നടപ്പാക്കപ്പെടണം. അവിടെ സമാധാനം വന്നുചേരണം. തീർത്ഥാടകസംഘത്തിന് അത് ശാശ്വതമായ സന്തോഷമായി അനുഭവപ്പെടണം. സീയോന്റെ മഹത്വത്തെ പ്രകീർത്തിച്ചാൽ മാത്രം പോരാ. അതിന്റെ ക്ഷേമത്തിനും മഹത്വത്തിനും വേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും വേണം. ചരിത്രത്തിൽ ഒട്ടേറെ യുദ്ധങ്ങളും കലഹങ്ങളും ഉണ്ടായിട്ടുള്ള ദേശമാണത്. ഇനി അങ്ങനെ ഉണ്ടാകരുത്. ഭരണകർത്താക്കൾക്ക് സ്വസ്ഥത ലഭിക്കണം. കൊത്തളങ്ങളിൽ സമാധാനവും അരമനകളിൽ സ്വൈര്യവും ഉണ്ടാകണം.

ഇതൊരു പ്രാർത്ഥനയും ആശംസയും മാത്രമല്ല. ഇത് തീർത്ഥാടകന്റെ തീരുമാനവും പ്രഖ്യാപനവും ആണ്.

സഭയുടെ അവസ്ഥ ആയിട്ടു നാം ഇതിനെ മനസ്സിലാക്കണം. 2012 നമ്മെ സംബന്ധിച്ച് വളരെ പ്രാധാന്യമുള്ള വർഷം. കർത്താവിന്റെ അരുമ ശിഷ്യനായ മാർത്തോമ്മാ ശ്ലീഹായാൽ ഈ സഭ സ്ഥാപിതമായിട്ട് 1960 വർഷം ഇവിടെ പൂർത്തിയാക്കുന്നു. സഭയുടെ സ്വാതന്ത്ര്യത്തിന്റെയും സ്വയ ശീർഷകത്വത്തിന്റെയും പ്രതീകമായ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായിട്ട് 100 വർഷം തികയുന്നു.

ഓരോ തദ്ദേശീയ സഭയും അതാതിന്റെ അദ്ധ്യക്ഷന്റെ കീഴിൽ സ്വതന്ത്രമായും അതേസമയം മറ്റു ദേശങ്ങളിലുള്ള സഭകളുമായി വിശ്വാസത്തിന്റെ ഐക്യത്തിലും കൗദാശിക സംസർഗ്ഗത്തിലും കഴിയുക എന്നതാണ് സഭയുടെ പുരാതന ദർശനം. മലങ്കരയിൽ കാതോലിക്കേറ്റു സ്ഥാപനത്തിന്റെ ശില്പികളായ പ. വട്ടശ്ശേരിൽ തിരുമേനിയുടെയും പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെയും മറ്റു പിതാക്കന്മാരുടെയും ദർശനം ഇതു തന്നെയായിരുന്നു. ഈ സനാതന ദർശനത്തെ ഉൾക്കൊണ്ടതാണോ അല്ലെങ്കിൽ ഈ ദർശനത്തിനു തുരങ്കം വച്ചതാണോ എന്നറിയാൻ പറ്റുന്നില്ല കേരളത്തിലെ ചില ക്രൈസ്തവ നേതാക്കന്മാർ റോമായുടെ കീഴിലും അന്ത്യോഖ്യായുടെ കീഴിലുമൊക്കെയായി കാതോലിക്കാ നാമം സ്വീകരിച്ചിരിക്കുന്നത്.

ഭാരതക്രൈസ്തവ സഭയുടെ പുരാതന ദർശനത്തെ അവർ അംഗീകരിച്ചാലും ഇല്ലെങ്കിലും ഇവരെയൊക്കെ പൗരസ്ത്യ കാതോലിക്കേറ്റിന്റെ കീഴിൽ അണിനിരത്തുവാനുള്ള വിളിയും നിയോഗവും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് ഉണ്ടെന്നു നാം മനസ്സിലാക്കിയിരിക്കണം.

ഭാരതസഭയായ മലങ്കരസഭയുടെ അദ്ധ്യക്ഷൻ ഭാരത ക്രൈസ്തവരുടെ ഏക ആത്മീയ പിതാവാണ്. അതുകൊണ്ടുതന്നെ അദ്ദേഹം ഭാരതത്തിന്റെ പാത്രിയർക്കീസാണ്. പൊതുവിന്റെ പിതാവ് എന്ന അർത്ഥത്തിൽ അദ്ദേഹം കിഴക്കിന്റെ അത്യുന്നത കാതോലിക്കാ ബാവാ ആണ്. മലങ്കരസഭയുടെ അമരക്കാരൻ എന്ന നിലയിൽ അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആണ്. ഇതൊന്നും ആരും ചാർത്തിക്കൊടുക്കേണ്ട സ്ഥാനനാമങ്ങളല്ല, അപ്പോസ്തോലിക പാരമ്പര്യമുള്ള ദേശീയ സഭയുടെ അവകാശമാണിത്. ഈ അവകാശത്തെ ചോദ്യം ചെയ്യുവാനോ അതിൽ അനാവശ്യമായി ഇടപെടുവാനോ ആർക്കും സാധ്യമല്ല.

ഭാരതസഭയുടെ ഈ അവകാശത്തെയും അവബോധത്തെയും കേരളത്തിലെ മറ്റു ക്രൈസ്തവ നേതൃത്വങ്ങളും രാഷ്ട്രീയ പാർട്ടികളും സാമുദായിക-സാംസ്കാരിക നേതാക്കളുമൊക്കെ യഥാവിധി മനസ്സിലാക്കിയാൽ പുതിയ യെരുശലേമാകുന്ന ഭാരതസഭയെ തമ്മിൽ ഇണക്കിയ നഗരമായി കാണുവാൻ തീർത്ഥാടകനു കഴിയും. യെരുശലേമിൽ സമാധാനം ഉണ്ടാകട്ടെ എന്ന പ്രാർത്ഥനയ്ക്ക് ഫലം ഉണ്ടാവുകയും ചെയ്യും. തീർത്ഥാടകന്റെ സന്തോഷം വർദ്ധിക്കും.

നമ്മുടെ സഭ വിശ്വാസത്തിലും പട്ടത്വത്തിലും ശിക്ഷണത്തിലും എപ്പിസ്ക്കോപ്പലും ഘടനയിലും ഭരണനിർവ്വഹണത്തിലും ജനായത്തവുമാണ്. സഭയുടെ പൊതു ധാരയിൽ എല്ലാം എപ്പിസ്കോപ്പസിയും ജനായത്തവും സമന്വയിക്കുന്നു. അതുകൊണ്ടു തന്നെ നമ്മുടെ തെരഞ്ഞെടുപ്പുകൾ ജനാധിപത്യ വ്യവസ്ഥിതിയുടെ ആത്മാവിനെ കണ്ടെ

ത്തുന്നതും അതേസമയം തന്നെ ആദ്ധ്യാത്മിക നേതൃത്വത്തിന്റെ ഉൾക്കാമ്പിനെ സാംശീകരിക്കുന്നതു മായി മാറുന്നു. സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ മുതൽ ഇടവക പള്ളി യിലെ കമ്മറ്റിയംഗം വരെയുള്ള എല്ലാ വരുടെയും തെരഞ്ഞെടുപ്പിന് ജന ശബ്ദം നിർണ്ണായകമാണ്. ജനശബ്ദം എപ്പിസ്ക്കോപ്പസിയുമായി സമന്വയി ക്കുമ്പോൾ അതു ദൈവശബ്ദമായി മാറും. ദൈവശബ്ദം വികലമാക്കി യാൽ അതു തീർത്ഥാടകന്റെ സന്തോ ഷത്തെയും സമാധാനത്തെയും ആത്യ ന്തികമായി ബാധിക്കും. യെരുശലേ മിന്റെ സമാധാനത്തിനു വേണ്ടി പ്രാർത്ഥിക്കുവിൻ എന്ന ആഹ്വാ നത്തെ അന്തഃരംഗങ്ങളിൽ സ്വീകരിച്ചു പ്രവർത്തിക്കുവാൻ ദൈവം തമ്പുരാൻ നമ്മെ വിളിക്കുന്നു.

ഒരു കാര്യം കൂടി ഓർമ്മിപ്പിക്കട്ടെ! ഇന്നിവിടെ തെരഞ്ഞെടുത്ത സമിതി അംഗങ്ങളിൽ ചിലരെങ്കിലും ഏതെ ങ്കിലും രാഷ്ട്രീയ പാർട്ടിയോടോ തത്വ സംഹിതയോടോടോ പ്രത്യേക ചായ്‌വുള്ളവരായിരിക്കും. അതിൽ യാതൊരു തെറ്റും പറയുക സാദ്ധ്യമ ല്ല. എന്നാൽ ആരെങ്കിലും തങ്ങളു ടേയോ തങ്ങളുടെ രാഷ്ട്രീയ പാർട്ടിക ളുടെയോ പ്രത്യേക താൽപര്യങ്ങൾക്കു വേണ്ടി കർത്താവിന്റെ സഭയെ ഉപയോ ഗിച്ചാൽ അതിൽ തെറ്റു കാണേണ്ടിവ രുന്നത് സ്വാഭാവികം. പറയുന്നതൊന്നും പ്രവർത്തിക്കുന്നതു മറ്റൊന്നുമായ രാഷ്ട്രീയ പാർട്ടികളുടെ വക്താക്കൾ സഭാസമിതികളിൽ വന്നുപോയാൽ അത് യെരുശലേമിന്റെ സമാധാനം നഷ്ടപ്പെടുന്നതിനു കാരണമാകും. എന്നാൽ സഭയുടെ സ്വത്വവും തനി മയും യഥാവിധി മനസ്സിലാക്കി നീതിയും ന്യായവും നടപ്പിലാക്കി സമാ ധാനം കൈവരുത്തുവാൻ ശ്രമിക്കുന്ന സഭാമക്കൾ രാഷ്ട്രീയത്തിൽ ഉണ്ടായാൽ അത് സഭയ്ക്കും രാഷ്ട്രത്തിനും ഒരു പോലെ പ്രായോജകീഭവിക്കും. മലങ്കര സഭയുടെ അസോസിയേഷനും മാനേ ജിംഗ് കമ്മറ്റിയുമൊക്കെ ഏതെങ്കിലും പ്രത്യേക രാഷ്ട്രീയ കൂട്ടുകെട്ടുകൾക്കൊ സ്വാർത്ഥ താല്പര്യങ്ങൾക്കോ അടിയ റവു പറയേണ്ട സമിതികൾ അല്ല എന്നർത്ഥം. ഇവിടെയും തീർത്ഥാടക സംഘം ദൈവശബ്ദം തിരിച്ചറിയു കയും യെരുശലേമിന്റെ ശാശ്വത സമാ ധാനത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു.

**ഉപസംഹാരം**

122-ാം സങ്കീർത്തനത്തിലെ അവ സാന വാക്യങ്ങൾ വളരെ ശ്രദ്ധേയമാ ണ്. നഗരത്തിൽ പ്രവേശിച്ചിരിക്കുന്ന തീർത്ഥാടകരുടെ പ്രതിനിധിയായി ഒരാൾ വിളിച്ചു പറയുന്ന ശബ്ദമാണത്.

"എന്റെ സഹോദരന്മാരും കൂട്ടാളി കളും നിമിത്തം നിന്നിൽ സമാധാനം ഉണ്ടാകട്ടെ-നമ്മുടെ ദൈവമായ യഹോ വയുടെ ആലയം നിമിത്തം ഞാൻ നിന്റെ നന്മ അന്വേഷിക്കും."

സഭയിൽ സമാധാനം യാഥാർത്ഥ്യ മാകണമെങ്കിൽ സാഹോദര്യ മനഃസ്ഥി തിയും കൂട്ടായ്മയുടെ മാധുര്യവും ഉണ്ടാകണം. സമാധാനത്തിന്റെ നഗര മായ പുതിയ യെരുശലേമാകുന്ന സഭ യിൽ ദിവ്യസമാധാനം എപ്പോഴും നിറഞ്ഞു നിൽക്കുന്നതിന് ദൈവ ശബ്ദം തിരിച്ചറിയുന്ന സമാഗമങ്ങൾ ഉണ്ടാകണം. നമ്മുടെ ഈ മഹാസമ്മേ ളനം ഭൂത കാലത്തിന്റെ നേട്ടങ്ങളും വർത്തനമാനത്തിന്റെ മാധുര്യവും ഭാവി യുടെ ഐശ്വര്യവും സമന്വയിക്കുന്നതാ കട്ടെ എന്ന പ്രാർത്ഥനയോടെ...

"ദൈവമേ നിന്നെ സ്നേഹിക്കുന്നവർ
സ്വൈരമായിരിക്കട്ടെ
കർത്താവേ നിന്റെ സഭയെ സ്നേഹിക്കുന്ന
വർക്കു സ്വസ്ഥത നൽകണമേ"

- ആമ്മീൻ

■

## വിവാഹിതരായി



കോട്ടയം ഭദ്രാസനത്തിൽ സൗത്ത് പാമ്പാടി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് 5.2.2012 ഞായറാഴ്ച വിവാഹിതരായ പറമ്പുകാട്ടിൽ **എബി ജോൺസനും** (ഡിയോലിറ്റ്-ബോംബെ) **റ്റിനി ഏലിസബത്തും** (കോർപ്പറേറ്റ് ലോയർ-ബോംബെ) മുഖ്യകാർമ്മികൻ അഭി. തോമസ് മാർ അത്താനാസ്യോസ് (ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്ത. വികാരി ഫാ. മാത്യു വർഗീസ് വലി യപീടികയിൽ എന്നിവരൊപ്പം.

*ആശംസകളോടെ,*

*ജോൺസൺ & കുഞ്ഞുമോൾ, വസന്ത് കുൻജ്, ന്യൂഡൽഹി*

# പുരാതന മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രമായ കടമ്പനാട് പള്ളി പെരുന്നാൾ - മേടം 8, 9, 10

**കടമ്പനാട് പള്ളി**

"അതിമനോഹരമായ നിലയ്ക്കലിൽ വിശുദ്ധ ശ്ലീഹാ സ്ലീബാ നാട്ടി പുണ്യ ദേവാലയവും പ്രതിഷ്ഠിച്ചു, ആചാര്യ രെയും പട്ടം കെട്ടി. പറപ്പാറ്റയുടെ നികൃഷ്ടമായ ആക്രമണത്താൽ അവിടെ താമസിക്കുവാൻ നിവൃത്തിയില്ലാതെ അവിടുത്തെ മുഴുവൻ ജനതയും പ്രാണ രക്ഷാർത്ഥം പ്രയാണമാരംഭിക്കുമ്പോൾ ദേവാലയത്തിന്റെ കുരിശും വഹിച്ചുകൊണ്ട് തീർത്ഥയാത്രയായി കടമ്പനാട്ട് എത്തി ആ കുരിശു നാട്ടി ആരാധന സ്ഥലമൊരുക്കുകയായിരുന്നു നിലയ്ക്കൽ ക്രിസ്ത്യാനികൾ". (ഇസ്സഡ്. എം. പാറേട്ട്, മലങ്കര നസ്രാണികൾ)

**പരിശുദ്ധ മൂന്നാം മാർത്തോമ്മ**

1653-മുതൽ 1817 വരെ മാർത്തോമ്മാ എന്ന നാമധേയത്തിൽ 9 മെത്രാന്മാർ മലങ്കര സുറിയാനി സഭയെ നയിച്ചു വന്നു. പകലോമറ്റം പള്ളി വടക്കത്ത് തോമസ് അർക്കദിയാക്കോൻ 1653 മുതൽ 70 വരെ ഒന്നാം മാർത്തോമ്മാ എന്ന പേരിൽ സഭയെ നയിച്ചു. മഹാനായ മാർത്തോമ്മ എന്നറിയപ്പെട്ടിരുന്ന ഇദ്ദേഹം അങ്കമാലി ചെറിയപള്ളിയിൽ കബറടങ്ങി. തുടർന്ന് 1670-ൽ ആ കുടുംബത്തിലെതന്നെ വൈദികനെ മാർത്തോമ്മാ രണ്ടാമനെന്ന നാമത്തിൽ മെത്രാനാക്കി. 1686-ൽ കാലം ചെയ്ത അദ്ദേഹത്തിന്റെ ഭൗതിക ശരീരം നിരണം പള്ളിയിൽ കബറടക്കി. അദ്ദേഹത്തിന്റെ കാലശേഷം പകലോമറ്റത്തെ തന്നെ ഒരു വൈദികനെ മാർത്തോമ്മാ മൂന്നാമൻ എന്ന പേരിൽ സഭയിൽ മെത്രാനാക്കി. കടമ്പനാടു പള്ളി കേന്ദ്രമാക്കി അദ്ദേഹം മലങ്കരസഭയെ നയിച്ചു. 2 വർഷക്കാലം മാത്രമേ മലങ്കര മെത്രാപ്പോലീത്തായായി ഇദ്ദേഹം ജീവിച്ചിരുന്നുള്ളു എങ്കിലും ഉത്തമ ഭരണ സാരഥി എന്ന നിലയിലും ഭക്ത ശിരോമണി എന്ന നിലയിലും ജീവിതം നയിച്ച മഹാപരിശുദ്ധനായിരുന്നു. 1688-ൽ കടമ്പനാടു വച്ച് കാലം ചെയ്തു. ഏപ്രിൽ 22-ന് വി. മാർത്തോമ്മാ ശ്ലീഹായുടെ പള്ളിയുടെ മദ്ബഹായിൽ കബറടക്കി. ദേശവാസികൾ 'വലിയ അപ്പൂപ്പൻ' എന്ന് ഭക്തി പുരസ്സരം വിളിക്കുന്ന മൂന്നാം മാർത്തോമ്മായുടെ ഓർമ്മപ്പെരുന്നാളും വർഷവും മേടം 8, 9,10 തീയതികളിൽ സമുചിതമായി ആഘോഷിക്കുന്നു.. ഇവിടെനിന്നും പിരിഞ്ഞു പോയിട്ടുള്ള തുമ്പമൺ, കായംകുളം, മാവേലിക്കര, കറ്റാനം, കൈപ്പട്ടൂർ, കുടശ്ശനാട്, ഓമല്ലൂർ, പത്തനംതിട്ട, കൂടൽ, മുള്ളനിക്കാട്, ശൂരനാട്, തഴവ, പുത്തൂർ, പട്ടാഴി, കൊട്ടാരക്കര, തെങ്ങമം എന്നിവിടങ്ങളിൽനിന്ന് തീർത്ഥാടകർ പെരുന്നാളിൽ പങ്കെടുക്കുന്നു. മലങ്കരസഭയുടെ സ്വതന്ത്ര ഭരണ സീമയിൽ തദ്ദേശീയനായ മെത്രാന്മാർ അവരോധിക്കപ്പെട്ടപ്പോൾ മാർത്തോമ്മ ഒന്നാമൻ, മാർത്തോമ്മ രണ്ടാമൻ എന്നിവർക്കു ശേഷം വന്ന പകലോമറ്റം തറവാട്ടിലെ സ്വാത്വിക പ്രതിഭ തന്റെ ഭരണ സിരാകേന്ദ്രമായി തെരഞ്ഞെടുത്തതും കടമ്പനാടിനെ തന്നെയാണ്. ഒപ്പം ഒരു ദേശത്തിന്റെ സംസ്കൃതിയും, ചരിത്രവും രൂപപ്പെട്ടു. പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ നിറസാന്നിധ്യവും പരിശുദ്ധ മൂന്നാം മാർത്തോമ്മായുടെ കബറിടമെന്ന അമൂല്യ നിധിയും ദൈവതേജസിനോടൊപ്പം ജ്വലിക്കുമ്പോഴുണ്ടാകുന്ന ശോഭയാണ് ഈ ദേവാലയത്തിന് തീർത്ഥാടന ഭാവം നല്കുന്നത്.

നാനാജാതി മതസ്ഥരും ഒന്നു പോലെ ബഹുമാനിക്കുന്ന ഈ ദേവാലയത്തിന്റെ തീർത്ഥാടന ഭാവം മാനവ ജാതിക്ക് അമൂല്യമായ അനുഭവമാകട്ടെ!.

**ഫാ. രാജൻ മാത്യു**
(വികാരി)



*For Favours Received*





Baby Jacob, Ernakulam

## വിവാഹിതരായി




പുതുപ്പള്ളി കന്നുകുഴിയിൽ കെ. കെ. മാണിയുടെയും, ലൗലി മാണിയുടെയും മകൻ **അശോക് കുരുവിളയും,** മാന്നാർ കരുവേലിൽ കെ. എ. അലക്സാണ്ടറിന്റെയും, വത്സ അലക്സാണ്ടറിന്റെയും മകൾ **അച്ചു സൂസൻ അലക്സും** തമ്മിലുള്ള വിവാഹം അഭി. ഗീവർഗീസ് മാർ ഈവാനിയോസ്, അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ തിരുമേനിമാർ ആശീർവദിച്ചു.

# ഒരു പുൽനാമ്പു മുറിച്ചാൽ

"ഉളവായതൊന്നും അവനെകൂടാതെ ഉളവായതല്ല, അവനിൽ ജീവൻ ഉണ്ടായിരുന്നു; ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു; ഇരുളോ അതിനെ പിടിച്ചടക്കിയില്ല"

(യോഹ 1:4-5).

**രോഹിണി വർഗീസ്, തിരുവല്ല**

ദൈവത്തിന്റെ മാസ്റ്റർപ്ലാനായിരുന്നല്ലോ ഉല്പത്തിയിൽ വായിക്കുന്ന സൃഷ്ടികർമ്മം. ആറു ദിവസംകൊണ്ടെല്ലാം ഭംഗിയായി സൃഷ്ടിച്ചു, ഓരോന്നും നല്ലതെന്നു കണ്ട് സ്വയം തൃപ്തനായി. ആറാം ദിവസം ചുവന്ന മണ്ണു കുഴച്ച് സ്വന്തഛായയിൽ നിർമ്മിച്ച, വെറും മൺപാവയായിരുന്ന മനുഷ്യന്റെ മൂക്കിൽ സ്നേഹപൂർവ്വം ഊതി അവനു സ്പന്ദനം നൽകിയ ദൈവത്തെ ജീവന്റെ ഉറവിടം എന്നല്ലാതെ എന്തു വിളിക്കും! ജീവൻ നൽകിയവനു മാത്രമാണ് അതെടുക്കുവാനുള്ള അവകാശവും. എന്നിട്ടും തോട്ടം കാപ്പാനാക്കിവെച്ച മനുഷ്യൻ എന്തേ ഒരു വേട്ടക്കാരന്റെ കുപ്പായമെടുത്തണിഞ്ഞു? സകലവും തന്റെ കാൽക്കീഴാക്കുവാനുള്ള ത്വര!

ജീവനുള്ള യഹോവ ഇസ്രയേലിന്റേതു മാത്രം സമ്പത്തായി കരുതപ്പെട്ടിരുന്നു. "ഇസ്രയേലേ, നിന്റേതാണ് ജീവനുള്ള ദൈവ'മെന്ന് ഫറവോനും, നയമാനും, നെബുഖദ്നേസരും, ദാവീദിന്റെ അസംഖ്യം ശത്രുക്കളും, ബാലിന്റെ ആരാധകരും ഒരുപോലെ കുമ്പസാരിച്ച നിമിഷങ്ങൾ പഴയ നിയമത്തിലെങ്ങും ഇസ്രയേൽക്കാരെ കോൾമയിർ കൊള്ളിച്ചു. പിതാവിന്റെ പ്രാണനായ ഏകപുത്രൻ ദാസരൂപത്തിൽ ജനിച്ചുവളർന്നെങ്കിലും, തന്റെ വാഗ്ദാനങ്ങളൊക്കെ ഒരു രാജാവിനു ചേർന്നതായിരുന്നു - സമൃദ്ധിയായ ജീവൻ, നിത്യജീവൻ, ജീവജലം, ജീവൻ നൽകുന്ന അപ്പം...... നിത്യതയുടെ കണികകൾ തുളുമ്പുന്ന സുവിശേഷം. കിണറ്റുവക്കത്തെ ശമര്യാക്കാരിയും, മരുഭൂമിയിൽ അപ്പം കഴിച്ചു തൃപ്തരായവരും, അന്ത്യഅത്താഴത്തിൽ പങ്കുവാങ്ങിയ ശിഷ്യഗണവും സാക്ഷികളുമായി. ലാസറിന്റെ കല്ലറയ്ക്കരികിൽ ജീവന്റെയും പുനരുത്ഥാനത്തിന്റെയും നാഥനെ മുഖാമുഖം കണ്ട ജനം വിസ്മയത്തുമ്പത്തായി! "ജീവന്റെ ഉറവ നിന്നിലാണ്; നിന്റെ വെളിച്ചത്തിൽ ഞങ്ങൾ വെളിച്ചം കാണുന്നു" (സങ്കീ 36:9) എന്ന വരികൾ അവരിൽ ചില സുമനസ്സുകളുടെയെങ്കിലും അകതാരിൽ ഒളിമിന്നിക്കാണും. ഭൂമിയിലെല്ലാ ഊർജ്ജവും കെട്ടുപോകും, സകലതും മരണാവസ്ഥയിലാകും എന്ന് ശാസ്ത്രം പ്രവചിക്കുന്നു. പക്ഷെ മക്കൾക്ക് ഏറ്റവും നല്ലതു നൽകുവാനാണ് ദൈവം ആഗ്രഹിക്കുന്നത്. 'ആത്മാവി'ൽ കുറഞ്ഞതൊന്നും അവൻ നമുക്കു നൽകുന്നില്ല (ലൂക്കോ 11:13), നിത്യജീവനല്ലാതൊന്നും വാഗ്ദാനം ചെയ്യുന്നുമില്ല.



ഇത്രയും പ്രതീക്ഷകൾ നമ്മുടെ മുമ്പിലുണ്ടെങ്കിലും ഭൂമിയിൽ ജീവൻ കാക്കുവാൻ നാമെന്നാണിനി പഠിക്കുക? ജീവന്റെ നിലനില്പ്പിന് ഏറ്റവും വലിയ ഭീഷണി മനുഷ്യരുടെ ചിന്തയില്ലാത്ത പ്രവർത്തനങ്ങളാണ്. ജീവന് അനുകൂല സാഹചര്യം വേണം - കുഞ്ഞിന് അമ്മയുടെ ഗർഭപാത്രം, പ്രകൃതിക്ക് സന്തുലിതാവസ്ഥ. ഒരു കുളം വറ്റിക്കുന്നവരോർക്കുമോ, തങ്ങൾ ആർക്കൊക്കെയാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നതെന്ന്! കുടിവെള്ളം നഷ്ടമാകുന്നു, കുളിക്കാനും അലക്കാനും ഗ്രാമവാസികൾ വിഷമിക്കുന്നു, ചെളിയിൽ വളർന്ന താമരകൾ നശിക്കുന്നു, പായൽ തിന്നുകൊണ്ടിരിക്കുന്ന മത്സ്യങ്ങൾ ചാവുന്നു, മീൻ പിടിക്കുന്ന പക്ഷികൾ പട്ടിണിയാവുന്നു... അതുകൊണ്ടാണ് സെൻഗുരുക്കൾ ഓർമ്മപ്പെടുത്തുന്നത് - ഒരു പുൽനാമ്പു മുറിച്ചാൽ ഒരു നക്ഷത്രം ഉലയുമെന്ന്. അത്രയേറെയാണ് ഭൂമിയിൽ പാരസ്പരികതയുടെ ആഴവും പരപ്പും. ജീവനെ ആദരിക്കുവാൻ കുട്ടികളെ പഠിപ്പിക്കേണ്ടതുണ്ട്. സൃഷ്ടാവിന്റെ കൂട്ടുവേലക്കാരാണ് ജീവന്റെ സംരക്ഷകരെല്ലാം - ഉള്ളിൽ വളരുന്ന കുഞ്ഞിനു ദോഷം വരുന്നതൊന്നും കഴിയ്ക്കാൻ കൂട്ടാക്കാത്ത അമ്മയും, ക്ഷമ

യോടെ ഇമപൂട്ടാതെ ഏകാഗ്രമായി ശസ്ത്രക്രിയ നടത്തുന്ന സർജനും, പരിസ്ഥിതിയ്ക്കു ദോഷം വരാതെ ശാസ്ത്രസാങ്കേതിക വിദ്യകൾ കരുതി ഉപയോഗിക്കുന്നവരും എല്ലാം.

വൈദ്യശാസ്ത്രത്തിന്റെ വളർച്ചകാരണം ഒരു ഭാഗത്ത് മനുഷ്യജീവന് ആയുസ്സ് വർധിക്കുമ്പോൾ തന്നെ മറുഭാഗത്ത് യുദ്ധക്കൊതിയിലും, പട്ടിണിയിലും, റോഡപകടങ്ങളിലും ഒക്കെ പൊലിയുന്ന ജീവനുകളെത്രയോ! ജീവന്റെ നാളം ഊതി ജ്വലിപ്പിച്ചതു ദൈവം. അത് അണയാതെ കാക്കേണ്ടവർ ഇന്നു നിസ്സംഗതയുടെ പര്യായങ്ങൾ. അബോർഷനിലൂടെ നശിപ്പിക്കപ്പെടുന്ന പെൺകുഞ്ഞുങ്ങളുടെ സംഖ്യ ഭാരതത്തിൽ അനുദിനം വർധിക്കുകയാണ്. ദുരന്തങ്ങളൊക്കെ നമുക്കു വെറും ഒരാഴ്ച്ചത്തെ സെൻസേഷൻ മാത്രം! "കുറഞ്ഞ പക്ഷം ഒരു കാൻസർ എങ്കിലും വന്നാലേ നീയൊക്കെ ഒരു പാഠം പഠിക്കൂ" എന്ന് ഒരു ധ്യാനഗുരു ശപിച്ചത് നടുക്കത്തോടെ മാത്രം ഓർക്കുന്നു.

ഭാരതീയർ എല്ലാ തിന്മകൾക്കും പാശ്ചാത്യവൽക്കരണത്തെ പഴിചാരുമ്പോൾ തന്നെ അവരുടെ ചില നല്ല നയങ്ങൾ ശ്രദ്ധിക്കാതെ പോകരുത്. യൂറോപ്പിൽ കുടുംബസങ്കല്പം അന്യം നിന്നുപോകുന്ന ഇക്കാലത്തും ഓസ്ട്രേലിയ പോലുള്ള ചില രാജ്യങ്ങളിൽ സ്വപ്നസദൃശമായ ചില ദൃശ്യങ്ങൾ കാണാനിടയായി. പാർക്കിലും കളിസ്ഥലങ്ങളിലും ഷോപ്പിങ്ങ് മാളുകളിലും മറ്റും രണ്ടും മൂന്നും കുട്ടികളെയും കൊണ്ട് സന്തോഷമായി സമയം ചിലവാക്കുന്ന യുവദമ്പതികൾ! അവിടെ ഒരു ശിശു ജനിച്ചാൽ അവശ്യസാധനങ്ങൾ വാങ്ങുവാൻ സർക്കാർ പ്രത്യേക അലവൻസു നൽകും. ആശുപത്രി വിട്ടാൽ പിറ്റേ ആഴ്ചമുതൽ പതിവായി സർക്കാർ അയക്കുന്ന ഒരു ഹെൽത്ത് വിസിറ്റർ/ നേഴ്സ് വീട്ടിൽ സന്ദർശനം നടത്തും. കുഞ്ഞിനെ നന്നായി വളർത്തുന്നുണ്ടോ എന്ന് പരിശോധിക്കാൻ! കുഞ്ഞ് മാതാപിതാക്കളുടേതാണോ സർക്കാരിന്റേതാണോ എന്ന മട്ടിലാണ് കാര്യങ്ങളുടെ പോക്ക്. ആരോഗ്യം നിലവാരത്തിനു താഴെയായി കണ്ടെത്തിയാൽ കുഞ്ഞിനെ താല്ക്കാലികമായി അടുത്തുള്ള ബേബികെയർ സെന്ററിലേക്കു മാറ്റാനും അവർക്കു തീരുമാനിക്കാം. വൃദ്ധരുടെ സംരക്ഷണത്തിലും ഇതേ മട്ടിലുള്ള സംവിധാനം തന്നെ. റോഡപകടങ്ങളുണ്ടായാൽ നിമിഷങ്ങൾക്കകം മുറിവേറ്റവരെ ആശുപത്രികളിൽ എത്തിച്ചു കഴിയും. ഇവരല്ലേ ജീവന്റെ കൂട്ടുവേലക്കാർ! ഇതൊക്കെ നമ്മുടെ വരും തലമുറകൾക്കെങ്കിലും സ്വപ്നം കാണാൻ സാധിക്കുമോ?

"ജീവിതമെന്നാൽ വങ്കത്തം, വിഢിത്തം, നിരർത്ഥകം" എന്നു പറഞ്ഞത് ചിന്തകനായ ആൽബർ കാമു ആണ്. പക്ഷെ "ജീവിതം വളരെ വിലപിടിപ്പുള്ളതാണ്, അതു നശിപ്പിക്കരുത്, അതിനായി പൊരുതുക" എന്ന് മദർ തെരേസ തിരുത്തിക്കുറിക്കുന്നു. ജീവനെക്കുറിച്ചുള്ള പ്രിയ ഓസ്ത്താത്തിയോസ് തിരുമേനിയുടെ അനശ്വര ഗാനവും മനസ്സിൽ അലയടിക്കുകയാണ്.

ജനുവരി ലക്കം 'മലങ്കര സഭ' യിൽ ഗസ്റ്റ് കോളത്തിൽ നടൻ മോഹൻലാലിന്റെ വരികൾ വായിച്ചു. കേരളത്തിന്റെ ഇന്നത്തെ സ്ഥിതി കണ്ട് പ്രവാസിമലയാളികളാരും ഇനി നാട്ടിലേക്കു മടങ്ങി വരാൻ ധൈര്യപ്പെടുന്നില്ലത്രെ. ശരിയാണ്, ജീവനിൽ കൊതിയുള്ളവരാരും വരാൻ മടിക്കും. തമ്പുരാൻ തെളിയിച്ച കുറെ ദീപങ്ങളെങ്കിലും അകാലത്തിൽ പൊലിയാതെ കത്തിക്കൊള്ളട്ടെ.

മർത്ത്യശരീരങ്ങളുടെ അനേകരോഗങ്ങൾ ഭേദമാക്കുകയും, പരലോകത്ത് നിത്യജീവൻ വാഗ്ദാനം ചെയ്യുകയും ചെയ്തവനാണ് ക്രിസ്തു. അദ്ദേഹം ചതഞ്ഞ ഓട ഒടിയ്ക്കാത്തവനും പുകയുന്ന തിരിയെ കെടുത്താത്തവനുമായിരുന്നു. ഈ ഭൂമിയിൽ അത്ര സൗമ്യനായിട്ടാണവൻ നടന്നത് - ഒരു ജീവനുപോലും പോറലേൽപ്പിക്കാതെ, നിത്യജീവന്റെ സന്തോഷം പങ്കിട്ട്, മരണത്തിന്റെ പിടിയിൽ അമരാതെ മൂന്നാം നാൾ ജീവന്റെ വിജയഭേരി മുഴക്കിക്കൊണ്ട്....

വരിക, അവനോടൊപ്പം മരണത്തെ പിൻതള്ളി, അനശ്വരമായ ജീവനിലേക്കു കടക്കാം. വഴിയിൽ ഒരു പുൽനാമ്പു പോലും മുറിക്കാതെ.... . ■

ഫാ. ജേക്കബ് മാത്യു, കാരിച്ചാൽ, വൈദിക സെമിനാരി




BREAKING THE WORD

*2012 ഏപ്രിൽ 22*

**പുതുഞായറിനു ശേഷം ഒന്നാം ഞായർ**

*(യോഹ. 21:1-14)*

## അതു കർത്താവാകുന്നു

ക്രിസ്തു യേശുവിന്റെ പ്രത്യക്ഷപ്പെടലിന്റെ മറ്റൊരു ഏട് നിവർത്തുകയാണ് വത്സലശിഷ്യനായ വി. യോഹന്നാൻ. അവിടുത്തെ ഏഴ് ശിഷ്യന്മാർ (വാ. 2) തിബെര്യാസ് എന്ന ഗലീലക്കടലിൽ അധ്വാനിക്കുന്ന രാത്രിയാമം. ശിഷ്യന്മാരിൽ എന്തിനും മുമ്പെ പ്രതികരിക്കുന്ന പത്രോസ് ആണ് അവർ പണ്ട് ഉപേക്ഷിച്ച മീൻപിടുത്തത്തിലേക്ക് അവരെ ക്ഷണിച്ചത് എന്നു കാണുന്നു. അരണ്ട വെളിച്ചത്തിലായിരുന്നു എങ്കിലും അവർക്ക് മീൻപിടുത്ത അദ്ധ്വാനത്തിൽ ഒന്നും ലഭിക്കാത്ത രാത്രിയുടെ പുലർച്ചയാമത്തിൽ യേശു അവരോട് ഇടപെടുന്നു, അവർ തിരിച്ചറിയുന്നു, 'അത് കർത്താവാകുന്നു', ത്രിവിധ സന്ദേശങ്ങൾ.

സംഭാഷണങ്ങൾകൊണ്ട് സുന്ദരമാക്കിയ വിവരണമാണ് വേദഭാഗം. ശീമോൻ സഹശിഷ്യരോടായി നടത്തിയ പ്രസ്താവമാണാദ്യം: 'ഞാൻ മീൻ പിടിപ്പാൻ പോകുന്നു' (വാ. 3). അതിന്റെ മറുപടിയാൽ അവരുടെ ഒപ്പം ചേർന്നു. 'ആ രാത്രിയിൽ അവൻ ഒന്നും പിടിച്ചില്ല' എന്നത് (വാ. 36) ശിഷ്യരുടെ ആന്തരിക സംഭാഷണത്തെ (self talk & inner discussion) കുറിക്കുന്നു. വാ. 5-ൽ യേശു ശിഷ്യരോടായി നടത്തുന്ന അന്വേഷണവും മറുപടിയുമാണുള്ളത്. യേശുവിന്റെ തുടർനിർദ്ദേശവും അവരുടെ ആന്തരിക സംഭാഷണവുമാകാം വാ. 6-ൽ ഉള്ളത്. യേശു സ്നേഹിച്ചവൻ എന്ന ബോധ്യവും. 'അതു കർത്താവ്' എന്ന തിരിച്ചറിവും അത് സഹശിഷ്യന്മാരിൽ ഉണ്ടാക്കിയ മാറ്റവും (വാ.7) പ്രകടവും ആന്തരികവുമായ സംഭാഷണത്തെ കുറിക്കുന്നു. വാക്യം 10-ലും, 12-ലും യേശു ശിഷ്യരോടു നടത്തിയ രണ്ട് സംഭാഷണ ശകലങ്ങളാണുള്ളത്. 12-ലും 13-ലും ആന്തരിക സംഭാഷണവും കൃത്യവും വിവരിച്ചിരിക്കുന്നു. ചുരുക്കത്തിൽ അവതരണത്തിൽ ക്രമീകൃതമായ ഒരു മാതൃകയുള്ള പ്രകടവും ആന്തരികവുമായ സംഭാഷണങ്ങൾ കോർത്തിണക്കി സുന്ദരമാക്കിയ വിവരണമാണ് ഇന്നത്തെ ചിന്താവിഷയം. അതിനറെ ഘടന വിശകലന സാധ്യത നല്കുന്നു. ത്രിവിധ സന്ദേശങ്ങൾ വിവരണത്തിൽ ഉണ്ട്.

**i) 'ദൗത്യം മറക്കുന്ന സ്വശിഷ്യർ' നല്കുന്ന സന്ദേശം**

'മീൻപിടുത്തം' മാന്യമായ ഒരു ജോലി തന്നെ. പ്രകൃതി വിഭവങ്ങളുടെ സന്തുലിതാവസ്ഥ നിലനിർത്തിക്കൊണ്ടു തന്നെ അതിനാൽ ഉപജീവിക്കുന്ന ഒരു വേലയാണത്. അതിനെ തുശ്ചീകരിക്കുന്നതല്ല ഈ വിവരണം. മറിച്ച് മറ്റൊന്നാണിവിടുത്തെ ഊന്നൽ: ഒരിക്കൽ ക്രിസ്തുവിന്റെ വേലയ്ക്കെന്നു പ്രഖ്യാപിച്ച് (അതിന്റെ വഴിയിലേക്ക്) മറ്റെല്ലാം വലിച്ചെറിഞ്ഞ് തിരിയുന്നവരെക്കുറിച്ചാണ് സുവിശേഷം ആദ്യഭാഗങ്ങളിൽ വിവരിക്കുന്നത്.

ഒരിക്കൽ പ്രകാശനം ലഭിച്ച അവർ പിന്മാറിപ്പോയാൽ അവരെ പിന്നെയും മാനസാന്തരത്തിലേക്കു പുതുക്കുവാൻ കഴിയുള്ളതല്ല (എബ്രാ. 6:4-8, 10:38-39, ഹബ. 2:3-4). സുവിശേഷങ്ങളിലെയും പഴയനിയമത്തിലെയും വിവരണത്തിലെ ചാക്രികമെന്നു തോന്നുന്ന ഒരു പ്രത്യേകത ഇവിടെ ശ്രദ്ധാർഹം. അനാവൃതമാക്കുന്ന ജീവിതം അനുക്രമമായി വളർച്ചയിലേക്കു നീങ്ങുന്ന നേർരേഖപോലെയല്ല, പിഴവുകളും പാളിച്ചകളുമുണ്ടാകുകയും ആവർത്തിക്കുകയും എന്നാൽ അത് നന്മയിലേക്ക് മുന്നേറുകയോ നന്മയുടെ സന്ദേശം നല്കുകയോ ചെയ്യുന്നു. വേദവിവരണത്തിലെ ക്രിസ്തുശിഷ്യരുടെയും പഴയനിയമ കഥാപാത്രങ്ങളുടേയും ജീവിതത്തിൽ പാളിച്ചകൾ അടിക്കടി ഉണ്ടാകുന്നു എങ്കിലും, ആത്യന്തികമായി നന്മയിലേക്ക് എന്ന് സന്ദേശം. ജനപ്രിയകലയായ സിനിമകളിൽ കഥാപാത്രങ്ങളുടെ ജീവിതപ്പിഴവുകൾ കാണുന്നവർക്ക് കഥാപാത്രങ്ങളുടെ പിഴവുകൾ പകർത്താനല്ല മുന്നറിയിപ്പുകളായി എടുക്കാനാണ് സന്ദേശം.

**ii) ഒന്നും ലഭിക്കാത്ത രാത്രികളുടെ സന്ദേശം**

ചിലപ്പോൾ ഇങ്ങനെയാണ്: മീൻ പിടുത്തമോ കൃഷിയോ മറ്റേതൊരു പ്രവൃത്തിയോ ആയാലും ചിലപ്പോൾ ഒന്നും പിടിച്ചില്ല (വാ. 3) എന്ന അവസ്ഥയിലെത്തും. 'ജീവിതത്തിൽ സംഭവിച്ച അനുകൂലങ്ങളെക്കാൾ നഷ്ടങ്ങൾ പാഠങ്ങൾ നല്കു' മെന്ന് ചിന്തകൾ. വിവരങ്ങളിൽ ഉത്ഥിതന് രംഗത്തെത്തുവാനും സ്വീകാര്യതയുണ്ടാകുവാനും ഉപയുക്തമായ അവസ്ഥ ഉണ്ടാകുന്നതാണീ ഒന്നും കിട്ടാത്ത അവസ്ഥ. ദൈവിക ഇടപെടലിന് അവസരം ഒരുക്കുന്ന ഈദൃശ നഷ്ടസാഹചര്യം നല്കുന്ന സന്ദേശം സ്വീകരിക്കപ്പെടുക തന്നെ വേണം. മനുഷ്യജീവിതത്തിൽ സംഭവിക്കുന്ന പ്രശ്നങ്ങളും പാളിച്ചകളും മാത്രമാണ് ദൈവത്തിനിടം നല്കുന്നത് എന്ന ചിന്ത പുലർത്തുന്നവർ ഉണ്ടാകാം, എന്നാൽ അതിനെ നല്ലതാക്കുന്ന ദൈവിക ഇടപെടലിലാകട്ടെ നമ്മുടെ ശ്രദ്ധ. സഭാരത്നം ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ജീവിതം ഇതിനു നല്ല ഉദാഹരണമാണ്. അദ്ദേഹത്തിന്റെ എല്ലാ പരാജയങ്ങളും (T.T.C. ക്കുൾപ്പെടെ) മാറ്റി നിർത്തലുകളും (മെത്രാപ്പോലീത്താ

സ്ഥാനത്തുനിന്ന് ആദ്യം) ദൈവിക ഇടപെടലിന്റെ തിളക്കം വർദ്ധിപ്പിക്കുക തന്നെ ചെയ്തു. "കഷ്ടത സഹിഷ്ണുതയെയും..." (റോമ 5:3).

**iii) അതു കർത്താവാകുന്നു എന്ന തിരിച്ചറിവിന്റെ സന്ദേശം**

'യേശുതന്നെ മിശിഹാ' എന്ന ആദ്യ സന്ദേശത്തിൽ (അപ്പോ. 18:5,27) ശിഷ്യ സമൂഹം നിലനില്ക്കേണ്ടത് ആവശ്യം തന്നെ. ഉത്ഥിതനായ ക്രിസ്തുവിനെ തിരിച്ചറിയുന്നതിനും അവൻ നമ്മുടെ ജീവിതത്തിൽ കർത്തൃത്വം ഉണ്ടെന്ന ബോധ്യം വളർത്തുന്നതിനും വളരെ പ്രാധാന്യമുണ്ട്. "പുലർച്ചക്ക് കരയിൽനിന്നത് യേശു ആകുന്നു എന്നു ശിഷ്യന്മാർ അറിഞ്ഞില്ല" (21:4) എന്ന പ്രസ്താവ്യം ഉത്ഥിത ശരീരത്തെയും പുനരുത്ഥാനത്തിന്റെ ശക്തിയെ അറിയേണ്ടതിന്റെ ആവശ്യകതയെയും സൂചിപ്പിക്കുന്നു (1 കൊരി 15:20-28, മത്താ 27:50, ഫിലി. 3:10-11). ക്രിസ്തുവിനെ അറിയുന്നതും നഗ്നതയെക്കുറിച്ച് (ഏർപ്പെട്ട ജോലിക്കാവശ്യമായ അനാവൃതമാക്കൽ) ഓർക്കുന്നതും ആത്മിക അർത്ഥങ്ങൾ ഉൾക്കൊള്ളുന്നു.

*ഏപ്രിൽ 25*

**പുതുഞായറിനു ശേഷം രണ്ടാം ഞായർ**

*(യോഹ. 21: 15-)*

## സ്നേഹത്തിന് വ്യത്യസ്ത കാലങ്ങൾ

'സ്നേഹം' ഒരു ആശയമെന്നതിലുപരി ഒരു വികാരവും എല്ലാറ്റിനെയും സ്വാധീനിക്കുന്ന ഒരു ആന്തരിക ഭാവവുമാണ്. 'സ്നേഹം' ആണ് ത്രിത്വത്തെ ബന്ധിപ്പിക്കുന്നത് എന്നും ത്രിത്വത്തിലെ ഉണ്മ എന്നും മാർ ഒസ്താത്തിയോസ്. സ്നേഹമാണ് സമർപ്പണത്തിനും കൂറിനും ഏല്പിച്ചുകൊടുക്കലിനു അനുസരണത്തിനും നിദാനമെന്ന് തിരുവചനപാരമ്പര്യം. സൃഷ്ടാവും വിമോചകനുമായ ദൈവം ആണ് യിസ്രായേൽ ജനതയിൽ നിന്നെന്നതുപോലെ സകലരിൽനിന്നും പ്രതീക്ഷിക്കുന്നു എന്ന് നിയമങ്ങൾ (പുറ. 20:1-3, ആവ. 4:31-40, 7:1-7). ഉത്ഥിതനായ ക്രിസ്തുവിന്റെ പ്രത്യക്ഷപ്പെടലിന്റെ പശ്ചാത്തലത്തിൽ ഉയരുന്ന സ്നേഹവിധേയത്വ ദൗത്യ ചിന്തകളാകട്ടെ പരിചിന്തന വിഷയം.

**i) അധികം സ്നേഹം ആവശ്യമാകുന്ന കാലം**

സ്നേഹം യഥാർത്ഥമെങ്കിൽ അത് ഉതിർന്നുപോയില്ല (1 കൊരി 13:8) എന്നാൽ ദുഷ്കാലത്ത് പലരുടെയും സ്നേഹം ഉറഞ്ഞുപോകാം. അങ്ങനെയൊരു കാലമാണ് വേദസാഹചര്യത്തിലും കാലികമായ വേദവ്യാഖ്യാന സാഹചര്യത്തിലും ഉള്ളത്. സ്നേഹത്തിന്റെ പാരമ്പര്യാധിഷ്ടിതവും ഉറപ്പുള്ളതുമായ മാർഗ്ഗം വിട്ട് തലമുറ തെന്നി മാറിക്കൊണ്ടിരിക്കുന്നതാണ് വ്യാഖ്യാന സാഹചര്യം. വേദസാഹചര്യത്തിൽ രണ്ടു സാഹചര്യങ്ങളുണ്ട്. **ഒന്ന്,** പത്രോസിന്റേതാണ് മറ്റൊന്ന് ശിഷ്യന്മാരുടെ പൊതുസാഹചര്യമാണ്. മൂന്നു പ്രാവശ്യം തള്ളിപ്പറഞ്ഞ ശീമോനോട് മൂന്നുപ്രാവശ്യം ചോദിച്ചുറപ്പാക്കുന്നത് ആവശ്യമായി വന്നതാകാം (യോഹ. 18:15-27, മത്താ. 26:31-35, 69-75, 16:13-23) ഒപ്പം, ശിഷ്യരിൽ മൂത്തവനായതും കാരണമാകാം. **രണ്ട്,** ഇടയൻ വെട്ടുകൊള്ളുകയും ആടുകൾ ചിതറുകയും ചെയ്ത ആശങ്കാസാഹചര്യത്തിന്റെ മധ്യത്തിലാണ് ഉത്ഥാനവും പ്രത്യക്ഷപ്പെടലും ഉണ്ടാകുന്നത് എന്നതാണ് ശിഷ്യന്മാരുടെ പൊതു സാഹചര്യം. നിരാശയും ഭയവും മഥിച്ച സാഹചര്യത്തിന്റെ ആശങ്ക അവരെ വിട്ടുപോയിട്ടില്ല (യോഹ. 20:19) സമ്പൂർണ്ണമായ കൂറ് ആവശ്യമായ സാഹചര്യത്തിൽ അവർ പിന്മാറ്റത്തിലായിരുന്നു (യോഹ. 21:3). ഇന്നിന്റെ മാറിയ സാഹചര്യങ്ങളിൽ സ്നേഹത്തിന്റെ പരമ്പരാഗത ഉറവിടങ്ങൾക്കും ഉറപ്പുകൾക്കും ഇടിവുണ്ടാകുന്നുണ്ടോ? ഇല്ലേ? അവ എങ്ങനെ ശരിയാക്കാനാവും? 'ഇവയിൽ അധികമായി' (വല, വള്ളം, മീൻ ലഭിക്കാവുന്ന ഇടം etc) OR 'ഇവരിൽ അധികമായി' (മറ്റുശിഷ്യന്മാർ, പുരുഷാരം) സ്നേഹം നല്കുവാൻ ആവശ്യമായിരിക്കുന്നു. ലൗകിക വസ്തുക്കളെ സ്നേഹിക്കുകയും വ്യക്തികളെ (അമ്മയപ്പന്മാരെ ഉൾപ്പെടെ) അതിനായി ഉപയോഗിക്കുകയും ചെയ്യുന്ന തലതിരിവുള്ള കാലത്ത് സ്നേഹം അധികം ആവശ്യമായിരിക്കുന്നു.

**ii) ഉള്ള സ്നേഹം പ്രകാശിപ്പിക്കാനാവാത്ത കാലം**

ഇക്കാലം 'PDL'ന്റെ കാലമാണ് എന്ന് നിരീക്ഷിക്കുന്നവരുണ്ട്. Public Displan of Love. ഉള്ളതിലധികം സ്നേഹം മറ്റുള്ളവർക്ക് കാണാവുന്ന രീതിയിൽ പ്രദർശിപ്പിക്കുന്നതിനാണത്രെ ആളുകൾക്ക് താല്പര്യം. എന്നാൽ ഉത്ഥിതനായ ക്രിസ്തുവും പത്രോസും തമ്മിലുള്ള സംഭാഷണത്തിൽ മറ്റൊന്നാണ് സൂചിതം. ഉള്ളിലുള്ളത് പ്രകാശിപ്പിക്കാൻ (പ്രദർശിപ്പിക്കുകയല്ല) ആവുന്നില്ല. മൂന്നു പ്രാവശ്യം 'നീ എന്നെ സ്നേഹിക്കുന്നുവോ' എന്ന് ആവർത്തിച്ച് അന്വേഷിക്കുമ്പോൾ ശീമോന്റെ സംഘർഷം അതാണ്: തനിക്കുള്ളിലുള്ള സ്നേഹം പ്രകാശിപ്പിക്കാനാവുന്നില്ലെ (പത്രോസ് ദുഃഖിച്ചു (വാ.17) എന്ന് വേദവാക്യം). സ്നേഹവും മറ്റേതൊരു പ്രവൃത്തിയും ഉള്ള അവസ്ഥയിൽ ആഗ്രഹിക്കുമ്പോളെ നിർവഹിക്കുവാൻ പ്രകാശിപ്പിക്കാൻ ആവാത്ത കാലം വരുന്നു (വാ. 18) എന്ന സൂചന ഇതിലേക്ക് വിരൽചൂണ്ടുന്നു (സഭാ. 12:11). ഇതിനോടു ചേർന്നുള്ള പ്രവചനം പത്രോസിന്റെ രക്തസാക്ഷിത്വത്തെ മുൻകുറിക്കുന്നു (യോഹ. 13:36, 21:18-19). എ.ഡി. 67-ൽ നീറോ ചക്രവർത്തിയാൽ അത് നിവർത്തിതമായി.

**iii) യേശുവിൽനിന്ന് അധികം സ്നേഹം ലഭിക്കുന്ന കാലങ്ങൾ**

വി. യോഹന്നാനിലെ വിവരണമനുസരിച്ച്, വി. യോഹന്നാൻ തന്നെക്കുറിച്ചു തന്നെ പരാമർശിക്കുന്നത് യേശു അധികം സ്നേഹിച്ച ശിഷ്യൻ (13[23], 19[26], 20[2], 21[7], 20) എന്നാണ്. നാലു വ്യത്യസ്ത ജീവിതാനുഭവങ്ങളിൽ ഒരുവന് ഉണ്ടാകേണ്ട ദൈവസ്നേഹത്തിന്റെ ബോധ്യമാണ് മുന്നെഴുതിയ വേദഭാഗങ്ങൾ സൂചിപ്പിക്കുന്നത്. വഞ്ചനയുടെയും ഒറ്റിക്കൊടുക്കലിന്റെയും സാഹചര്യത്തിലും (13:23) ജീവിതത്തിൽ സംരക്ഷണവും കരുതലും ആവശ്യമായ സാഹചര്യത്തിലും (19:26) ഉത്ഥാനമറിയാത്ത നിരാശയുടെ മധ്യത്തിലും (20:2) പുനരുത്ഥാനബോധ്യത്തിന്റെ സാഹചര്യത്തിലും (21:7, 20) ഒരുവന് ഈ ബോധ്യമുണ്ടാകേണ്ടതുണ്ട്. വിശകലനം സാധ്യം.

*മെയ് 6*

**പുതുഞായറിനു ശേഷം മൂന്നാം ഞായർ**

*(യോഹ. 9: 1-41)*

## തീർത്ഥയാത്രയിലെ വളർച്ചാതലങ്ങൾ

ലൂക്കോസ് ഏവൻഗേലിസ്ഥൻ മാത്രം നല്കുന്ന ഒന്നാണ് എമ്മാവൂസ് നല്കിയ വിവരണം. കർത്താവിന്റെ കുരിശാരോഹണം കഴിഞ്ഞു വന്ന ആദ്യ ഞായറാഴ്ച വൈകുന്നേരം. ശിഷ്യന്മാരിൽ രണ്ടുപേർ യറുശലേമിൽനിന്ന് എമ്മാവൂസിലേക്ക് യാത്രയാകുന്നു. വഴിയിലും എമാംവൂസിലെ ഭവനത്തിലും വച്ചുണ്ടായ സംഭവങ്ങളാണ് വിവരണത്തിലുള്ളത്. അതിനു ശേഷം അവർ യെറുശലേമിൽ മടങ്ങിഎത്തിയിട്ടുള്ള കാര്യങ്ങളും അതിലുണ്ട്. യെറുശലേമിൽനിന്ന് ഗലീലയുടെ ദിക്കിൽ (വടക്ക്) ഏഴുനാഴിക ദൂരം ഉള്ള എമ്മാവൂസിലേക്ക് പോയ ക്ലെയോപ്പാവും പേർ കുറിച്ചിട്ടില്ലാത്ത മറ്റെ ആളും ക്രിസ്തുശിഷ്യരെങ്കിലും പന്തിരുവരിൽ പെട്ടവരല്ല (വാ. 18, 34-35). അവരുടെ യാത്രോദ്ദേശ്യം വ്യക്തമാക്കപ്പെട്ടിട്ടില്ല എങ്കിലും വിവരണം അവരെക്കുറിച്ചും യാത്രോദ്ദേശത്തെക്കുറിച്ചും പന്തിരുവരെക്കുറിച്ചും ചില സൂചനകൾ നല്കിയിട്ടുണ്ട്. യെറുശലേമിൽ സംഭവിച്ച ഗുരുവിന്റെ അപ്രതീക്ഷിത മരണവും, ആഗ്രഹിച്ചതെങ്കിലും അവിശ്വസനീയ ഭ്രമിപ്പിക്കത്തക്കതുമായ പുനഃരുത്ഥാന സൂചനകളും അതിലേക്കു വിരൽചൂണ്ടുന്നു.

യാത്രക്കാർ രണ്ടുപേരും താല്പര്യപൂർവ്വം യറുശലേമിൽ സംഭവിച്ചകാര്യങ്ങൾ സംഭാഷിച്ചാണ് പൊയ്ക്കൊണ്ടിരിക്കുന്നത്. എന്നാൽ അവർക്കൊപ്പം ചേർന്ന മൂന്നാമൻ നിഗൂഢഭാവത്തിലാണ്. സുവിശേഷകൻ തുടർന്നുള്ള വിവരണം മൂന്നാമനായ യാത്രക്കാരനും ശിഷ്യന്മാരായ രണ്ടു

പേരും തമ്മിലുള്ള സംഭാഷണങ്ങളും ഇടപെടലും കേന്ദ്രീകരിച്ചാണ് നല്കിയിരിക്കുന്നത്. തീർത്ഥയാത്രയിലെ വളർച്ചാ തലങ്ങൾ, ശിഷ്യന്മാരുടെ പ്രതികരണത്തിലുള്ളത് അന്വേഷിക്കാം.

**a) വാടിയ മുഖത്തോടെ നില്ക്കുന്ന ശിഷ്യന്മാർ**

'മുഖം മനസ്സിന്റെ കണ്ണാടി' എന്നത് ശരി. പതിനൊരുവർ ഇപ്പോൾ പ്രത്യാശ നഷ്ടപ്പെട്ട അനുഭവത്തിൽതന്നെ. അവർക്കൊപ്പം മറ്റു ശിഷ്യന്മാരും ദുഃഖിതരാണ്. അവർ ആശവെച്ചിരുന്ന ഗുരുവിന്റെ അപ്രതീക്ഷിത തിരോധാനവും തുടർന്നുള്ള കാര്യങ്ങളും അവരിൽ നിരാശ പടർത്തിയിട്ടുണ്ട. ലജ്ജയും അപമാനവും ഭയവും അവരെ ബാധിച്ചിരിക്കാം. തങ്ങൾക്കുള്ള ഉപജീവനോപാധി ഉപേക്ഷിച്ചിരുന്ന അവർക്ക് ഉണ്ടായിരുന്ന ഏക ആശ്രയം ഗുരു-ആണ് നഷ്ടപ്പെട്ടത്. കണ്ണുകളിൽ പ്രത്യാശയുടെ പ്രകാശം സൂക്ഷിക്കേണ്ട അവർക്ക് കണ്ണ് നിരോധിക്കപ്പെട്ട അവസ്ഥയിലായിരുന്നു (വാ. 16). അവർ ഭൂതകാല ഓർമ്മകളിലും ഭാവിയിലുണ്ടാകാവുന്ന പ്രയാസങ്ങളെക്കുറിച്ചുള്ള നിരാശാനുഭവത്തിലും നിലനില്ക്കുന്നു. വാ(ൽ)ക്കർ പെർസി എന്ന ചിന്തകൻ എഴുതി: ഭൂതഭാവികളിൽ ജീവിക്കുക എളുപ്പം, എന്നാൽ വർത്തമാനകാലത്ത് ജീവിക്കുക ശ്രമകരം, അത് സൂചിയിൽ കോർത്ത് ഇരുകോന്തലയും ചേർത്ത് തുന്നിമുന്നേറുന്നതുപോലെയാണ്.

**b) മൂന്നാമന്റെ നിസ്സംഗതയിൽ അലോരസപ്പെടുന്ന യറുശലേമ്യർ**

ആ ദിവസങ്ങളിൽ യെറുശലേമിൽ സംഭവിച്ച കാര്യങ്ങൾ അറിയാത്തവനും കേട്ടിട്ടും നിസ്സംഗതപുലർത്തുന്നവനുമാണ് ക്ലെയോപ്പാവ് മുതലായവർക്ക് ആ മൂന്നാമൻ. ഒപ്പമുള്ളവന്റെ നിസ്സംഗത കാര്യങ്ങളിൽ താല്പര്യവും concern ഉം ഉള്ളവരെ അലോരസപ്പെടുത്തുക തന്നെ ചെയ്യും. 'നീ മാത്രം യറുശലേമിൽ സംഭവിച്ച കാര്യം അറിയാതിരിക്കുന്നുവോ' എന്നുള്ള അവരുടെ ചോദ്യം വെളിവാക്കുന്നത് അതാണ്. ഒപ്പമുള്ളവരുടെ നിസ്സംഗത എപ്പോഴും നമ്മെ ആശങ്കപ്പെടുത്താം. 'തലമുറകളുടെ വിടവ്' എന്നത് ഈ ആശയവിനിമയ സമാനതയിലെത്താനാവാത്ത സ്ഥിതികൊണ്ട് തോന്നിപ്പോകുന്നതല്ലെ.

**c) പ്രതീക്ഷാ നഷ്ടത്തിൽ നിരാശ ബാധിച്ചവർ**

എമവൂസിലേക്കു പോയവരുടെ പ്രതീക്ഷാ നഷ്ടത്തിന്റെ സൂചനയാണ് വാ. 21-ൽ ഉള്ളത്. ദൈവത്തിനും ഞങ്ങൾക്കും സകല ജനത്തിനും മുമ്പാകെ പ്രവാചകനായും വീണ്ടെടുക്കാൻ പ്രാപ്തൻ എന്നും ഞങ്ങൾ ചിന്തിച്ചുവന്നവനെ മഹാപുരോഹിതന്മാർ ക്രൂശിൽ തറച്ചുകൊന്നു. പ്രതീക്ഷാനഷ്ടത്തിന്റെ ഭാരം എപ്പോഴും അസഹനീയമായിരിക്കും. പഴയ ഇസ്രായേലിന്റെ പ്രവാസകാലബോധ്യം പ്രതീക്ഷാനഷ്ടത്തിന്റേതാണ്. അതുകൊണ്ടുതന്നെയാണ് കല്ലറ കാണാൻ പോയ സ്ത്രീകളുടെ സാക്ഷ്യം അവർക്ക് വിശ്വസിക്കാനാവാതെ വരുന്നത് (വാ. 24). നിരാശബാധിതന് പങ്കുവയ്ക്കപ്പെടുന്ന പ്രതീക്ഷയിൽ ഉറപ്പുണ്ടാകണമെന്നില്ല. 'ഹൃദയം കത്തിക്കൊണ്ടിരുന്നപ്പോൾ' പോലും തിരുവെഴുത്തുകളിലുള്ള പ്രത്യാശയുടെ സാധ്യതകൾ കണ്ടെത്താൻ അവർക്കു കഴിഞ്ഞിരുന്നില്ല എന്ന് അവർ സമ്മതിക്കുന്നു (വാ. 32). കത്തിയെരിയുന്ന സാഹചര്യത്തിൽ പോലും ദൈവശബ്ദത്തിലേക്കും ദൈവദർശനത്തിലേക്കും തുറക്കുന്നവർ ഭാഗ്യമുള്ളവർ, ദർശനഭാഗ്യമുള്ളവർ (മോശെ, പുറ. 3, കന്യകമറിയാം; ലൂക്കോ. 1:26-45).

**d) ഉത്ഥാനത്തിന്റെ ഉറപ്പോടെ യെറുശലേമിലേക്ക് മടങ്ങുന്ന ശിഷ്യന്മാർ**

ജീവിതം ഒരു യാത്രയോ തീർത്ഥയാത്രയോ ആണ്. യാത്രയുടെ ആരംഭവും മധ്യവും ദുഃഖ നിരാശാനുഭവങ്ങളിലൂടെ ആകാം. എന്നാൽ യാത്രപുരോഗമിക്കേണ്ടത് പ്രത്യാശയിലൂന്നിയും കല്ലറസമാനമായ അനുഭവങ്ങളുടെ പശ്ചാത്തലത്തിൽനിന്നും ഉത്ഥാനത്തിന്റെ ഉറപ്പിലേക്കു മടങ്ങിയും ആകണം. തങ്ങൾക്കൊപ്പം എമ്മാവൂസിലെ വഴിയിലുണ്ടായിരുന്ന ആൾ അപരിചിതനും നിസ്സംഗനും പ്രവാചകനും ഒക്കെയായി രൂപഭേദം വന്നുകൊണ്ടേയിരുന്നു. തുടർന്ന് അവർക്ക് അദ്ദേഹം ബഹുമാന്യ അതിഥിയും കണ്ണുതുറത്തുന്നവനുമായി. ശരീരരക്തങ്ങളുടെ പങ്കിടീൽ അവരെ തിരിച്ചറിവുള്ളവരാക്കുന്നു. (വാ. 30-31). തുടർന്ന് ആ നാഴികയിൽ തന്നെ അവർ എഴുന്നേറ്റു യെറുശലേമിലേക്കു മടങ്ങിപ്പോന്നു (വാ. 33).

"Like stained glass, our different personalities reflect God's light in many colours and patterns." - Rick Warren. വ്യത്യസ്ത സാഹചര്യങ്ങളും വ്യക്തിത്വങ്ങളും ജീവിതയാത്രയിൽ കടന്നുപോകുന്ന വ്യത്യസ്ത തലങ്ങൾ ഉണ്ടാകും. ആത്യന്തികമായി പ്രതീക്ഷയുടെ യെറുശലേമിലേക്ക് അവ നയിക്കുമോ. (യെറുശലേം ഇസ്രായേല്യരുടെ ആത്മിക ഭൗതിക ജീവിതാനുഭവങ്ങളുടെ പ്രതീക്ഷാകേന്ദ്രം). മുന്നെഴുതിയ നാലു തലങ്ങൾ ജീവിത തീർത്ഥാടനത്തിന്റെ മുന്നേറലിന്റെ തലങ്ങൾ ആയി സങ്കല്പിച്ച് സങ്കീ. 55:1-22 ഭാഗവുമായി താരതമ്യപ്പെടുത്താം.

## മെയ് 13
## പുതുഞായറിനു ശേഷം നലാം ഞായർ
*(ലൂക്കോ. 9: 51-62)*

### മൂന്ന് പ്രായോഗികതകൾ

ആദർശലോകത്തല്ല ജീവിതം ഉണ്ടാകുക അത് യഥാർത്ഥ ലോകത്താണ്. സ്വപ്നത്തിൽ കാണുന്നവയല്ല യഥാർത്ഥത്തിൽ ഉള്ളതിനെയാണ് നാം കാണേണ്ടത്. ചേർച്ച കൊടുക്കേണ്ടത്, ബഹുമാനിക്കേണ്ടത്. എന്നാൽ ചിലരെങ്കിലും സ്വപ്നത്തിലെ ആളിനെ പ്രതീക്ഷിച്ചങ്ങനെയിരിക്കും. ഒരിക്കലും അത് വന്നെത്തുകയുമില്ല. അവിടെയാണ് പ്രായോഗികതക്ക് സ്ഥാനമുണ്ടാകുന്നത്. ജീവിതത്തിന്റെ പച്ചയായ സാഹചര്യങ്ങളിൽ എന്താണെണ്ടാവുക, എന്താവണം നിലപാടുകൾ. യേശുവിന്റെ മാനസവുമായി ഏറ്റുമുട്ടലിനൊരുങ്ങുന്ന ഹൃദയം കാണട്ടെ ത്രിവിധ പ്രായോഗിക മാനങ്ങൾ.

**i) യെറുശലേമിലേക്ക് ധൈര്യപൂർവ്വം യാത്രക്കൊരുങ്ങുക**

യേശുവിന്റെ ജീവിതം ഈ ലോകജീവിതത്തിന് നല്കുന്ന പാഠങ്ങൾ ഉൾക്കൊള്ളാതെ വരുവാനുള്ള ലോകത്തിലേക്കുള്ള സന്ദേശവും പ്രത്യാശയും പങ്കിടാനാവില്ല. സുവിശേഷകന്മാർ വ്യത്യസ്ത രീതികൾ അവലംബിച്ചിട്ടുണ്ടെങ്കിലും ഗലീലമുതൽ യെറുശലേം വരെയുള്ള സംഭവവിവരണം ആണ് പൊതുവായി കുറിച്ചാൽ പരസ്യശുശ്രൂഷ. അത് നസ്രത്ത് പ്രഖ്യാപനം (ലൂക്കോ. 4:16, യെശ. 61:1-2) മുതൽ യെറുശലേമിലെ മരണം വരെ എന്ന രീതി അവലംബിച്ചു കാണുന്നു. യെഹൂദ്യപ്രദേശത്തേക്കും അവിടെയുള്ള യെറുശലേം പട്ടണത്തിലേക്കും യാത്രചെയ്യാനൊരുങ്ങുമ്പോഴെല്ലാം ശിഷ്യന്മാർ യേശുവിനെ വിലക്കുന്നതായി സുവിശേഷകർ (യോഹ. 11:7-16). അതും ശമര്യവഴി പോകണം എന്ന നിർബന്ധവും യേശു പ്രകടമാക്കുന്നു. പ്രലോഭനങ്ങളെ മരുഭൂമിയിൽ തന്നെ (സാത്താന്റെ ഇരിപ്പിടമായി മരുഭൂമിയെ കാണുന്ന യഹൂദ ചിന്താഗതി) എതിരിടുന്ന യേശു, തന്റെ ശിഷ്യന്മാരെ അവിടേക്ക് പോകാൻ നിർബന്ധിക്കുന്നു. (സങ്കീ. 27:1-3).

**ii) യെറുശലേമിലേക്ക് പോകുന്നവരെ നിരസിക്കുന്ന മുൻവിധി അകറ്റുക.**

ദൈവരാജ്യത്തിന്റെ പ്രഘോഷകരായ അറിയിപ്പുകാർ യേശുവിന്റെ ശമര്യയിലേക്കുള്ള വരവറിയിച്ച് അവിടെയെത്തി. അറിയിപ്പുകാർ സ്വീകരിക്കപ്പെടുന്നതിന് ഒരു വ്യവസ്ഥ അവർ വച്ചു എന്ന് കാണുന്നു: ഗുരു ശമര്യയിൽനിന്ന് യെറുശലമിലേക്ക് പോകരുത്. ശമര്യരും യഹൂദ്യരും തമ്മിൽ നൂറ്റാണ്ടുകളായി പൈതൃക വിശുദ്ധി സംബന്ധിച്ച് നിലനിന്ന അകല്ചയുടെ ഭാഗമായിരുന്നു അത്. യിസ്രായേൽ സ്വന്ത ദേശം വിട്ട് അശ്ശൂരിലേക്കു പോകേണ്ടിവന്ന സംഭവമാണതിനടിസ്ഥാനം (2രാജാ. 17:23-41). നൂറ്റാണ്ടുകൾക്കു മുമ്പു നടന്ന ഈ സംഭവത്തിന്റെ തുടർച്ചയെന്നോണം ശമര്യരും യഹൂദ്യരും തമ്മിൽ സമ്പർക്കമില്ലായിരുന്നത്രെ. യാത്രപോകുന്നതും യശുശലേമിലെ ദൈവാലയത്തിൽ ആരാധിക്കുന്നതും ആ നഗരത്തിനു പ്രാധാന്യം നല്കിയുള്ള വേദഗ്രന്ഥങ്ങൾ

ഉപയോഗിക്കുന്നതും ശമര്യർ ഒഴിവാക്കി. അതുകൊണ്ടുതന്നെ നിയമഗ്രന്ഥത്തിൽ തങ്ങളുടേതായി പരുവപ്പെടുത്തിയ പഞ്ച ഗ്രന്ഥം മാത്രമേ തിരുവചനമായി ശമര്യർ ഉപയോഗിച്ചിരുന്നു ള്ളു. അവർ പ്രവാചക ഗ്രന്ഥങ്ങളോ എഴുത്തുകളടങ്ങിയ സമു ച്ചയമോ അംഗീകരിച്ചിരുന്നില്ല. പുതിയ നിയമകാലത്ത് ശമര്യ വഴിയായുള്ള യാത്രകളോ സമ്പർക്കമോ ഗലീലയിലും യഹൂ ദ്യയിലുമുള്ളവർ നിഷിദ്ധമായാണ് കണ്ടിരുന്നത് (യോഹ. 4:3).

ശമര്യയിലുള്ളവരോട് മുൻവിധി പ്രദർശിപ്പിക്കാത്ത ഗലീ ലക്കാരനായ യേശുവിനോട് അവർക്ക് താല്പര്യമുണ്ടെങ്കിലും അദ്ദേഹത്തിന്റെ യാത്രോദ്ദേശം യെറുശലേം ആകയാൽ അവർ മുൻവിധിയോടെ അകലുന്നു. യേശുവിനെ സ്വീകരിക്കുവാൻ ഒരുക്കമല്ല എന്ന് അവർ അറിയിപ്പുകാരെ ധരിപ്പിക്കുന്നു. 'മുൻവിധി' എപ്പോഴും വ്യക്തികളെയും സമൂഹങ്ങളെയും അനാവശ്യമായും അപ്രതീക്ഷിതമായും അകറ്റിക്കളയും. ആരാണ് നമ്മെ സ്നേഹിക്കുന്നത് എന്നു കണ്ടെത്താനല്ല ആരാണ് വെറുക്കുന്നത് എന്ന് കണ്ടെത്താനാണ് ഇന്നിന്റെ ആദ്യപരിശ്രമങ്ങൾ. മുൻവിധി സൃഷ്ടിക്കുന്ന തുരുത്തുക ളിൽനിന്ന് ആർ നമ്മെ രക്ഷിക്കും? "അസൂയപ്പെടുന്നവരെയും മുൻവിധിക്കാരെയും വെറുക്കേണ്ട, അവരാണ് നിങ്ങളുടെ കഴിവ് തിരിച്ചറിഞ്ഞവരും തിരിച്ചറിയാനുള്ളവരും." - റോബിൻ ശർമ്മ.

**iii) നിരാസക്കാരെ തിരുത്തുന്ന യേശു**

തനിക്കൊപ്പമുള്ളവരെ തിരുത്തുന്നവനാണ് യഥാർത്ഥ നേതാവ്, ശിഷ്യനിലെ ഇരുട്ടിനെ അകറ്റുന്നവൻ ഗുരുവും. രക്ഷ നല്കുന്നവൻ യഹോവ എന്ന് താൻ ദർശിച്ച ദൈവത്തെ മന സ്സിലാക്കുമ്പോഴും 'ഞാൻ ആകുന്നവൻ യഹോവ' (I'm who I'm / I'm what I'm) എന്ന് നിർവചിക്കുമ്പോഴും ഈ തിരു ത്തൽ ശക്തിയാണ് മുൻപിലെത്തുന്നത്: കഷ്ടപ്പെടുന്ന ജനത്തെ ഫറവോന്റെ അടിമത്തത്തിൽനിന്നു രക്ഷിക്കുമെ ങ്കിലും രക്ഷലഭിച്ചവർ പീഡകരായാൽ അപ്പോഴും യഹോവ പീഢ അനുഭവിക്കുന്നവർക്കൊപ്പമാകും എന്ന് സൂചന. തങ്ങളുടെ ഗുരുവെ സ്വീകരിക്കാത്ത ശമര്യരെ നിഹനിക്കുവാൻ ആഗ്രഹം പ്രക ടിപ്പിക്കുന്ന സ്വശിഷ്യരെ യേശു തിരുത്തുകയാണിവിടെ. അവർ തങ്ങളുടെ പൈതൃകത്തിലെ താദൃശ സംഭവത്തിന്റെ ചുവടുപിടി ച്ചാണ് ആ ആഗ്രഹം പ്രകടിപ്പിക്കുന്നതെങ്കിലും (ഏലിയാവു ചെയ്തതുപോലെ, 1 രാജാ. അ. 19) യേശു ആ പാരമ്പര്യ അംശത്തെ നിരസിക്കുന്നു. 'മനുഷ്യപുത്രൻ പ്രാണങ്ങളെ രക്ഷി പ്പാൻ വന്നിരിക്കുന്നു' എന്ന അടിസ്ഥാനത്തിലേക്കുള്ള മനോവ്യാ പാരത്തിനാണ് യേശു പ്രോത്സാഹിപ്പിക്കുന്നത്. "സ്നേഹിച്ചു നമ്മൾ അനശ്വരരാകുക, സ്നേഹിച്ചു തീരാത്തൊരാത്മാക്കളാവുക" (കവി. ഓ. എൻ. വി).

*Mob. 9745691320*

# ഇനിയെന്ത് ?



**ഉപരിപഠനത്തെ ഓർത്ത് ആകുലപ്പെടുന്ന ആയിരക്കണക്കിന് വിദ്യാർത്ഥികളിൽ ഒരാളാകരുത് നിങ്ങൾ**

## അനുയോജ്യമായ കോഴ്സുകൾ തെരഞ്ഞെടുക്കുവാൻ ഉചിതമായ തൊഴിൽ നേടാൻ

Authorized Consultant of Reputed Colleges in Karnataka, Tamilnadu




**Head Office Manglore**
**Branches**
Pathanamthitta, Mavelikkara, Kottayam, Angamaly, Kanoor

PH: 0824-6490135




**+91 9844 75 4444, +91 99466 44449**

- Advanced Booking Strarted
- Admission to reputed institution
- No Donation
- Free Campus Visit
- Bank Loan facility
- Fees Concession
- Scholarship
- Worshiping facility in Orthodox Churches
- MGOCSM Units Participation
- Personalized dealings

**MBBS, BDS, Nursing**
**(MSc, BSc, Post BSc) Ayurveda**
**Homoeopathy**
**B-Pharm, Pharm-D, Physiotheraphy,**
**Speech and Hearing Perfusion OT**
**Tech Optiometry**
**Engineering (all)**
**Hotel Management**
**DIPLOMA, MBA, MCA, BBM,**
**BBA, BCA**



# ചെങ്ങരൂർ പള്ളി

## മനോഹരദേശത്തെ അതിമനോഹര ദേവാലയം

**കേ**രളത്തിലെ പല പ്രദേശങ്ങളും അറിയപ്പെടുന്നത് തമിഴ്സാമ്യമുള്ള പേരുകളിലാണ്. ചെങ്ങ് എന്ന് തമിഴ്പദത്തിന് മനോഹരമെന്നും, ഊർ എന്നതിന് പ്രദേശമെന്നുമാണ് അർത്ഥം. ചെങ്ങരൂർ എന്നാൽ മനോഹര പ്രദേശമെന്നാണ്. ചെങ്ങരൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളി 4-ാം തവണ പുനർനിർമ്മാണം പൂർത്തിയാക്കിയപ്പോൾ മനോഹര ദേശത്തിന് ഒരു മനോഹര ദേവാലയം സ്വന്തമായിരിക്കുന്നു. പരിശുദ്ധ കാതോലിക്കാബാവാ മാരുടെയും അഭിവന്ദ്യ തിരുമേനിമാരുടെയും മുഖ്യകാർമ്മികത്വത്തിൽ മെയ് 8, 9 തീയതികളിൽ പുതിയ ദേവാലയം കൂദാശ ചെയ്യും.

മതസൗഹാർദ്ദത്തിന്റെ ഭൂമിയിൽ ഇടപ്പള്ളി തമ്പുരാന്റെയും തിരുവനന്തപുരം മഹാരാജാവിന്റെയും അനുവാദത്തോടെ സ്ഥാപിതമായ ചെങ്ങരൂർ പള്ളിക്ക് മലങ്കരയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധൻ പരുമല കൊച്ചുതിരുമേനി 1879-ൽ കല്ലിട്ടു (ശിലാസ്ഥാപനം) തിരുമേനി ആദ്യമായി കല്ലിട്ട ദേവാലയമായതിനാൽ ഈ പള്ളി പരിശുദ്ധ പരുമല തിരമേനിയുടെ കടിഞ്ഞൂൽ പുത്രി എന്നറിയപ്പെടുന്നു. പരുമല തിരുമേനിയുടെ സ്വകാര്യ കൽപ്പനയിൽ 1055 ഇടവം 8-ാം തീയതി മല്ലപ്പള്ളിക്ക് സമീപം പുതുശ്ശേരിയിൽ ഒരു പള്ളിക്ക് കല്ലിട്ടതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്നും സർക്കാർ രേഖകളിൽ ചെങ്ങരൂരിനെ പുതുശ്ശേരി മുറി എന്നാണ് അറിയപ്പെടുന്നത്. ആ കാലയളവിൽ മല്ലപ്പള്ളിയിലോ സമീപ പ്രദേശങ്ങളിലോ ഇതല്ലാതെ മറ്റൊരു ദേവാലയം സ്ഥാപിക്കപ്പെട്ടിട്ടില്ല എന്നു മാത്രമല്ല ദൈനംദിന കാര്യങ്ങൾ എഴുതി സൂക്ഷിക്കുന്ന കൊച്ചുതിരുമേനി ഇതിനു മുമ്പ് മറ്റൊരു പള്ളിക്ക് കല്ലിട്ടതായി ഒരിടത്തും സൂചിപ്പിച്ചിട്ടുമില്ല. ഇത് വ്യക്തമാക്കുന്നത് 1876ൽ മെത്രാപ്പോലീത്ത ആയ കൊച്ചുതിരുമേനി 1879ൽ വി. ഗീവർഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിച്ച ഇടപള്ളിക്ക് വേണ്ടിയാണ് തന്റെ ആദ്യ ദേവാലയ ശിലാസ്ഥാപന ശുശ്രൂഷ നിർവ്വഹിച്ചതെന്നാണ്.

തന്റെ ഗുരുവിന്റെ കടിഞ്ഞൂൽ പുത്രിയായ ചെങ്ങരൂർ പള്ളിയോട് നാട്ടുകാരൻ കൂടിയായ സഭാഭാസുരൻ പ. വട്ടശ്ശേരി തിരുമേനിക്കുണ്ടായിരുന്ന പ്രത്യേക വാത്സല്യം ഇടവകയ്ക്ക് അനുഗ്രഹമായി.

സ്ഥലപരിമിതിമൂലം ദേവാലയം പുനർനിർമ്മിക്കാൻ തീരുമാനിച്ചപ്പോൾ 2009 നവംബർ 5ന് പരുമല തിരുമേനിയുടെ പിൻഗാമി സഭാരത്നം മാർ ഒസ്താത്തിയോസ് വലിയ തിരുമേനി നേരിട്ടെഴുന്നെള്ളി നിരണം ഭദ്രാസനത്തിന്റെ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമനസിന്റെ സാന്നിദ്ധ്യത്തിൽ പുതിയ ദേവാലയത്തിന് ശിലാസ്ഥാപനം നടത്തി. 2010 ഫെബ്രുവരി 16 ന് കാലം ചെയ്ത തിരുമേനി നേരിട്ടെത്തി അവസാനമായി ശിലാസ്ഥാപന ശുശ്രൂഷ നിർവ്വഹിച്ച ദേവാലയവും ചെങ്ങരൂർ പള്ളിയായത് ദൈവഹിതം.

2010 മെയ് 13 ന് സ്വർഗ്ഗാരോഹണ പെരുനാൾ ദിവസം ദേവാലയത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിച്ചു. 2000 പേർക്ക് ആരാധനയിൽ സംബന്ധിക്കുവാൻ സാധിക്കും വിധം 15,000 ചതുരശ്ര അടി വിസ്തൃതിയിൽ നാല് മുഖവാരത്തോടെ കുരിശാകൃതിയിൽ നിർമ്മിച്ചിരിക്കുന്ന ദൈവാലയത്തിന് 4 കോടി രൂപയോളം ചിലവഴിച്ചു. ദേവാലയ നിർമ്മാണ പ്രവർത്തനങ്ങളുടെ പൂർത്തീകരണത്തിന് ദൈവം പലരെയും തെരഞ്ഞെടുത്തു. പള്ളി വികാരി റവ. ഫാദർ ചെറിയാൻ ജേക്കബ് ട്രസ്റ്റി എ.പി. ഗീവർഗീസ് സെക്രട്ടറി പി.പി. ഈശോ എന്നിവരടങ്ങുന്ന 51 അംഗസമിതിയാണ് ദേവാലയ നിർമ്മാണത്തിന് നേതൃത്വം നൽകുന്നത്. സതീഷ് തോമസ് ജനറൽ കൺവീനറായി വിപുലമായ കമ്മറ്റി കൂദാശ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകുന്നു. (ദേവാലയ നിർമ്മാണ കമ്മറ്റി കൺവീനറായി പ്രവർത്തിച്ചുവരവെ നിത്യതയിലേയ്ക്ക് ചേർക്കപ്പെട്ട ശ്രീ. പി.റ്റി. തോമസിനെ നന്ദിയോടെ സ്മരിക്കുന്നു.)

132 വർഷം പഴക്കമുള്ള ദേവാലയം സത്യവിശ്വാസത്തെ മുറുകെ പിടിച്ച നിരവധി വൈദികരെ സഭയ്ക്ക് സംഭാവന ചെയ്തു. മലബാർ ഭദ്രാസനത്തിന്റെ സഖറിയാസ് മാർ തെയോഫിലോസ് ചെങ്ങരൂർ പള്ളിയുടെ പുത്രനാണ്. തടാകം ആശ്രമം സുപ്പീരിയർ വന്ദ്യ യാക്കൂബ് റമ്പാനുൾപ്പെടെ 10 വൈദികരും ഒരു കന്യാസ്ത്രീയും മൂന്ന് വൈദിക വിദ്യാർത്ഥികളും നിലവിൽ ഈ പള്ളിയുടെ സന്താനങ്ങളായി സഭാശുശ്രൂഷ നിർവ്വഹിക്കുന്നുണ്ട്.

പരിശുദ്ധ മാർത്തോമ ശ്ലീഹായാൽ സ്ഥാപിതമായ നിരണം പള്ളിയിലും തുടർന്ന് കല്ലൂപ്പാറ വലിയപള്ളിയിലും ഇടവകാംഗങ്ങളായവർ സൗകര്യാർത്ഥം ചെങ്ങരൂരിൽ ആരംഭിച്ച ദേവാലയം വളർന്ന് വളർന്ന് ഒൻമ്പത് പുത്രി ദേവാലയങ്ങളുടെ മാതാവായി ശോഭിക്കുന്നു. 700-ൽ അധികം കുടുംബാംഗങ്ങൾ അംഗങ്ങളായ ഇടവകയിൽ 7 സണ്ടേ സ്കൂളുകൾ, 7 ബാലികാബാലസമാജങ്ങൾ, 14 പ്രാർത്ഥനായോഗങ്ങൾ, 7 സ്ത്രീസമാജങ്ങൾ, 4 യുവജനപ്രസ്ഥാനങ്ങൾ, സുവിശേഷസംഘം, സേവന-ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി സേവകാസംഘം തുടങ്ങിയ പ്രസ്ഥാനങ്ങൾ ഇടവക പ്രവർത്തനങ്ങളെ സജീവമാക്കുന്നു.

ഒരു ദേശത്തിന്റെ ഐതീഹ്യപ്പെരുമ മുഴുവനും ഈ ദേവാലയവുമായി ബന്ധപ്പെട്ടതാണ്. നാനാജാതി മതസ്ഥരുടെ അഭയസ്ഥാനമായ ചെങ്ങരൂർപള്ളി പുതുതാകുമ്പോൾ അതൊരു ദേശത്തിന്റെ തന്നെ ആത്മീയ പുതുക്കത്തിന് സഹായകമാകും എന്നതിൽ തർക്കമില്ല.

**ഫാ. സി.കെ. കുര്യൻ,**
ചക്കുംമൂട്ടിൽ

## കാര്യപരിപാടി

***2012 മെയ് 3-ന്*** ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് കൊടിമര കൂദാശ നടത്തുന്നു. തുടർന്ന് കൊടിയേറ്റ്. ***മെയ് 4-ന്*** ഫാ. റ്റി. ജെ. ജോഷ്വായുടെ ഒരുക്ക ധ്യാനം, ശനിയാഴ്ച കുടുംബ സംഗമം, ഞായറാഴ്ച പരുമലയിൽ നിന്നും **ദീപശിഖാ പ്രയാണം.** നിരണം പള്ളിയിൽ നിന്നും കാതോലിക്കേറ്റ് പതാകയും ഏറ്റുവാങ്ങി പള്ളിയിലെത്തുന്നു. **മെയ് 8 ചൊവ്വ** 3 മണിക്ക് പ. കാതോലിക്കാ ബാവായെയും തിരുമേനിമാരെയും കുന്നന്താനം ജംഗ്ഷനിൽ നിന്ന് സ്വീകരിച്ച് പള്ളിയിലേക്കാനയിക്കുന്നു. **കൂദാശയുടെ ഒന്നാംഘട്ടം.** ***മെയ് 9*** രാവിലെ പ്രഭാത നമസ്ക്കാരം, കൂദാശയുടെ രണ്ടാംഘട്ടം, വി. കുർബ്ബാന, പൊതുസമ്മേളനം. സെന്റ് ജോർജ് സേവികാ സംഘം പണിത ഭവനങ്ങളുടെ സമർപ്പണം, വൈകുന്നേരം മടുക്കോലി കുരിശിൽ നമസ്ക്കാരം, പ്രസംഗം, റാസ (പള്ളിയിലേക്ക്) കരിമരുന്നു കലാപ്രകടനം. ***മെയ് 10 വ്യാഴം*** - പ്രഭാതനമസ്ക്കാരം, വി. മൂന്നിന്മേൽ കുർബ്ബാന. ***മെയ് 11 വെള്ളി***-പ്രഭാത നമസ്ക്കാരം, മൂന്നിന്മേൽ കുർബ്ബാന, 4 മണിക്ക് സർവ്വമതസമ്മേളനം. ***മെയ് 13 ഞായർ*** -വി.കുർബ്ബാന (സഖറിയാസ് മാർ തെയോഫിലോസ്), വൈകുന്നേരം സന്ധ്യാനമസ്ക്കാരം, സാംസ്ക്കാരിക പരിപാടികൾ.



# ഉപഗൃഹവാസികൾ

കഥ

**കൈപ്പട്ടൂർ തങ്കച്ചൻ**



പരിശുദ്ധന്റെ പേരിലുള്ള പാർപ്പിട സമുച്ചയം കാവൽക്കാരന്റെ നിയന്ത്രണത്തിലായിരുന്നു. ഇരുപതു വീടുകളാണ് സമുച്ചയത്തിലുള്ളത്. ഗൾഫിൽ ഒരേ സ്ഥലത്ത് ജോലി ചെയ്യുന്നവർ ഒന്നിച്ചു ചേർന്നു വാങ്ങി വീതിച്ചെടുത്ത സ്ഥലത്തു വച്ച വീടുകളുടെ പുറകുവശവും ഉൾഭാഗങ്ങളും അവരവരുടെ സൗകര്യങ്ങൾക്കും ഇഷ്ടത്തിനും അനുസരിച്ച് ആകാമെങ്കിലും, മുൻവശം ഒരേപോലെ ആയിരിക്കണം എന്നുള്ളത് പൊതുതീരുമാനം ആയിരുന്നു. മൂന്നോ നാലോ വീടുകളിലും ഉപഗൃഹങ്ങളിലുമായി കുറെ വൃദ്ധർ താമസിക്കുന്നുണ്ട്. കുറെപ്പേർ വൃദ്ധസദനങ്ങളിലാണ്. ആധുനിക സൗകര്യങ്ങൾ ഉപയോഗിക്കാൻ അറിയാത്ത മാതാപിതാക്കൾ വിലകൂടിയ ഉപകരണങ്ങൾ നശിപ്പിക്കും; വീടും വൃത്തികേടാക്കും!

കവാടകമാനത്തിൽ പരിശുദ്ധന്റെ പേരും, കാവൽമുറിയോടു ചേർന്ന് മുൻവശം എഴിയിട്ട സിമന്റു കൂടിനകത്ത് വൈദ്യുത വിളക്കിന്റെ വർണ്ണ വെളിച്ചത്തിൽ പരിശുദ്ധന്റെ ചിത്രവുമുണ്ട്.

വർഷങ്ങളുടെ ഇടവേളകളിൽ അവധിക്കു വരുമ്പോൾ, കുറച്ചു ദിവസങ്ങളിലേക്ക്, അതും ചിലപ്പോൾ മാത്രം, വൃദ്ധസദനങ്ങളിലാക്കിയ മാതാപിതാക്കളെ മോചിപ്പിച്ച്, അസൗകര്യങ്ങൾ ഉണ്ടാക്കരുത് എന്നുള്ള നിബന്ധനയോടെ, വീട്ടിലേക്ക് കൊണ്ടുവരാറുണ്ട്.

അപരിചിത സ്ഥലത്ത് എത്തപ്പെട്ട അന്യരെപ്പോലെ ഒരിടത്ത്, ഏതെങ്കിലും ഒഴിഞ്ഞ കോണിൽ, ഒതുങ്ങിക്കൂടി മക്കളുടെ നിബന്ധനകളെ മാതാപിതാക്കൾ അനുസരിക്കും! സഹനങ്ങൾക്കുള്ള കരുത്തും ശീലങ്ങളും വൃദ്ധസദനത്തിലെ ജീവിതമിച്ചമായിരുന്നു. കൊച്ചുമക്കൾ അടുത്തു കൂടി പോകുമ്പോൾ അവരെ പിടിച്ചടുപ്പിച്ച് തലോടണമെന്നും ഉമ്മ വെയ്ക്കണമെന്നും കരുതുമെങ്കിലും, മൊരിപിടിച്ച് ഞരമ്പുകൾ തെളിഞ്ഞു നില്ക്കുന്ന കൈകളിലേക്കു നോക്കി നിരാശ്ശയോടെ ആഗ്രഹമടക്കും. തുടുത്തുവെളുത്ത കുരുന്നുകളെ തൊടാൻ മടിക്കും. തങ്ങളുടെ പരുക്കൻ കൈകൾ അവരുടെ ഇളം മേനിയിൽ പാടുകളുണ്ടാക്കുമെന്നും കുഞ്ഞുങ്ങൾക്കു വേദനിക്കുമെന്നും വൃദ്ധർ ഭയപ്പെട്ടു.

മൃഗശാലയിലെ അടച്ചിട്ട കൂട്ടിലെ മൃഗങ്ങളെ കാണുന്ന ആകാംക്ഷയോടെയും ഭയപ്പെട്ടുകൊണ്ടുമായിരുന്നു വിദേശവാസികളായ കുട്ടികൾ ഇരുണ്ട ആ മുറിയിലേക്ക് നോക്കിയിരുന്നത്.

വൃദ്ധസദനങ്ങളിൽനിന്ന് മാതാപിതാക്കളെ കൂടെക്കൂട്ടുന്നത് ചിലപ്പോഴാകാൻ കാരണം, അവധിയിൽ വരുന്ന മക്കളുടെ തിരക്കു കാരണമായിരുന്നു. സമന്മാരായ ബന്ധുക്കളുടെയും സുഹൃത്തുക്കളുടെയും വീടുകളിലെ സല്കാരങ്ങളും ബോർഡിംഗിൽ താമസിക്കുന്ന മക്കളുമൊത്തുള്ള ഉല്ലാസ സവാരികളും ഒക്കെയായി തിരക്കായിരിക്കും. മുൻകൂട്ടിയുള്ള തീരുമാനങ്ങൾപോലും നടപ്പാക്കാൻ സമയം തികയാറില്ല. തീരുമാനങ്ങളിൽ മാതാപിതാക്കളുടെ കാര്യം ഉണ്ടാകുകയുമില്ല. ഒഴിവാക്കാവുന്നത് മാതാപിതാക്കളെ ആണല്ലോ? അവർക്ക് ആവശ്യങ്ങളോ ആഗ്രഹങ്ങളോ ഇല്ലെന്നും തീരുമാനിക്കുന്നു. അല്ലെങ്കിൽ പിന്നീടാകട്ടെയെന്ന് കരുതുന്നു.

ചിലരൊക്കെ സൗകര്യപ്പെടുമ്പോൾ ഒഴിവാക്കപ്പെടാനാവാത്ത ഒരു ബാദ്ധ്യത പോലെ വൃദ്ധസദനങ്ങളിലേക്ക് ഓടിച്ചെന്നിട്ട് മടങ്ങും. 'സുഖമല്ലേ, വിശേഷമൊന്നുമില്ലല്ലോ' എന്നും ചോദിച്ചേക്കാം. അപ്പോൾ, പ്രായമായി നിറംകെട്ട കണ്ണുകളിലെ ചലനം കാണാനോ അർത്ഥം മനസ്സിലാക്കാനോ മക്കൾക്കു സമയമോ സൗകര്യമോ കാണുകയില്ല.

പാർപ്പിട സമുച്ചയത്തിലെ താമസക്കാരുടെ ജീവിതരീതികൾ ക്രമപ്പെടുത്തിയിട്ടുള്ളതാണ്.

ദിനകൃത്യങ്ങളിൽ സഹായിക്കാനും, വസ്ത്രം കഴുകാനും മാറ്റിക്കാനും വേലക്കാരിയുണ്ട്. കൃത്യസമയങ്ങളിൽ ഭക്ഷണം എത്തിക്കുകയും ചെയ്യും. ഭക്ഷണം പാകം

ചെയ്യുന്നതും വസ്ത്രങ്ങൾ അലക്കുന്നതും കേന്ദ്രീകൃത സംവിധാനത്തിലാണ്. ആഴ്ചയിലൊരിക്കൽ വൈദ്യപരിശോധനയും ഉണ്ട്.

രാത്രി എട്ടുമണിയോടെ കാവൽക്കാരൻ വരും. ഭക്ഷണവും മരുന്നുകളും കഴിച്ചെന്ന് ഉറപ്പാക്കും. ആവശ്യങ്ങൾ ആരായും. കിടക്കാനും ഉറങ്ങാനും നിർബ്ബന്ധിക്കും. വിളക്കുകൾ കെടുത്തി വാതിൽ പൂട്ടും. അതിരാവിലെ തന്നെ പൂട്ടിയ വീടുതുറന്ന് അകത്തുകയറി ഉറങ്ങുന്നവരെ കാവൽക്കാരൻ വിളിച്ചുണർത്തും. മരിച്ചിട്ടില്ലെന്ന് ഉറപ്പാക്കുകയാണ് പ്രധാന ലക്ഷ്യം!

ആവശ്യങ്ങളുണ്ടെങ്കിൽ വിളിക്കാൻ കിടക്കക്കരുകിൽ, കൈയെത്തുന്ന സൗകര്യത്തിൽ വിളിമണിയുടെ സ്വിച്ചുണ്ട്. ഞെക്കിയാലുടൻ കാവൽക്കാരൻ ഓടിയെത്തും.

താമസക്കാരിൽ ചിലർ അപൂർവ്വമായി മുറ്റത്തേക്ക് ഇറങ്ങി പതുക്കെ നടക്കുകയും ആകാശം കാണുകയും ചെയ്യുമെങ്കിലും വിലക്കുകൾ കാരണം പരസ്പരം ബന്ധപ്പെടാറില്ല.

പരസ്പരമുള്ള ആശയവിനിമയം നിരോധിച്ചിരിക്കുകയാണ്.

സ്മൃതിനാശം സംഭവിച്ചവർ എന്തൊക്കെ ആയിരിക്കും പറയുക എന്ന് മക്കൾ ഭയപ്പെട്ടു.

മുറ്റത്തു നടക്കുമ്പോഴും, പാർപ്പിട സമുച്ചയത്തിലെ ഉപഗൃഹ വാസിയായ സാറാമ്മയുടെ ശ്രദ്ധ വീടിനുള്ളിലെ ടെലഫോണിലേക്കായിരിക്കും. ആഴ്ചയിലൊരിക്കൽ കൃത്യമായിട്ടാണ് വിദേശത്തുള്ള മകൻ വിളിക്കുന്നതെങ്കിലും, സ്നേഹമുള്ള അന്വേഷണങ്ങളുമായി അവന്റെ വിളി ഏതു സമയത്തും വരാമെന്നുള്ള പ്രതീക്ഷയിലായിരുന്നു അവർ. അവരുടെ ജീവിതം തന്നെ ആഴ്ചയിലൊരിക്കൽ ശബ്ദിക്കുന്ന ഫോണിലേക്കു ചുരുങ്ങിയിരുന്നു.



അമ്മയ്ക്ക് മക്കളോടു 'മിണ്ടിപ്പറയാൻ' കൊതിയാണ്.

വെള്ളിയാഴ്ച വൈകിട്ട് എട്ടുമണിയോടെയായിരുന്നു സാറാമ്മക്കു മകന്റെ ഫോൺ വരുന്നത്. ഏക മകനും അവന്റെ ഭാര്യയും കുവൈറ്റിലാണ്. അവളവിടെ സർക്കാൻ ആശുപത്രിയിലെ നേഴ്സാണ്. രണ്ടു കുട്ടികളുള്ളതും അവിടെ പഠിക്കുകയായിരുന്നു.

വ്യാഴാഴ്ച രാത്രിയിൽ സാറാമ്മക്ക് ഉറക്കമില്ല. പിറ്റേന്ന് വെള്ളിയാഴ്ച, മകൻ ജോസുകുട്ടിയുടെ ഫോൺ വരും...

അവന്റെ ശബ്ദം കേൾക്കാനുള്ള ആകാംക്ഷയാണ് സാറാമ്മയുടെ ഉറക്കം കെടുത്തിയിരുന്നത്...

മൂന്നു വർഷങ്ങളായി അവരെ കണ്ടിട്ട്. മൂന്നു വർഷങ്ങളുടെ ഇടവേളയിലാണ് അവർ അവധിക്കു വരുന്നത്. ഇടവം-മിഥുന മാസങ്ങളിലെ മഴയോടൊപ്പം അവരും വരും.

അപ്പോൾ കുവൈറ്റിൽ ചൂടുകാലമാണത്രേ. കുട്ടികളുടെ സ്ക്കൂൾ മുടക്കവും അപ്പോഴാണ്. കുട്ടികൾ മുതിർന്നതിനുശേഷമാണ് വരവ് മൂന്നു വർഷത്തിലൊരിക്കൽ എന്നായത്. യാത്രാച്ചിലവ് താങ്ങാനാവാത്തതാണു പോലും. ഒരു വലിയ സംഖ്യയായിരുന്നു വിമാനടിക്കറ്റിന്റെ വിലയായി പറയുന്നത്. സാറാമ്മയുടെ ജീവിതകാലത്തൊരിക്കലും അങ്ങനെയൊരു സംഖ്യ കൈകാര്യം ചെയ്യേണ്ടി വന്നിട്ടില്ല.

കാലണ പോലും സാറാമ്മക്ക് വലിയ സംഖ്യയായിരുന്നു. ഒരു 'പക്കാ' ഉപ്പു കിട്ടുമെന്നുള്ള കണക്കുകൂട്ടലോടെയുള്ള ജീവിതമായിരുന്നു.

സ്കൂളിൽ ചേർക്കാനാവുന്നതു വരെ കൊച്ചുമക്കൾ രണ്ടിനേയും വളർത്തിയതും സാറാമ്മയായിരുന്നു. പ്രസവിച്ച് പത്തോ പതിനഞ്ചോ ദിവസങ്ങൾ കഴിയുമ്പോൾ വന്ന്, കുഞ്ഞിനെ ഏല്പിച്ചിട്ട് ദീനാമ്മ മടങ്ങും. പിന്നെയൊക്കെ തന്റെ പാട്. മാറിമാറി വരുന്ന ജോലി സമയവും മറ്റ് അസൗകര്യങ്ങളും നിമിത്തം കുഞ്ഞുങ്ങളെ വേണ്ടരീതിയിൽ ശ്രദ്ധിച്ചു വളർത്താൻ ഒക്കുകയില്ലെന്നായിരുന്നു കാരണം പറഞ്ഞിരുന്നത്.

'ബേബി സിറ്റിംഗ്' അടുത്തൊന്നുമില്ല. വേലക്കാരിയെ കിട്ടാനും പ്രയാസം. അല്ലെങ്കിലും വല്ലവരുടെയും നോട്ടമല്ലേ?

'അതിനെന്താ, എന്റെ പൊന്നുങ്കുടങ്ങളെ ഞാൻ നോക്കിക്കോളാം'.

അന്നൊക്കെ ദിവസവും ദീനാമ്മ വിളിക്കുമായിരുന്നു. വർഷത്തിലൊരിക്കൽ കൃത്യമായും വരാറുമുണ്ടായിരുന്നു. ഇപ്പോഴിപ്പോൾ ജോസുകുട്ടി ഫോൺ ചെയ്യുമ്പോൾ പോലും ദീനാമ്മ വീട്ടിലുണ്ടാകാറില്ല. ജോലിക്കു പോയിരിക്കുകയാണു പോലും...

മേടത്തിൽ തന്നെ മഴ തുടങ്ങി. ഇപ്രാവശ്യം മഴ നേരത്തെയാണ്. കഴിഞ്ഞയാഴ്ച വിളിച്ചപ്പോഴും വരുന്നതിനെപ്പറ്റി ജോസുകുട്ടി സൂചിപ്പിച്ചില്ല. ചോദിക്കണമെന്നു കരുതിയപ്പോഴേക്കും ഫോൺ കട്ടായി. അതു പതിവാണ്. ഫോൺ ചെയ്യുമ്പോഴൊക്കെ ജോസുകുട്ടിക്കു ധൃതിയാണ്. ഫോൺ ബില്ലു കൂടുന്നു എന്ന് ആവർത്തിച്ചുകൊണ്ടേയിരിക്കും. പറയാനുള്ളതല്ല, കേൾക്കാനാഗ്രഹിച്ചതൊക്കെ ഉള്ളിലടക്കി നിരാശ്ശയോടെ മൃതമായ ഫോണിലേക്ക് കുറേ നേരം സാറാമ്മ നോക്കിയിരിക്കും.

പിന്നെ ദൃഷ്ടി പതിയുന്നത് ഭിത്തിയിൽ തൂക്കിയിട്ടിരിക്കുന്ന ചിത്രത്തിലേക്കാണ്. അമ്മയും കുഞ്ഞും. അമ്മയുടെ മാറിലെ ചൂടുമേറ്റ് കൈപ്പിടിയിൽ സുരക്ഷിതനായി മന്ദഹസിക്കുന്ന കുഞ്ഞ്. കുരിശുവരച്ച്, മാതാവേ എന്നു വിളിക്കുമ്പോഴേക്കും സാറാമ്മയുടെ കണ്ണുകൾ നിറയും.

മാതാവേ, എന്റെ കുഞ്ഞുങ്ങളെ കാത്തുകൊള്ളേണമേ...'

കൃഷികളും വളർത്തുമൃഗങ്ങളുമുള്ള സാറാമ്മയുടെ തിരക്കുകളിലേക്കായിരുന്നു, മൂന്നു വർഷങ്ങൾക്കു മുമ്പ് ജോസുകുട്ടിയും ദീനാമ്മയും കുട്ടികളും അവസാനമായി വന്നത്. അവരെ കണ്ടപ്പോൾ, തിമിരം ബാധിച്ച സാറാമ്മയ്ക്ക് കാഴ്ച തിരികെ കിട്ടിയതുപോലെയായി. നടുവുവേദനയും മുട്ടുകഴപ്പും ഇല്ലാതായി. മഴ പെയ്തു കുതിർന്ന തൊടിയിലെ സമൃദ്ധമായി വളരുന്ന കൃഷികൾക്കിടയിലൂടെ കൊച്ചുമക്കളുടെ കൈകളിൽ പിടിച്ച് വേറൊരു കുട്ടിയായി സാറാമ്മ ഓടിച്ചാടി നടന്നു. വാഴക്കുമ്പു പൊളിച്ച് തേനും, കൊമ്പുകൾ പിടിച്ചു താഴ്ത്തി കായ്കനികളും കുട്ടികൾക്കു പറിച്ചു കൊടുത്തു.

ഉരുകിത്തിളയ്ക്കുന്ന മരുഭൂമിയിൽനിന്നും മഴപെയ്തു കുതിർന്നന്, തണുത്തീറനായ മലയാണ്മയിലേക്ക് ഇറങ്ങിയപ്പോഴേ കുട്ടികൾക്ക് പുതിയ അനുഭവമായിരുന്നു.

കുട്ടികൾ ആഹ്ലാദഭരിതരായി.

വല്യമ്മച്ചിയുടെ പിടിവിടുവിച്ച് പറമ്പിന്റെ വിശാലതയിലേക്ക് കുട്ടികൾ ഓടി. കാൽക്കീഴിലെ നനഞ്ഞ മണ്ണ് അവരോട് കിന്നാരം പറഞ്ഞ്, പിടിച്ചു താഴ്ത്തി. ഒരു യൗവ്വനക്കാരിയെപ്പോലെ കുട്ടികളുടെ പുറകെ ഓടിക്കൊണ്ട് വാത്സല്യത്തോടെ സാറാമ്മ കുട്ടികളെ ഓർമ്മിപ്പിച്ചു:

'അരുത്, വീഴും... വല്ല മുള്ളോ കുപ്പിച്ചില്ലോ മറ്റോ കാലേക്കൊള്ളും, മക്കളേ...'

കുട്ടികളുണ്ടോ, വല്യമ്മച്ചിയുടെ വിലക്കുകളെ അനുസരിക്കുന്നു. നവങ്ങളായ കാഴ്ചകളുടെയും അനുഭവങ്ങളുടെയും പുതുപുത്തൻ ലോകത്തായിരുന്നു കുട്ടികൾ. വല്യമ്മച്ചി പറയുന്ന പല വാക്കുകളും കുട്ടികൾക്കു മനസ്സിലായതേയില്ല. കേട്ടിട്ടുമില്ല. എടുത്തെടുത്ത് ചോദിച്ച് മനസ്സിലാക്കാൻ ശ്രമിക്കുമ്പോഴും, കുട്ടികൾ അവരുടേതായ ലോകം സൃഷ്ടിക്കുകയായിരുന്നു.

കെട്ടുപൊട്ടിയ പട്ടങ്ങൾ പോലെ അവർ സ്വാതന്ത്ര്യം ആസ്വദിച്ചു. ഒറ്റമുറി ഫ്ളാറ്റിലെ നാലു ചുവരുകൾക്കുള്ളിലെ സ്ഥിരം കാഴ്ചകളിൽനിന്ന് മോചനം നേടി വല്യമ്മച്ചിയുടെ കഥാസാഗരങ്ങളിലൂടെ അവർ നീന്തി. മഴത്തുള്ളികൾ നനയിച്ച പുല്ലുകളിലൂടെ, നനഞ്ഞ ഇലക

ളുടെ ഇടയിലൂടെ അവർ ഓടി. പൂക്കളും കായ്കളും പറിച്ച് മണപ്പിച്ച് കൈക്കുമ്പിളിലും ഉടുപ്പിന്റെ തുമ്പുമടക്കിലും സൂക്ഷിച്ചു. പാറപ്പൊടുക്കുകളിൽ നിന്നും, കയ്യാലകളിൽനിന്നുമുള്ള ഊറ്റലുകളിലെ തെളിനീർ കോരിത്തെറിപ്പിച്ച് മഴവില്ലുകൾ വിരിയിച്ചു. ഹായ് എന്ന് അത്ഭുതപ്പെട്ടു. തോട്ടിലെ വെള്ളത്തിലെ പൊടിമീനുകളെ കണ്ടപ്പോൾ, അവരുടെ കൊച്ചു നയനങ്ങളിലെ ആഹ്ലാദത്തിന് അതിരുകളില്ലാതായി. വെള്ളത്തിലേക്ക് എടുത്തുചാടി മീനുകളെ പിടിക്കാൻ ശ്രമിച്ചു. അന്യോന്യം വെള്ളം ചെപ്പി. ചവിട്ടിക്കലക്കി. ചിറകെട്ടി. ചിറ വെള്ളത്തിലേക്ക് പൂക്കളുടെ ഇതളുകൾ വിതറിയിട്ടു. അവ കൊച്ചോടങ്ങളായി കാറ്റിലാടി ഒഴുകി.

അവരുടെ അമ്മ കുട്ടികളുടെ കളിയും ചിരിയുമൊക്കെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. കുട്ടികളെ വിലക്കണമെന്നുണ്ട്. കാലിപ്പിള്ളേരെപ്പോലെ കുട്ടികൾ അലഞ്ഞു തിരിയുന്നതും അഴുക്കിൽ ചവിട്ടുന്നതും ദീനാമ്മ ഇഷ്ടപ്പെട്ടില്ല. എങ്കിലും അമ്മച്ചിയുടെ ആഹ്ലാദങ്ങളെ നശിപ്പിക്കേണ്ടായെന്ന് ദീനാമ്മ കരുതി.

ഇപ്പോഴത്തെ വരവുതന്നെ പ്രത്യേകിച്ച് ഒരു ലക്ഷ്യത്തോടെയാണ്. അത് അമ്മച്ചിയെക്കൊണ്ട് സാധിക്കേണ്ടതുമാണ്.

വീടും പറമ്പും തന്നെ!!

മടിയിൽ കിടന്നുറങ്ങുന്ന കുഞ്ഞുങ്ങളെ തലോടിക്കൊണ്ട് ജോസുകുട്ടിയും ദീനാമ്മയും പറയുന്നതൊക്കെ കേൾക്കുകയായിരുന്നു സാറാമ്മ. കുവൈറ്റിലെ വിശേഷങ്ങളാണ് പറയുന്നത്. വിശേഷങ്ങളല്ല; പ്രാരാബ്ധങ്ങളായിരുന്നു. ഇക്കാമാ, ബത്താക്ക, ബലദിയ, ജമയ്യ, ഖാദീം, റെന്റ്, ഹാരീസ്, ഫീസ് തുടങ്ങിയ വാക്കുകൾ ജോസുകുട്ടിയും ദീനാമ്മയും തുടർച്ചയായി ഉപയോഗിച്ചു. അമ്മയോടു കള്ളം പറയുകയാണെന്ന വിചാരം ജോസുകുട്ടിക്കോ, ജോസുകുട്ടിയെ പ്രോത്സാഹിപ്പിക്കുന്ന ദീനാമ്മയ്ക്കോ ഇല്ലായിരുന്നു.

'എല്ലാവർക്കുമായി വീതിച്ചു കഴിഞ്ഞാൽ, മിച്ചമൊന്നുമില്ലമ്മേ...'

രണ്ടുപേർക്കും കൂടി രണ്ടുലക്ഷത്തോളം രൂപാ ശമ്പളമുണ്ടെന്നാണ് കേട്ടിട്ടുള്ളത്. അത്രയധികം ചെലവുകളുണ്ടാകുമോ?

കൃത്യമായ വരുമാനങ്ങളൊന്നും ഇല്ലാതിരുന്നിട്ടും, പട്ടിണിയോ പ്രാരാബ്ധങ്ങളോ അറിയിക്കാതെയും പരാതിയില്ലാതെയും ആയിരുന്നു മക്കളെ വളർത്തിയതും. പഠിപ്പിച്ചതും. പെൺമക്കളെ കെട്ടിച്ചയച്ചത്. അവരുടെ കാര്യങ്ങളെല്ലാം പരാതികൾക്ക് ഇട കൊടുക്കാതെ നടത്തിയത്.

സത്യം വേറൊന്നായിരുന്നു.

അമ്മ പ്രായമായി വരികയാണ്. സഹോദരിമാർ വീതം അവകാശപ്പെട്ടേക്കാം. ഇരുചെവിയറിയാതെ കച്ചവടം നടത്തണം. ദീനാമ്മയുടെ ദീർഘവീക്ഷണം ആയിരുന്നു ജോസുകുട്ടിയുടെ പ്രചോദനം.

ദീനാമ്മ കണ്ണും കൈയും കാട്ടി ജോസുകുട്ടിയെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുകയാണ്.

അല്പം മടിയോടെയാണെങ്കിലും, ഒരു കുറ്റ സമ്മതത്തിന്റെ കൃത്രിമശോക നിറം പുരട്ടിക്കൊണ്ട്, പാർപ്പിട സമുച്ചയത്തിലെ തങ്ങളുടെ പുതിയ വീടിന്റെ കാര്യവും ജോസുകുട്ടി അമ്മയോടു പറഞ്ഞു:

'കൂട്ടുകാരെല്ലാവരും കൂടി നിർബ്ബന്ധിച്ചപ്പോൾ ഒഴിയാനായില്ല. അമ്മയോടു പറയണമെന്നു വിചാരിച്ച് ഫോണെടുക്കുമെങ്കിലു മറ്റു പലതും പറഞ്ഞും ഓർത്തും അതങ്ങു വിട്ടുപോയി. വീടുപണി തീരാറായി. കുറെ പണം കൊടുക്കാനുമുണ്ട്. നമ്മുടെ പേരിലേക്ക് രജിസ്റ്റർ ചെയ്യണമെങ്കിൽ, ബാക്കിയും കൊടുക്കണം. അതിന്...'

'അതിനുള്ള പണത്തിന് ഈ വീടും പറമ്പും വില്ക്കണം അല്ലേ...'

നീരസത്തോടെ സാറാമ്മ ചോദിച്ചു.

സാറാമ്മയുടെ നെഞ്ചിടിപ്പും കൂടുന്നുണ്ടായിരുന്നു. മകന് താൻ അന്യയായി എന്നു തോന്നുകയും ചെയ്തു. സ്ഥലം വാങ്ങിയപ്പോഴോ വീടുപണി തീരാറായിട്ടോ ഒരു വാക്ക് പറയാൻ അവന് സമയം കിട്ടിയില്ല പോലും. തോന്നിയില്ല അല്ലെങ്കിൽ തന്നിൽനിന്ന് ഒളിക്കുകയായിരുന്നു എന്നു വിശ്വസിക്കുവാനാണ് സാറാമ്മക്കു തോന്നിയത്. സംയമനത്തോടെ അവർ ചോദിച്ചു.

നിന്റെപ്പന്റെ ചോരേം നീരും വീണുറച്ച ഈ വീടും പറമ്പും എങ്ങനെയാടാ, ജോസുകൂട്ടീ കൈവിടുന്നേ...

ജോസുകുട്ടി അമ്മയെ അനുനയിപ്പിച്ചു:

എനിക്കും വിഷമമില്ലെന്നാണോ, അമ്മ കരുതുന്നത്? മറ്റൊരു വഴിയുമില്ലാഞ്ഞിട്ടാമ്മേ...

ആ വീടിനോടുള്ള വൈകാരികമായ അടുപ്പം മക്കൾക്കു മനസ്സിലാവുകയില്ല. എട്ടും പൊട്ടും തിരിയാത്ത പ്രായത്തിലായിരുന്നു, അദ്ദേഹത്തിന്റെ കൈപിടിച്ച് ഈ വീട്ടിലേക്ക് കയറുകയും ഒരു ജീവിതം ഉണ്ടാക്കുകയും ചെയ്തത്. പുരുഷനെ അറിഞ്ഞ മുറിയാണ്. നൊന്തതും പ്രസവിച്ച് അമ്മയായതും സൗകര്യക്കുറവുണ്ടായിരുന്ന ഈ വീട്ടിലെ മുറികളിലൊന്നിൽവച്ചായിരുന്നു. ചോർന്നൊലിച്ചപ്പോൾ പാത്രങ്ങൾ നിരത്ത് വച്ച് വെള്ളം പിടിച്ചതും, കൈക്കുഞ്ഞായിരുന്ന ജോസുകുട്ടിയെ മടിയിലും പെൺമക്കളെ ചേർത്തുപിടിച്ചും പാളമുറികളും മുറവും ചൂടി അങ്ങേരെ ഒട്ടിയിരുന്ന ചോർച്ചയില്ലാത്ത ഒരു വീടിനെപ്പറ്റിയുള്ള ആഗ്രഹങ്ങൾ പങ്കുവെച്ചതും സാറാമ്മയ്ക്ക് മറക്കാവുന്നതല്ല.

കിളികൾ കൂടുവയ്ക്കുന്നതുപോലെ, പതുക്കെപ്പതുക്കെയാണ് വീടിന് അത്യാവശ്യ സൗകര്യങ്ങൾ ഉണ്ടാക്കിയത്. ഓലപ്പട്ടികകൾ മാറ്റി ഓട്ടു പട്ടികയാക്കി ഓടിട്ടു. മൺതറ മാറ്റി സിമന്റിട്ടു, മൺചുമരുകൾ ഇളക്കി വെട്ടുകല്ലുകൾ കെട്ടി. മുറികൾ കൂട്ടിച്ചേർത്തു. ഏറെ കഷ്ടപ്പെട്ട് ഉണ്ടാക്കിയ, വളരെയേറെ അനുഭവിച്ച വീട് വലിച്ചെറിയാൻ, പൊളിച്ചുകളയാൻ മനസ്സ് അനുവദിക്കുന്നില്ല.

പഴയ രീതിയിലുള്ളതാണ് എന്നുള്ള കുറവുണ്ടെങ്കിലും സൗകര്യങ്ങളുള്ള വീടാണ്. മരാമത്തിലൂടെയും കൂട്ടിചേർക്കലുകളിലൂടെയും ആധുനിക സൗകര്യങ്ങൾ ഉണ്ടാക്കാവുന്നതേയുള്ളു.

എന്നാലും...

അവനു കടമുണ്ടെങ്കിൽ...

സാറാമ്മ സമാധാനപ്പെടുകയായിരുന്നു.

മകനെ എതിർത്തു നില്ക്കാനുള്ള കഴിവില്ലെന്നോ, തന്റെ സമയം കഴിഞ്ഞെന്നോ ഓർത്തുകൊണ്ട്, മടിയിൽ കിടന്ന് ഉറങ്ങുകയായിരുന്നു കുഞ്ഞുങ്ങളെ ഉണർത്താതെ, നെടുവീർപ്പിട്ടുകൊണ്ട് സാറാമ്മ എഴുന്നേറ്റു.

'നിങ്ങളെങ്ങനെയാ തീരുമാനിച്ചതെങ്കിൽ, ഞാനെതിരു പറയുന്നില്ല. അല്ലെങ്കിൽ തന്നെ എന്റെ എതിർപ്പിന് ഇനിയും എന്താണ് വില?'

ദീനാമ്മയുടെ മുഖം തെളിഞ്ഞു.

വസ്തുവില്പന പെട്ടെന്നായിരുന്നു. രഹസ്യമായിട്ടും ആയിരുന്നു.

പുതിയ വീട്ടിലെ ഉപഗൃഹത്തിൽ സാറാമ്മയെ താമസിപ്പിച്ചിട്ടാണ് അവർ കുവൈറ്റിലേക്ക് മടങ്ങിയത്. വീട്ടിൽ ഒരാൾ ആയിക്കോട്ടെ. വൃദ്ധസദനത്തിൽ ആക്കിയെന്നുള്ള പരാതിക്കൊപ്പം അവിടുത്തെ ചിലവും ഒഴിവാക്കാം.

വീടു കൂദാശ ചെയ്തില്ലെന്നും സാവകാശം പിന്നീടാകാമെന്നും പറഞ്ഞ് സാറാമ്മയെ ആശ്വസിപ്പിക്കുകയും ചെയ്തു.

കൂദാശ ചെയ്യാത്ത വീട്ടിലെ താമസം സാറാമ്മ ഇഷ്ടപ്പെട്ടുമില്ല.

ആ വെള്ളിയാഴ്ച ജോസുകുട്ടിയുടെ ഫോൺ വന്നില്ല. ആ രാത്രിയിൽ സാറാമ്മക്ക് ഉറങ്ങാനായില്ല. ഇടക്കിടെ എഴുന്നേല്ക്കുകയും ഫോണെടുത്ത് ചെവിയോടു ചേർത്തു വെച്ച് ശ്രദ്ധിക്കുകയും ചെയ്തു. ഫോൺ കേടായിട്ടില്ല. അനക്കമുണ്ട്.

അസ്വസ്ഥതയുടെ ഇടയിൽ, രാത്രിയുടെ അന്ത്യയാമങ്ങളിലെപ്പോഴോ സാറാമ്മ ഉറങ്ങിപ്പോയി. കാവല്ക്കാരൻ തൊട്ടുവിളിച്ചപ്പോഴും സാറാമ്മ ഗാഢമായ ഉറക്കത്തിലായിരുന്നു. ബോധം കെട്ടുള്ള ഉറക്കം പതിവുമല്ല. പൂച്ചയനക്കം പോലും സാറാമ്മ അറിയും. ആ പതിവിനു വിപരീതമായി...

ആലസ്യത്തിലെന്നപോലെ സാറാമ്മ കണ്ണു തിരുമ്മിത്തുറന്നു.

കാവല്ക്കാരനോടൊപ്പം അച്ചനും, സാറാമ്മയുടെ മൂത്തമകൾ ആനിയും ചില ബന്ധുക്കളും കൂട്ടത്തിലുണ്ടായിരുന്നു. മുളമൂട്ടിലെ ശോശാമ്മയും പീരുമേട്ടിലെ മാവിയുടെ മകൾ ചിന്നമ്മയുമുണ്ടായിരുന്നു. ചിന്നമ്മയുടെ ഭർത്താവും കുവൈറ്റിലാണ്.

വീടും പുരയിടവും തങ്ങളറിയാതെ വിറ്റ്, അമ്മ നഗരത്തിലേക്ക് കുടിയേറിയതിനു ശേഷം പെൺമക്കളും അകന്നു കഴിയുകയായിരുന്നു.

സാറാമ്മ ചാടിയെഴുന്നേറ്റു.

'എന്താ... എന്തുപറ്റി?'

സാറാമ്മ അന്ധാളിച്ചു.

ആനി അടുത്തിരുന്ന് അമ്മയെ തലോടി. ശോശാമ്മ അടുത്തേക്കു നീങ്ങി നിന്നു. പിള്ളേരൊക്കെ എന്തിയേടീ, അവരേക്കൂടി കൂട്ടാഞ്ഞേ എന്താ'യെന്ന് ചോദിക്കണമെന്ന് ഉണ്ടായിരുന്നെങ്കിലും, അതിനു മുമ്പ് അച്ചൻ സംസാരിച്ചു:

'ഒന്നുമില്ല കൊച്ചമ്മേ... വീടു വെഞ്ചരിക്കണമെന്ന് ജോസുകുട്ടിയുടെ ഫോണുണ്ടായിരുന്നു...'

'അതിനിപ്പോ, ജോസുകുട്ടി എന്നാവരുന്നേ... അവരും കൂടി വന്നിട്ട് വിളിക്കേണ്ടാരെ ഒക്കെ വിളിച്ചിട്ടു പോരേ, വെഞ്ചരിപ്പ്? ഇന്നലെ അവൻ വിളിച്ചുമില്ല...'

'വിളിച്ചാരുന്നല്ലോ? കൊച്ചമ്മ ഫോണെടുത്തില്ലെന്നാ, ജോസുകുട്ടി പറഞ്ഞേ...'

സാറാമ്മ തർക്കിച്ചു:

'രണ്ടു ദെവസമായി ഫോണിന്റെടുത്തുന്ന് ഞാൻ മാറീട്ടില്ലല്ലോ?'

വീടു തുറന്ന് അടിച്ചുവാരി വൃത്തിയാക്കി.

കൂദാശക്കുള്ള വിശുദ്ധ വസ്തുക്കൾ കപ്യാർ നിരത്തി. അച്ചൻ പ്രാർത്ഥന തുടങ്ങി. ഒരു വിലാപയാത്രയുടെ തുടക്കമാണെന്ന് സാറാമ്മയ്ക്ക് ഉൾവിളിയും വെളിപാടും ഉണ്ടായി. അവർ തേങ്ങി. അവർ ഏങ്ങലടിച്ചു. പ്രാർത്ഥനയോടൊപ്പം സാറാമ്മയുടെ തേങ്ങലുകളും കരച്ചിലും ക്രമേണ ഉച്ചത്തിലായി. അച്ചനുൾപ്പെടെ കൂടിനിന്ന എല്ലാവരുടേയും കണ്ണുകൾ, ഉള്ളിലുയരുന്ന തേങ്ങലിനോടൊപ്പം, നിറഞ്ഞു. പ്രാർത്ഥനാ വരികൾ മങ്ങുന്നതായി അച്ചനു തോന്നി. സാറാമ്മ ഉച്ചത്തിൽ ചോദിച്ചു:

'എന്താ, എന്താ ഒണ്ടായേ... പറ, എന്റെ ജോസൂട്ടിക്കെന്തേലും...'

ദുരന്തം കാണുന്നതുപോലെ, നെഞ്ചത്തടിച്ച്, ആർത്തലച്ച് സാറാമ്മ പൊട്ടിക്കരഞ്ഞു. ഏങ്ങലോടെ ആനിയും ശോശാമ്മയും ചേർന്ന് അമ്മയെ താങ്ങുകയും നെഞ്ചിടിയ്ക്കുന്ന കൈ ബലമായി പിടിയ്ക്കുകയും ചെയ്തു.

'എന്നാലും അവൻ ആശിച്ചുവെച്ച വീട്ടിൽ ഒരു ദെവസംപോലും...'

തടസ്സപ്പെട്ട പ്രാർത്ഥന അച്ചൻ തുടർന്നു: കണ്ണുകൾ തുടച്ചുകൊണ്ട്. കൂടിനിന്നവർ പ്രാർത്ഥന ഏറ്റുചൊല്ലി. ■



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"രാത്രികൾ" രാത്രി ഉറക്കത്തിന്റെ സാധ്യത മാത്രമാണോ? അതോ ഉണർവ്വിന് വേണ്ടിയുള്ള മുന്നൊരുക്കമാണോ? എല്ലാ ഉണർവ്വിന് പിമ്പിലും ഒരു വിശുദ്ധ രാത്രി വേണ്ടതാണ്. ഒരു രാത്രിയാണ്, ഒരു പകലിനെ നമ്മിലേക്കിറ്റിക്കുന്നത്. പകലിന്റെ സൗന്ദര്യമെന്താണ് എന്ന്. അത് നമ്മെ വിളിച്ചറിയിക്കുന്നു. രാത്രിയെ പകലാക്കിയാണ് രക്ഷകൻ പിറന്നത്. പകലായ രക്ഷകനെ ബന്ധനത്തിലാക്കാൻ നാം ഒരു രാത്രി കൊണ്ടുവരുന്നു. നമ്മുടെ രാത്രികളുടെ കനം കുറയ്ക്കാനാണ് തമ്പുരാൻ ഗത്സമനിൽ കവിണുവീണത്. തമ്പുരാൻ കൊടുത്ത പകൽ നഷ്ടപ്പെടുത്തി ഇരവുകളിൽ വലവീശിയവർക്ക് ഒന്നുമേ കിട്ടുന്നില്ലതാനും. നിക്കോദിമോസിന്റെ രഹസ്യ സന്ദർശനത്തിന്റെ രാത്രികളെ ചില ചെറുകാറ്റുകളാൽ തകിടം മറിക്കേണ്ടതുണ്ട് എന്ന് തമ്പുരാൻ ഉപദേശിക്കുന്നുണ്ട്.

രാത്രികൾ നമ്മുടെ പകലുകളുടെ വാതായനങ്ങൾ മാത്രമേ ആകാവൂ. ആർക്കും സഹായിപ്പാനാകാത്ത രാത്രി നമ്മെ നൊമ്പരപ്പെടുത്തേണ്ടതാണ്. രാത്രികൾ കഴിയാറായി എന്നത് നമ്മെ ഉൻമ്മത്തരാക്കുകയും വേണം. ജീവിതത്തിലെ രാത്രികൾ നീണ്ടുപോകുന്നത്. ഒരുണർവ്വ് നമുക്ക് നഷ്ടപ്പെടുത്തുകയാണ്. ജീവിതത്തിലെ എല്ലാനിമിഷങ്ങളിലും ഒരുണർവ്വിന് ഒരു പകലും നാം സൃഷ്ടിക്കേണ്ടതുണ്ട്. രാത്രിയിലാണ് ദൈവം ഏറ്റം കൂടുതൽ ചോദ്യം ചെയ്യപ്പെടുന്നത് നമ്മുടെ പാപത്തിന്റെ രാത്രികൾ ദൈവത്തെ ചോദ്യം ചെയ്യാനും ഭേദ്യം ചെയ്യാനും വിട്ടുകൊടുക്കുന്നുണ്ടെന്ന് നാം മറന്ന് പോകരുത്.

സാന്ത്വനത്തിന് ഒരു രാത്രി നമുക്ക് വേണം സംഘർഷങ്ങൾക്ക് അൽപ്പം അയവ് വരുത്താൻ. ഒരു നല്ല ഉണർവ്വിന് വേണ്ടി. ഉറക്കത്തിന്റെ ഒരൽപ്പ ആശ്വാസം തേടാൻ രാത്രി നമുക്ക് അനിവാര്യമാണ്. നമ്മെ പൂർണ്ണമായി അന്ധകാരപ്പെടുത്തുന്ന രാത്രിയെ നാം ക്ഷണിച്ച് വരുത്തരുത്.

നീണ്ട താടി രോമങ്ങൾ ഉള്ള ഒരു സന്യാസിയോട് കുറെ കുട്ടികൾ ചോദിക്കുന്നു. "അങ്ങ് രാത്രിയിൽ ഉറങ്ങുമ്പോൾ ഈ താടി രോമങ്ങൾ പുതപ്പിനടിയിലാണോ പുറത്താണോ ഇട്ടിരിക്കുക"? അയാൾ പറഞ്ഞു. ഞാൻ അന്വേഷിച്ചിട്ടില്ല. നാളെ എഴുന്നേൽക്കുമ്പോൾ പറയാം അയാൾക്ക് ആ രാത്രി ഉറങ്ങുവാൻ കഴിഞ്ഞില്ല അൽപ്പസമയം അയാൾ താടിരോമങ്ങൾ പുതപ്പിനുള്ളിൽ ആക്കും കുറച്ച് കഴിയുമ്പോൾ അത് പുതപ്പിന് വെളിയിൽ വരും ആ രാത്രിയെന്നല്ല ഒരു രാത്രിയും അയാൾക്ക് ഉറങ്ങാൻ കഴിഞ്ഞില്ല. നിസ്സാരമായ താടിരോമങ്ങൾ പോലും ഒരു സന്യാസിക്ക് അയാളുടെ ജീവിതാവസാനം വരെ പകൽ നഷ്ടപ്പെട്ട് ജഢപീഢനത്തിന്റെ രാത്രികളാണ് പകരുക എന്നതാണ് പാഠം.

ജീവിതാസക്തനായ ഒരാൾ കിടക്കയിലായിരിക്കുമ്പോൾ മച്ചിന് മുകളിൽ ഒരു ഭരണി. അയാൾ കണ്ണടയ്ക്കുമ്പോൾ ഭരണി തന്റെ മേൽ വീഴും എന്ന് അയാൾ ഭയപ്പെടുന്നു. അയാളുടെ എല്ലാ രാത്രികളും ഭയത്തോടെ കണ്ണ് തുറന്ന് കിടന്നു. എന്ന് വരുന്നു. ആസക്തനായവന് പാപത്തിന്റെ രാത്രികളിൽ തന്നെ തകർക്കുന്ന ആസക്തികളെ പ്രതി ഭയമുണ്ട്. അതെടുത്ത് മാറ്റാനാവുന്നില്ല.

"രാത്രിയുടെ സാന്ത്വനങ്ങൾ നമ്മുടെ പകലുകളെ
അസ്തമിപ്പിക്കരുതെന്നുണ്ട്"




St.MA SHOP
MANARCAD
പത്തു മിനിട്ടു കൊണ്ടു തീരുന്ന ഫാസ്റ്റ് കുർബാനേടെ CD ഒരെണ്ണം എടുക്കട്ടെ ചേച്ചീ?
തൃക്കുന്നത്തു സെമിനാരി ചാപ്പലിൽ സർക്കാർ ഒത്താശയോടെ തോമസ് പ്രഥമൻ ബാവ കുർബാന ചൊല്ലുന്ന രംഗം TV ചാനൽ സംപ്രേഷണം ചെയ്തു
ഫാസ്റ്റ് ഫുഡ് കേട്ടിട്ടുണ്ട് ഫാസ്റ്റ് കുർബാന ആദ്യമാ
CD BOOKS







# പ്രകാശത്തിലേക്കും പുതുജീവനിലേക്കുമുള്ള ഉയിർത്തെഴുന്നേല്പ്

ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത

'ക്രിസ്തു ഉയിർത്തെഴുന്നേറ്റു, അവൻ സത്യമായും ഉയിർത്തെഴുന്നേറ്റു'.(ലൂക്കോസ് 24: 6, 34) മഹത്തും പുരാതനവുമായ ഈ ഉയിർപ്പിന്റെ പ്രഖ്യാപനം നാം ഇന്ന്, ഈ കാലത്ത് ഇന്നിന്റെ പരുക്കൻ യാഥാർത്ഥ്യങ്ങളെ ഗൗരവമായി കണ്ടുകൊണ്ട് ആവർത്തിച്ചേറ്റു ചൊല്ലുന്നു. ക്രിസ്തുവിന്റെ ഉയിർപ്പ് മരണത്തിൽ നിന്ന് ജീവനിലേക്കുള്ള പ്രവേശനം ആകുന്നു. അനീതിയും അടിമത്തവും നിരാശകളും ആതുരതകളും ചതിവും ചൂഷണവും സൃഷ്ടിക്കുന്ന തിന്മയുടേയും യാതനയുടേയും ഇരുളിൽ നിന്ന് ഒരു പുതുലോകത്തിന്റെ പ്രകാശത്തിലേക്കുള്ള വീണ്ടെടുപ്പ് ഉയിർപ്പുപെരുന്നാളിൽ നാം ആഘോഷമാക്കുന്നു.

### ഉയിർപ്പിന്റെ തെളിച്ചം

ഉയിർത്തെഴുന്നേൽക്കുന്ന യേശുക്രിസ്തുവിന്റെ ചിത്രം നോക്കൂ. ചിത്രകാരൻ കറുത്ത മഷിയിൽ തൂവൽമുക്കി എഴുതിയുണ്ടാക്കുന്ന ഇരുണ്ട പശ്ചാത്തലം. അവിടെ തേജസ്സും പ്രഭയും അണിഞ്ഞ് ക്രിസ്തു ഉയിർത്തെഴുന്നേറ്റു വരുന്നു. കഷ്ടതയും പീഢയും എപ്പോഴും ഉണ്ടാവും. ഈ പച്ചയായ ജീവിതയാഥാർത്ഥ്യം നാം സ്വീകരിക്കവെ തന്നെ സാന്ത്വനവും സമാധാനവും തരുന്ന ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാന്നിദ്ധ്യം നാം അനുഭവിച്ചറിയുന്നു. ക്ലേശങ്ങൾ പൂർണ്ണമായും ഒഴിവാക്കപ്പെടുമെന്നല്ല; അവയുടെ നടുവിൽ വിടുതൽ തരുന്ന ക്രിസ്തുവിനെ നാം തിരിച്ചറിയുന്നു എന്നതാണ് ഉയിർപ്പിന്റെ കാലികപ്രസക്തി. ഈ അനുഭവം ഉയിർപ്പുപെരുന്നാളിന്റെ അനുഷ്ഠാനത്തിലൂടെ നാം ആഘോഷമാക്കുന്നു, പ്രഘോഷണമാക്കുന്നു. എല്ലാ ആഘോഷങ്ങളും ഇങ്ങനെ പ്രഘോഷണങ്ങളും കൂടിയായി മാറുന്നു.

### തിന്മയെ ജയിക്കുന്ന നന്മ

ക്രൂശ് സാധാരണ മനുഷ്യന് പരാജയത്തിന്റെ പ്രതീകമാണ്. നന്മ തോറ്റുപോകുന്ന കാഴ്ച. തിന്മയുടെ ശക്തികൾ നന്മയുടെ തിരിവെട്ടം അണച്ചുകളയുന്ന നിമിഷങ്ങൾ. എന്നാൽ യേശുവിന് ക്രൂശ് സഹനമാകുന്നു. സഹനത്തിലൂടെയും സ്വയം വെറുമയാക്കുന്ന പരിത്യാഗത്തിലൂടെയും പീഢകൾ സ്വയം ചുമലിലേറ്റുന്നതിലൂടെയും തിന്മയെ ജയിക്കണം എന്ന് ക്രിസ്തു നമ്മെ പഠിപ്പിക്കുന്നു. ഇങ്ങനെ തിന്മയെ ജയിക്കുന്ന നന്മയുടെ മൂർത്ത രൂപമായി ക്രൂശ് പരിണമിക്കുന്നു. ഇത് നമുക്ക് ബോധ്യപ്പെടുത്തിക്കൊണ്ട് ക്രിസ്തു മരണത്തെ

ജയിച്ച് വീണ്ടും ഉയിർപ്പുണ്ടെഴുന്നേറ്റു വരുന്നു. യേശുവിന്റെ ഉയിർപ്പിനെപ്പറ്റി വിവരിക്കവേ, പ്രവാചകനെ ഉദ്ധരിച്ചുകൊണ്ട് വി. പൗലോസ് ചോദിക്കുന്നു "ഹേ മരണമേ, നിന്റെ ജയമെവിടെ? ഹേ മരണമേ, നിന്റെ വിഷമുള്ള് എവിടെ?" പാപമാണ്, തിന്മയാണ് മരണത്തിന്റെ വിഷമുള്ള്. ഈ മുള്ളുകൊണ്ടുള്ള മരണത്തെ അതിജീവിക്കാൻ യേശു സ്വയം മുൾക്കിരീടം അണിഞ്ഞു, മുള്ളാണിപ്പാടേറ്റു ക്രൂശിൽ മരിച്ചു. മരിച്ചേ ഉയിർത്തെഴുന്നേൽപ്പുള്ളു എന്ന പുതിയ പാഠത്തിന് മാതൃകയായി യേശു ജീവനുള്ളവനായി നമുക്കു മുമ്പിൽ നിൽക്കുന്നു. ഉയിർത്തെഴുന്നേറ്റ യേശുവിനെ ഇന്ന് നമ്മുടെ പുതിയ പരിതോവസ്ഥയിൽ നാം കണ്ടുമുട്ടുമ്പോൾ ക്രിസ്തുവിന്റെ ഉയിർപ്പ് നമുക്ക് പ്രസക്തമായിത്തീരുന്നു. ഉയിർപ്പുപെരുന്നാൾ അന്വർത്ഥമായും വരുന്നു.

### പ്രത്യാശയുടെ പെരുന്നാൾ

ഉയിർപ്പുപെരുന്നാൾ വസന്തകാലം ആരംഭിക്കുമ്പോൾ വരുന്നു. ഇലകൾ കൊഴിഞ്ഞ് നിർജ്ജീവമായി എന്നുതോന്നിയ തണ്ടുകളും ചില്ലികളും നാമ്പുനീട്ടി പുതിയ ഇലകളും പൂക്കളുമായി പ്രകൃതി ആകെ ഒരുങ്ങുകയായി. ഒരു പുതുജീവന്റെ തുടിപ്പ് എങ്ങും പ്രകടമായി കാണാം. പ്രത്യാശയുടെ ചിഹ്നങ്ങളും ചലനങ്ങളും കൊണ്ട് മനസ്സുകുളിർക്കുന്ന സുന്ദരമായ ഒരു പുലർച്ചയിൽ ഉയിർപ്പുപെരുന്നാൾ നാം ആഘോഷിക്കുന്നു. വിഷുവും ഈസ്റ്ററും വസന്തകാലത്തിലെ ഉത്സവങ്ങളാണ്. വിഷുവിന്റെ കണിക്കൊന്ന ക്കാഴ്ച കേരള സംസ്കാരത്തിൽ സുന്ദരമായ ഒരു ഭാഗ്യാനുഭവമായി കാണുന്നുണ്ടല്ലോ. ഉത്സവം അക്ഷരാർത്ഥത്തിൽ ഊർദ്ധത്തിലേക്ക്, ഉന്നതത്തിലേക്കുള്ള ഉദ്ഗതിയാവുന്നു. ബോധത്തിന്റെ പ്രകാശനം എല്ലാ ഉത്സവങ്ങളിലും സംഭവിക്കണം. ഈ ലക്ഷ്യപ്രാപ്തി ഉണ്ടാവുമ്പോൾ മാത്രം ആഘോഷക്കാലങ്ങൾ പെരിയ നാളുകളായി പെരുന്നാളുകളായി മാറുന്നു. പെരുന്നാളുകളും ഉത്സവങ്ങളും മനുഷ്യബോധത്തെ അധമമാക്കുന്ന, താഴ്ത്തിക്കളയുന്ന സന്ദർഭമാക്കി മാറ്റിക്കൂടാ, ഉദ്ഗ്രഥിക്കുന്നതാവണം. ■



# അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ അന്ത്യദിനങ്ങൾ

**ഫാ. ജോസഫ് & ഡീ. ഷാജൻ**

കഴിഞ്ഞ കുറെ വർഷക്കാലം അഭിവന്ദ്യ തിരുമനസിനെ ശുശ്രൂഷിക്കുവാൻ വലിയവനായ ദൈവം ഞങ്ങൾക്ക് അവസരം തന്നു. ഭക്തനും, വിശുദ്ധനും, പണ്ഡിതനും, സ്നേഹിക്കുവാൻ മാത്രം പഠിച്ചിരുന്ന ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു തിരുമേനി. ജീവിച്ചിരുന്നപ്പോഴും ഞങ്ങളെ കരുതിയ സ്നേഹം, ഇന്നും രുചിച്ചറിയുവാൻ ഞങ്ങൾക്ക് കഴിയുന്നു എന്നത് വിശുദ്ധന്മാരുടെ സംസർഗത്തിന്റെ സാക്ഷ്യമാണ്. അഭി. തിരുമേനിയോടൊപ്പമുള്ള അന്ത്യദിനങ്ങളുടെ വിവരണമാണ് ഈ കുറിപ്പുകൾ.

2011 നവംബർ മാസം മുതൽ തിരുമേനിയുടെ സംസാരത്തിലും പ്രസംഗങ്ങളിലും ഒരു വിടവാങ്ങലിന്റെ ധ്വനി ഉണ്ടായിരുന്നു. സമയമാം രഥത്തിൽ എന്ന ഗാനം നിർബന്ധിച്ച് പാടിക്കുകയും, സ്വയം പാടുകയും ചെയ്തിരുന്നു. 'ഞാൻ എന്റെ ദൈവത്തിന്റെ പീഠത്തിങ്കലേക്കും എന്റെ പരമാനന്ദമായ ദൈവത്തിങ്കലേക്കും ചെല്ലും' എന്ന സങ്കീർത്തനവാക്യം നിരന്തരം ഉരുവിടുമായിരുന്നു. ശ്വാസം ഉള്ളിലേക്ക് വലിക്കുമ്പോൾ "ജീവിക്കുന്നത് ക്രിസ്തുവും" നിശ്വസിക്കുമ്പോൾ 'മരിക്കുന്നത് ലാഭവും' എന്നു പറഞ്ഞുകൊണ്ടേയിരുന്നു. പ്രാർത്ഥനയുടെ ദൈർഘ്യം കൂടി. നവംബർ മാസത്തിലെ ആശുപത്രി വാസത്തിന് ഇടയ്ക്ക് ഡിസംബർ 9-ന് കോട്ടയം ബാലഭവൻ കൂദാശയ്ക്കും ജന്മദിന പ്രാർത്ഥനയ്ക്കുമായി ആശുപത്രിയിൽ നിന്ന് പോയി. കൂദാശയ്ക്ക് ശേഷം തിരികെ പരുമല ആശുപത്രിയിൽ എത്തി. ആശ്വാസം ലഭിച്ചപ്പോൾ തിരികെ മാവേലിക്കരയിൽ എത്തി.

ഡിസംബർ മാസം വീണ്ടും ശ്വാസതടസത്തെ തുടർന്ന് ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ക്രിസ്തുമസ്സും, പുതുവസ്ത്രവും, ദനഹായും എല്ലാം ആശുപത്രിയിൽ തന്നെ. മാറാനായ പെരുന്നാൾദിന നമസ്ക്കാരങ്ങൾ എല്ലാം ചൊല്ലുകയും, പ്രത്യേക പ്രാർത്ഥനകൾ വായിപ്പിക്കുകയും ചെയ്തിരുന്നു. മനസിൽ നിന്ന് ഉയിർന്നുവന്ന പ്രാർത്ഥനകൾക്ക് ദൈർഘ്യവും കൂടിവന്നു. ഇതിനിടയിൽ മാവേലിക്കരയും പരുമലയുമായി ദിവസങ്ങൾ കഴിച്ചുകൂട്ടി. ജനുവരി 29ന് എം.റ്റി.സി. ചാപ്പലിൽ വി. കുർബാനയിൽ സംബന്ധിച്ചു. അഭി. തിരുമേനി വി. കുർബാന അനുഭവിച്ചു. വി. കുർബാനാനന്തരം പ്രസംഗിച്ചു. വികാരനിർഭരമായി ത്രോണോസ് മുത്തി അവസാനമായി വി. മദ്ബഹായുടെ പടിയിറങ്ങി. പിന്നീട് ആരോഗ്യം ക്ഷയിച്ചുവന്നു. രാവിലെയുള്ള പത്രവായന ഉപേക്ഷിച്ചു. വേദപുസ്തകം തുടർച്ചയായി വായിപ്പിച്ചു. യാത്രപോകണം എന്ന് നിരന്തരം പറഞ്ഞുകൊണ്ടേയിരുന്നു. മൗനമായി ധ്യാനിച്ചു, സംസാരം തീരെ കുറഞ്ഞു. യാത്രയ്ക്കുള്ള ഒരുക്കങ്ങളായിരുന്നു എന്ന് സ്പഷ്ടം.

ഫെബ്രുവരി മാസം 12-ാം തീയതി ഞായറാഴ്ച രാവിലെ പതിവുപോലെ നമസ്ക്കാരം നടത്തി, പ്രാർത്ഥിച്ചു. വി. കുർബാനയ്ക്കുള്ള ഒരുക്കങ്ങളും നടത്തി. "ശെമ്മാശനും ഇവിടെ നിൽക്കണം, ഞാൻ ഇന്ന് വിശ്രമിക്കുകയാണ്" എന്നു പറഞ്ഞു. പതിവുപോലെ പ്രഭാതഭക്ഷണം കഴിച്ചു. യാത്ര പോകണം എന്ന് ആവശ്യപ്പെട്ടു. ഉച്ചഭക്ഷണത്തിന് മുമ്പ് പതിവില്ലാത്ത ഭാഷയിൽ കുറെ സംസാരിച്ചു. ഉച്ചനമസ്ക്കാരം നടത്തി. ഉച്ചഭക്ഷണം അൽപ്പം മാത്രം കഴിച്ചു. 4 മണി സമയം രണ്ട് പ്രധാന വ്യക്തികൾ സന്ദർശകരായെത്തി. ബഹു. ജോഷ്വാ അച്ചനും, ബഹു. കെ. എം. ജോർജ് അച്ചനും, വൈകാരികമായി തിരുമേനി സംസാരിച്ചു, "*ദരിദ്രരെ മറക്കരുത്, എല്ലാവർക്കും ഉണ്ണുവാനും ഉടുക്കുവാനുമുള്ള നല്ല നാളെയ്ക്കായി പ്രാർത്ഥിക്കണം, ദൈവത്തിന്റെ ആലോചനയാൽ നടക്കണം*" എന്നുമുള്ള ഉപദേശങ്ങൾ തൃക്കരം പിടിച്ച് സശ്രദ്ധം കേട്ടുനിന്നു. വാക്കുകൾക്ക് സ്പഷ്ടതയില്ലായിരുന്നു. ഇനിയൊരു കൂടിക്കാഴ്ച ഭൂമിയിൽ ഇല്ല എന്ന് മുൻകൂട്ടി കണ്ട് ഇരുവരെയും നിറഞ്ഞ് അനുഗ്രഹിച്ചു. ബഹു. ജോഷ്വാ അച്ചൻ പ്രാർത്ഥിച്ചു. സന്ധ്യയോടുകൂടി തിരുമനസിന് അതിയായ ശാരീരിക ക്ഷീണം കണ്ടതിനെ തുടർന്ന് ഡോക്ടർ മാത്യു തോമസിനെ വിളിച്ചുവരുത്തി. തിരുമനസിലെ ശാരീരികസ്ഥിതി കണ്ട ഡോക്ടർ ഉടൻ തന്നെ ആശുപത്രിയലെത്തിക്കാൻ നിർദ്ദേശിച്ചു. ബഹു. കരിങ്ങാട്ടിൽ അച്ചനും ഇതിന് സാക്ഷ്യം വഹിച്ചു. രാത്രി 9 മണിക്ക് പരുമല ആശുപത്രിയിൽ എത്തി. തുടർന്നുള്ള പരിശോധനയിൽ വൃക്കരോഗം മൂർദ്ധന്യാവസ്ഥയിലായി എന്ന് തിരിച്ചറിഞ്ഞു.

13-ാം തീയതി രാവിലെ തിരുമേനിക്ക് ആശ്വാസം ഉണ്ടായിരുന്നു. സി.റ്റി. സ്കാൻ ചെയ്യുവാൻ പോയപ്പോഴും ഉയർന്ന രക്തസമ്മർദ്ദം അനുഭവപ്പെട്ടു. മൂന്നുമണിയോടുകൂടി ഡയാലിസിസ് ചെയ്യുവാൻ നിർബന്ധിതമായപ്പോൾ രക്തസമ്മർദ്ദം തീരെ കുറഞ്ഞു. തിരുമനസിലെ നെഫ്രോളജിസ്റ്റായ ഡോക്ടർ പത്രോസ് മത്തായിയുടെ ഭാര്യയുടെ ശവസംസ്ക്കാരം ആ സമയത്ത് കോട്ടയത്ത് നടക്കുന്നതിനാൽ അദ്ദേഹത്തെ ലഭ്യമായില്ല. തുടർന്ന് വെന്റിലേറ്ററിലേക്ക് മാറ്റി. 14, 15 തീയതികളിൽ തിരുമേനി വെന്റിലേറ്ററിൽ കിടന്നു. ഈ സമയമത്രയും ചുണ്ടുകൾ അനങ്ങിക്കൊണ്ടിരുന്നു. പ്രാർത്ഥനയായിരുന്നു എന്ന് സ്പഷ്ടം.

16-ാം തീയതി വ്യാഴാഴ്ച സന്ധ്യയ്ക്ക്

*ശേഷം 58-ാം പേജിൽ*

# കാതോലിക്കാദിനം (മാർച്ച് 25) ആഘോഷിച്ചു

മലങ്കര ഓർത്തഡോക്സ് സഭ വലിയ നോമ്പിലെ 36-ാം ഞായറാഴ്ച കാതോലിക്കാദിനം ആചരിച്ചു. മലങ്കര സഭയുടെ 1960-ാം വാർഷികവും മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദിയും ആചരിക്കുന്ന ഈ വർഷത്തെ കാതോലിക്കാദിനാചരണത്തിന്റെ സഭാതല ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കുന്നംകുളം സെന്റ് മേരീസ് പുത്തൻപള്ളിയിൽ നിർവ്വഹിച്ചു. സഭയിലെ എല്ലാ പള്ളികളിലും കാതോലിക്കേറ്റ് പതാക ഉയർത്തൽ, സഭാദിന പ്രതിജ്ഞ, സഭയ്ക്കുവേണ്ടി പ്രത്യേക പ്രാർത്ഥന എന്നീ പരിപാടികൾ സംഘടിപ്പിച്ചു. വിവാഹ സഹായം, ഭവനനിർമ്മാണ സഹായം, ചികിത്സാ സഹായം തുടങ്ങിയ ജീവകാരുണ്യ പദ്ധതികൾക്കും, വൈദിക സെമിനാരികൾ, ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ എന്നിവയ്ക്കും വേണ്ടി സഭാംഗങ്ങളിൽ നിന്നും കാതോലിക്കാദിന പിരിവ് നടത്തും. കുറഞ്ഞത് ഓരോ കുടുംബത്തിന്റെയും ഒരു ദിവസത്തെ വരുമാനമെങ്കിലും ഇതിനായി സംഭാവന ചെയ്യണമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.

# മാനേജിംഗ് കമ്മറ്റി മാർച്ച് 28-ന് ചേർന്നു

മലങ്കര ഓർത്തഡോക്സ് സഭയുടെ പുതുതായി രൂപീകൃതമായ മാനേജിംഗ് കമ്മറ്റിയുടെ പ്രഥമ യോഗം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയ സെമിനാരിയിലെ സ്മൃതി ഓഡിറ്റോറിയത്തിൽ മാർച്ച് 28 ബുധനാഴ്ച രാവിലെ 10 മണിയോടെ ചേർന്നു. സഭയുടെ 30 ഭദ്രാസനങ്ങളിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട 129 പേരും നാമനിർദ്ദേശം ചെയ്യപ്പെട്ട 30 പേരും അടക്കം 159 പേർ അംഗങ്ങളായുള്ള മാനേജിംഗ് കമ്മറ്റി മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ സെക്രട്ടറിയായി ഡോ. ജോർജ് ജോസഫിനെ വീണ്ടും തെരഞ്ഞെടുത്തു.

# ഡോ. ജോർജ് ജോസഫ് വീണ്ടും അസോസിയേഷൻ സെക്രട്ടറി



കോട്ടയം :- മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി ഡോ. ജോർജ് ജോസഫ് തെരഞ്ഞെടുക്കപ്പെട്ടു.

കോട്ടയം പഴയ സെമിനാരിയിൽ നടന്ന സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ പ്രഥമ യോഗമാണ് അസോസിയേഷൻ സെക്രട്ടറിയെ തെരഞ്ഞെടുത്തത്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ മെത്രാപ്പോലീത്താമാരും, മാനേജിംഗ് കമ്മറ്റി അംഗങ്ങളും അടക്കം 187 പേർ വോട്ടു രേഖപ്പെടുത്തി. ഡോ. ജോർജ് ജോസഫിന് 107 വോട്ടും, എതിർ സ്ഥാനാർത്ഥി അഡ്വ. ബിജു ഉമ്മന് 80 വോട്ടുമാണ് ലഭിച്ചത്. അസോസിയേഷൻ സെക്രട്ടറി തെരഞ്ഞെടുപ്പിന്റെ വരണാധികാരി തോമസ് റ്റി. ജോൺ തിരുവാതുക്കൽ ആയിരുന്നു. തുടർച്ചയായി ഇത് രണ്ടാം തവണയാണ് ഡോ. ജോർജ് ജോസഫ് സെക്രട്ടറി സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്നത്. സഭയുടെ പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക് പരിശുദ്ധ കാതോലിക്കാ ബാവാ സത്യപ്രതിജ്ഞ ചൊല്ലിക്കൊടുത്തു. പുതിയ മാനേജിംഗ് കമ്മറ്റിയുടെയും സെക്രട്ടറിയുടെയും കാലാവധി അഞ്ചു വർഷത്തേക്കാണ്.

പത്തനംതിട്ട അങ്ങാടിക്കൽ വടക്കേടത്ത് വയലിറക്കത്ത് കുടുംബാംഗമായ ഡോ. ജോർജ് ജോസഫ് പരേതരായ ഫാ. വി. ജി. ജോസഫിന്റെയും, ദീനാമ്മ ജോസഫിന്റെയും മകനാണ്. മാധ്യമ പ്രവർത്തക വീണാ ജോർജാണ് ഭാര്യ. അന്ന, ജോസഫ് എന്നിവർ മക്കളാണ്.

## വിജയികൾ



വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 78-ാം ഓർമ്മപ്പെരുന്നാളിന്റെ ഭാഗമായി, ബാലസമാജാംഗങ്ങൾക്കുള്ള അഖിലമലങ്കര പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ സോനാ റെയ്ച്ചൽ കോശി. കൊല്ലം ഭദ്രാസനം തേവലക്കര മർത്തമറിയം ഇടവകാംഗവും, സതീഷ് ഭവനിൽ ഡോക്ടർ കോശി വൈദ്യന്റെയും ഷൈനി കോശിയുടെയും മകളുമാണ്.

# തെറ്റിദ്ധാരണ പരത്തരുത്: – വൈദിക ട്രസ്റ്റി

കോട്ടയം: യാക്കോബായ സഭയുടെ ശ്രേഷ്ഠ കാതോലിക്കാ കേരളത്തിലെ എം.എൽ.എ. മാർക്ക് അയച്ചതായി പറയപ്പെടുന്ന കത്തിൽ ഉന്നയിച്ചിരിക്കുന്ന വാദങ്ങൾ വാസ്തവ വിരുദ്ധവും തെറ്റിദ്ധരിപ്പിക്കുന്ന വിധത്തിലുള്ളതുമാണെന്നു മലങ്കര ഓർത്തഡോക്സ് സഭാ വൈദിക ട്രസ്റ്റി ഫാ.ഡോ. ജോൺസ് എബ്രഹാം കോനാട്ട്.

ചില കേസുകളിൽ യാക്കോബായ വിഭാഗം വിജയിച്ചു എന്ന അവകാശവാദം ശരിയല്ല. കേസ് കേട്ട് കോടതി വിധി പറഞ്ഞതിലെല്ലാം ഓർത്തഡോക്സ് സഭയ്ക്കാണ് വിജയമുണ്ടായത്. അപൂർവം ചില കേസുകൾ സെക്ഷൻ 92 അനുസരിച്ച് സാങ്കേതികതയുടെ പേരിൽ കോടതി തള്ളിയിട്ടുണ്ട്. അങ്ങനെയുള്ള പള്ളികളിൽ കേസ് കൊടുക്കുന്നതിന് മുമ്പുള്ള തൽസ്ഥിതി പാലിക്കുകയാണ് വേണ്ടത്.

കോലഞ്ചേരി പള്ളിയിൽ യാക്കോബായ സഭ നൽകിയ കേസിലെ എല്ലാ വാദങ്ങളും തള്ളിയ കോടതിയുടെ വ്യക്തമായ വിധിയുണ്ട്. കണ്ണ്യാട്ടുനിരപ്പ് പള്ളിയിൽ സി.ഐ.യെ തലയ്ക്ക് കമ്പിവടികൊണ്ടടിച്ചു വീഴ്ത്തിയ കേസിലെ പ്രതികളിൽ പലരും ക്രിമിനൽ പശ്ചാത്തലമുള്ളവരും ഗുണ്ടാലിസ്റ്റിൽ പ്പെട്ടവരുമാണ്. പഴന്തോട്ടം പള്ളിയിൽ പോലീസിനു നേരെ മുളകുപൊടി വിതറിയപ്പോഴാണ് ലാത്തിച്ചാർജ് ഉണ്ടായത്. ആലുവാ തൃക്കുന്നത്ത് സെമിനാരി പള്ളിയിൽ ജില്ലാ ഭരണകൂടവും ബന്ധപ്പെട്ട കർമികളും ചേർന്നുണ്ടാക്കിയ ധാരണ ജില്ലാ ഭരണാധികാരികളുടെ സാന്നിധ്യത്തിൽ ലംഘിക്കാനുള്ള ശ്രമം നടത്തി. അവിടെ 14 മിനിട്ടിൽ കുർബ്ബാന നാടകം നടത്തി വിശുദ്ധ കുദാശയെ അവഹേളിച്ചുവെന്നും ഫാ.ഡോ. ജോൺസ് എബ്രഹാമും സഭ പി.ആർ.ഒ: പ്രൊഫ. പി.സി. ഏലിയാസും ആരോപിച്ചു.

## ബസ്ക്യാമ്മോ അസോസിയേഷൻ

അഖില മലങ്കര ബസ്ക്യാമ്മോ അസോസിയേഷൻ വാർഷിക ക്യാമ്പ് ഏപ്രിൽ 25 നും 26 നും പരുമലയിൽ നടക്കും. 'നീതിമാൻ വിശ്വാസത്തിൽ ജീവിക്കും' എന്നതാണ് മുഖ്യ ചിന്താ വിഷയം. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ജെസ്സി. വർഗീസ്, ജനറൽ സെക്രട്ടറി, 9447563306 ബന്ധപ്പെടുക.

## പരുമല സെമിനാരി മാനേജർ



പരുമല സെമിനാരി മാനേജരായി നിയമിതനായ ഓമല്ലൂർ വടക്കടത്ത് മുളമൂട്ടിൽ തൈക്കൂട്ടത്തിൽ കുടുംബാംഗമായ ഫാ. സൈമൺ സ്കറിയ റാന്നി ഹോളിട്രിനിറ്റി ആശ്രമാംഗമാണ്. ഇപ്പോൾ സുപ്പീരിയർ, അസിസ്റ്റന്റ് മാനേജരായി 3 വർഷമായി സേവനമനുഷ്ഠിച്ച് വരികയായിരുന്നു. നിലയ്ക്കൽ എക്യുമെനിക്കൽ കമ്മറ്റിയംഗം തിരുവനന്തപുരം അരമന മാനേജർ തിരുവനന്തപുരം വികലാംഗ ബാലഭവൻ ഡയറക്ടർ ഇടുക്കി ഭദ്രാസന അഡ്മിനിസ്ട്രേറ്ററും മാനേജരും സഭാ മാനേജിംഗ് കമ്മറ്റിയംഗം എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്.



അടൂർ-കടമ്പനാട് ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. തോമസ് മാത്യു കൊട്ടാരക്കര പടിഞ്ഞാറേത്തെരുവ് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്. അഖില മലങ്കര ബാലസമാജം ജനറൽ സെക്രട്ടറി കൊല്ലം ഭദ്രാസന കൗൺസിൽ അംഗം എന്നീ നിലകളിൽപ്രവർത്തിച്ചു. അടൂർ-കടമ്പനാട് ഭദ്രാസന സണ്ടേസ്കൂൾ വൈസ്പ്രസിഡന്റ് കുട്ടികളുടെ ത്രൈമാസിക ശലഭങ്ങളുടെ എഡിറ്റർ എന്നീ നിലകളിൽ പ്രവർത്തിച്ചുവരുന്നു. മലങ്കരസഭാ മാസിക പദപ്രശ്നം പംക്തി എഴുതുന്നു. ചിത്രമെഴുത്ത് കെ.എം. വർഗീസിന്റെ പൗത്രി സൂസൻ ഭാര്യ. മക്കൾ: നീതു എലിസബത്ത് തോമസ് (എം.ബി.എ. വിദ്യാർത്ഥിനി.) നിതിൻ മാത്യു തോമസ് (എഞ്ചിനീയറിംഗ് വിദ്യാർത്ഥി)

## വിജയികൾ



സൺഡേസ്ക്കൂൾ സഹപാഠ്യമത്സരങ്ങളിൽ സബ് ജൂണിയർ പ്രസംഗ വിഭാഗത്തിലും, മാർ ദീവന്നാസ്യോസ് മെമ്മോറിയൽ അഖില മലങ്കര കലാമൽസരത്തിലും സമ്മാനം നേടിയ കരിഷ്മ ഇ. ഗീവർഗ്ഗീസ്. മുണ്ടുകുഴിയിൽ സെന്റ് കുറിയാക്കോസ് ഇടവകാംഗമായ ഡോ. ഗീവർഗീസ് എം. തോമസിന്റെയും ബിനു എം. മാത്യുവിന്റെയും മകൾ.



പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ പെരുനാളിനോടനുബന്ധിച്ച് ബാലസമാജം കുട്ടികൾക്കായി നടത്തിയ അഖില മലങ്കര പ്രസംഗമത്സരത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ കുമാരി അജുല അച്ചാമ്മ ജോർജ് നിരണം സെന്റ് മേരീസ് ഇടവകാംഗം.



സൺഡേസ്ക്കൂൾ അസ്സോസിയേഷൻ നടത്തിയ മത്സര പരീക്ഷയിൽ എട്ടാം ക്ലാസ്സിൽ അഖില മലങ്കര രണ്ടാം റാങ്ക് നേടിയ ജൂലിയാ തോമസ്. കുറിച്ചി മാർ ബസ്സേലിയോസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി, തയ്യിൽ ഡോ. റ്റി. സി. തോമസിന്റെയും പ്രിയാ തോമസിന്റെയും പുത്രി

## സ്വർണ്ണക്കുടം നിറഞ്ഞു

അങ്ങനെയും ഒരു ഞായറാഴ്ച! കുറിച്ചി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് വലിയ പള്ളിയിൽ വച്ചിരുന്ന കുടം സ്വർണ്ണംകൊണ്ട് നിറഞ്ഞു, ഏകദേശം 10 ലക്ഷം രൂപയുടെ സ്വർണ്ണം. കുറിച്ചി ബാവാ എന്നറിയപ്പെടുന്ന ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്മാരക പഠനകേന്ദ്രത്തിനുള്ള സ്ത്രീപക്ഷ സംഭാവനയാണ് ഇത്രയും ആഭരണങ്ങളായി ശേഖരിക്കപ്പെട്ടത്. പള്ളിയിലെ എല്ലാ സ്ത്രീകളും ആഭരണങ്ങൾ നൽകി എന്നതും ശ്രദ്ധേയമാണ്.

## റാങ്ക് നേടി



തിരുനൽവേലി എം.എസ്. യൂണിവേഴ്സിറ്റിയിൽ നിന്നും M.S.W. -നു രണ്ടാം റാങ്കു നേടിയ ഫാ. സോനു ജോർജ് തേവലപുറത്ത്, മാവേലിക്കര. കല്ലുമല സെന്റ് ഗ്രിഗോറിയോസ് ചാപ്പൽ വികാരി.



തമിഴ് അളഗപ്പ യൂണിവേഴ്സിറ്റിയിൽ നിന്നും എയ്റോനോട്ടിക്കൽ എഞ്ചിനീയറിംഗിൽ ഒന്നാം റാങ്കു നേടിയ ഷെറിൻ സണ്ണി. കുട്ടംപേരൂർ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽപ്പെട്ട സാംസൺവില്ലയിൽ ശ്രീ. സാമുവേൽ സണ്ണിയുടെയും ശ്രീമതി സൂസൻ സണ്ണിയുടെയും മകൾ ആണ്.

## അവാർഡ് നേടി



സഭാ മാനേജിംഗ് കമ്മറ്റി അംഗവും ചൊവ്വല്ലൂർ സെന്റ് ജോർജ് ഇടവകാംഗവുമായ ജി. സാംകുട്ടി ഭാരത് സ്കൗട്ട്സ് & ഗൈഡ്സ് സംസ്ഥാന ഘടകം നൽകുന്ന മെഡൽ ഓഫ് മെറിറ്റ് അവാർഡ് ലഭിച്ചു.

## വിജയികൾ



മാർ തോമ്മാ ദീവന്നാസ്യോസ് മെമ്മോറിയൽ കലാമത്സരങ്ങളിൽ സീനിയർ വിഭാഗം സമൂഹഗാന മത്സരത്തിൽ സമ്മാനം ലഭിച്ച മലബാർ ഭദ്രാസനത്തിലെ ചുങ്കത്തറ സെന്റ് ജോർജ്ജ് വലിയ പള്ളി സൺഡേസ്കൂൾ വിദ്യാർത്ഥികൾ. ജോൺസ് അബി ആൻഡ്രൂസ്, മറിയം റെഫ്ക്കാ ജോൺ, രൂത്ത് ആൻ മാത്യൂസ്.



സഹപാഠ്യമത്സരങ്ങളിൽ നോർത്ത് സോൺ ജൂണിയർ തങ്കവാക്യത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ബിബിൻ ഉലഹന്നാൻ. കൊച്ചി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ അവരാംപുറത്ത് വീട്ടിൽ ഉലഹന്നാന്റെ മകൻ.

## തെരഞ്ഞെടുത്തു



മാവേലിക്കര ഭദ്രാസനത്തിലെ മുട്ടം സെന്റ് മേരീസ് ഇടവക സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഗ്രേസി ഉമ്മൻ കൊച്ചുകോയിക്കൽ.



ചെങ്ങന്നൂർ ഭദ്രാസനത്തിൽ അറത്തിൽ മഹാ ഇടവക ഓഡിറ്ററായി തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ജെയ്സി കരിങ്ങാട്ടിൽ

മലങ്കര ഓർത്തഡോക്സ് സഭയിൽ ഇടവക ട്രസ്റ്റി, സെക്രട്ടറി എന്നീ നിലകളിൽ തെരഞ്ഞെടുക്കപ്പെട്ട സ്ത്രീകളുടെ ഫോട്ടോയും വിവരണവും ക്ഷണിക്കുന്നു. ഇടവക വികാരിയുടെ സാക്ഷ്യപത്രം ഉണ്ടായിരിക്കണം.
sabhamasika@yahoo.com






**കോട്ടയം:** മർത്തമറിയം വനിതാസമജാത്തിന്റെ 'അഷ്ട ദശതി' ആഘോഷങ്ങളുടെ ഭാഗമായി 50 വർഷത്തിലധികം പ്രവർത്തിച്ചവരെ ആദരിക്കുന്നു.

*55-ാം പേജിൽ നിന്നു തുടർച്ച...*

7 മണി മുതൽ തിരുമനസിലെ മുഖഭാവം വ്യത്യാസപ്പെടുവാൻ തുടങ്ങി. പ്രകാശമുള്ള ഒരു വലയം മുഖം മുഴുവൻ നിറയുന്നത് ഞങ്ങൾ വ്യക്തമായി കണ്ടു. ഇത് കണ്ടപ്പോൾ ഒരു പ്രാർത്ഥന മനസിലേക്ക് ഓടിവന്നു. അനേകപ്രാവശ്യം തിരുമേനിയെ ചൊല്ലി ക്കേൾപ്പിച്ചതാണ് "ദൈവമേ ഞാൻ ലോകം വിടുന്നതിനു മുമ്പ് നിന്റെ പ്രകാശവസ്ത്രം എന്നെ ധരിപ്പിക്കണമേ." അതിന്റെ പൂർണ തയിൽ പെട്ടന്നുണ്ടായ ഹൃദയാഘാതത്തെ തുടർന്ന് രാത്രി 7.25ന് തിരുമേനി പ്രത്യാശവച്ച ഉയരങ്ങളിലേക്ക് യാത്രയായി. മേൽപ്പട്ട സ്ഥാനം ഏറ്റ ദിനംതന്നെ മിഷൻ പൂർത്തീകരിച്ച് കർതൃസന്നിധി യിലേക്ക് യാത്രയായി എന്നതും തികച്ചും ദൈവനിശ്ചയം.

"ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മതി" എന്ന ഗാനം തിരുമേനിയുടെ ജീവിതമായിരുന്നു. വിമാനയാത്രയ്ക്കിടയിൽ എഞ്ചിൻ നിലച്ചപ്പോൾ പരിഭ്രാന്തരായ യാത്രക്കാർക്കിടയിൽ ശാന്ത നായി ഇരിക്കുവാനും, ഈ പാട്ട് ചൊല്ലി കേൾപ്പിക്കുവാനും തിരു മേനിയ്ക്ക് സാധിച്ചു. ഹൃദയശസ്ത്രക്രിയയുടെ തലേദിവസവും ഈ പാട്ട് ചൊല്ലി കേൾപ്പിച്ചു. പ്രാർത്ഥനാ മനുഷ്യനായിരുന്നു തിരു മേനി, മുൻകൂട്ടി കണ്ട യാത്ര നല്ല ദിവസം തന്നെ ആരംഭിച്ചു.

തിരുമനസിലെ പിൻഗാമികളായ മാർ ക്രിസോസ്റ്റമോസ്, മാർ തേവോദോറോസ് എന്നീ പിതാക്കന്മാർ, തിരുമനസിലെ എല്ലാ കാര്യ ങ്ങളിലും താങ്ങും തണലുമായിരുന്ന ബഹു. അപ്പു അച്ചൻ, 36 വർഷ ക്കാലം നിഴലായി നടന്ന പ്രിയ തങ്കച്ചായൻ, ബഹു. ജേക്കബ് അച്ചൻ, ബഹു. ഫിലിപ്പ് റമ്പാച്ചൻ... ഇവരുടെയൊക്കെ മധ്യേ പ്രാർത്ഥനാ നിർഭരമായ അന്തരീക്ഷത്തിൽ കർതൃസന്നിധിയിലേക്ക് മാലാഖമാരോടൊപ്പം ദൈവത്തെ സ്തുതിക്കുവാൻ യാത്രയായി. ■

## എർത്ത് അവർ വിജയിപ്പിക്കുക
### – പ. കാതോലിക്കാ ബാവാ

**കോട്ടയം:** ആഗോള താപനത്തിനെതിരെ സംഘടിപ്പിക്കുന്ന ഭൗമനാഴിക വിജയിപ്പിക്കുന്നതിനായി വൈദ്യുതി വിളക്കുകൾ അണച്ച് ബോധവത്കരണ യജ്ഞത്തിൽ പങ്കാളികളാകണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൌലോസ് ദ്വിതീയൻ കാതോലിക്കാ ബാവ അറിയിച്ചു. അതിനെ തുടർന്ന് മാർച്ച് 31ന് രാത്രി 8.30 മുതൽ 9.30 വരെയാണ് ഭൗമനാഴിക ആചരിച്ചത്.

## ഡോക്ട്രേറ്റ് നേടി



എം.ജി. യൂണിവേഴ്സിറ്റിയിൽ നിന്നും ബയോ ടെക്നോളജിയിൽ ഡോക്ടറേറ്റ് നേടിയ ശേബാ ജോർജ്. ദുബായിൽ സോഫ്റ്റ് വെയർ പ്രൊജക്ട് മാനേജരായ കൊച്ചി പനമ്പള്ളിനഗർ മടത്തിക്കു ഴിയിൽ സ്റ്റാൻലി ജോൺസ് എശയ്യായുടെ ഭാര്യയും ചീരംചിറ മുണ്ടപ്ലാമൂട്ടിൽ റവ.ഫാ. എം.സി. ജോർജി ന്റെയും സുജാതാ ജോർജിന്റെയും മകളുമാണ്.

## ശ്രാദ്ധപ്പെരുന്നാളും കൺവൻഷനും

നെടുമ്പായിക്കുളം: സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവ കയുടെ കാവൽപിതാവും മദ്ധ്യസ്ഥനുമായ മാർ ഗീവർഗീസ സഹ ദായുടെ ശ്രാദ്ധപ്പെരുന്നാളും കൺവൻഷനും ഏപ്രിൽ 29 മുതൽ മെയ് 7 വരെയുള്ള ദിവസങ്ങളിൽ നടത്തപ്പെടുന്നു. പെരുന്നാളി നോടനുബന്ധിച്ച് മലങ്കരസഭ മാസികയുടെ സ്റ്റാൾ പ്രവർത്തിക്കു ന്നതാണ്. വികാരി ഫാ. തോമസ് കുട്ടി റ്റി. അറിയിച്ചു.

## AMOSS വാർഷിക പരിശീലന ക്യാമ്പ്

അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘത്തിന്റെ വാർഷിക പരിശീലന ക്യാമ്പ് 2012 മെയ് 7 മുതൽ 9 വരെയുള്ള ദിവസങ്ങളിൽ പരുമല സെമിനാരിയിൽ വച്ച് നടത്തുന്നു. പരി ശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും മറ്റ് മെത്രാപ്പോലീത്ത തിരുമേനിമാരും, പങ്കെടുക്കുന്നു. വൈദിക/അത്മായ ശ്രേഷ്ഠർ വിവിധ വിഷയങ്ങളിലുള്ള ക്ലാസ്സുകൾ കൈകാര്യം ചെയ്യും. ഈ വർഷത്തെ മുഖ്യ ചിന്താവിഷയം അവന്റെ ഇഷ്ടം ചെയ്യുന്നവ രായി അവന്റെ സകല സൈന്യങ്ങളുമേ യഹോവയെ സ്തുതി പ്പിൻ (സങ്കീർത്തനം 103 : 21) ആണ്. എല്ലാ ഇടവകകളിലേക്കും സഭാ കേന്ദ്രത്തിൽ നിന്നും അയച്ചിട്ടുള്ള രജിസ്ട്രേഷൻ ഫോമു കൾ നിശ്ചിത തീയതിക്കുള്ളിൽ തിരിച്ചയച്ച് കൊടുക്കണമെന്ന് അറിയിക്കുന്നു.

## കുന്നംകുളം ഭദ്രാസന കൺവൻഷൻ

**കുന്നംകുളം:** കുന്നംകുളം ഭദ്രാസന ഓർത്തഡോക്സ് കൺവൻഷൻ മാർച്ച് 16, 17, 18 തീയതികളിൽ ആർത്താറ്റ് മെത്രാസന അരമനയിൽ നടന്നു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൌലോസ് ദ്വിതീയൻ കാതോലിക്ക ബാവ കൺവൻഷൻ ഉദ്ഘാടനം ചെയ്ത്, അനുഗ്രഹ സന്ദേശം നൽകി.

ഫാ. ജോൺ ചാക്കോ (നിരണം), ഫാ. ജോജി ഏബ്രഹാം (നിരണം), ഫാ. വർഗീസ് മാത്യൂ (സെന്റ് തോമസ് ആശ്രമം, അട്ടപ്പാടി) എന്നിവർ വചനശുശ്രൂഷ നിർവ്വഹിച്ചു. വൈദിക സംഘത്തിന്റെയും ബസ്ക്യാമ സംഘത്തിന്റെയും ആഭിമുഖ്യ ത്തിൽ ഗാനശുശ്രൂഷ നടന്നു. ഭദ്രാസന സെക്രട്ടറി തോലത്ത് ജോസഫ് കത്തനാർ, വൈദിക സംഘം സെക്രട്ടറി പത്രോസ് ജി. പുലിക്കോട്ടിൽ കത്തനാർ, ഭദ്രാസന കൺവൻഷൻ കൺവീനർ ജോസഫ് ചെറുവത്തൂർ കത്തനാർ എന്നിവർ നേതൃത്വം നൽകി.

**SUNDAY SCHOOL NEWS**



# ഫാ. ഡോ. ഒ. തോമസ്

(ഡയറക്ടർ ജനറൽ)

## സിലബസ് പരിഷ്ക്കരണം

ബാലപാഠം, ഒന്ന്, രണ്ട് എന്നീ ക്ലാസ്സുകളിലെ ടെക്സ്റ്റുകൾ പ്രസിദ്ധീകരിച്ചു കഴിഞ്ഞു. 11-ാം ക്ലാസ്സിലേത് പൂർത്തീകരിച്ചുകൊണ്ടിരിക്കുന്നു. അക്കാദമിക് വർഷത്തിന്റെ ആദ്യംതന്നെ ഇവ ലഭ്യമാകണമെന്ന് ചിന്തിച്ചതാണ് നിയന്ത്രണങ്ങൾക്കപ്പുറമായ സാഹചര്യങ്ങൾ ഏവരും മനസ്സിലാക്കണമെന്ന് അപേക്ഷിക്കുന്നു. വളരെ തിരക്കുള്ളവരാണ് പാഠങ്ങൾ എഴുതുന്ന മിക്കപേരും. ഒരു ടെക്സ്റ്റുബുക്കിൽ തന്നെ നാലും അഞ്ചും പേർ വിവിധ ഭാഗങ്ങൾ എഴുതിയാണ് പൂർത്തീകരിക്കുന്നത്. സിലബസ് കമ്മിറ്റി ഇതു വായിച്ച് ആവശ്യമായ തിരുത്തലുകൾ വരുത്തുന്നതിനും ഒക്കെയായി സമയം പ്രതീക്ഷിച്ചതിലുമധികം വേണ്ടിവന്നു. കാലതാമസമുണ്ടായതിൽ ഖേദിക്കുന്നു.

## ഒ.വി.ബി.എസ്.

ഒ.വി.ബി.എസിന്റെ മറ്റീരിയലുകൾ തയ്യാറായിട്ടുണ്ട്. "ക്രിസ്തുവിൽ ഒന്ന്" (ഗലാ. 3:28) എന്നതാണ് മനോഹരമായ ചിന്താവിഷയം. OKR ഡയറക്ടർ ബഹു. ഡോ. കെ. ഗീവർഗീസച്ചൻ ആണ് ഹൃദ്യമായ ധ്യാനപുസ്തകം രചിച്ചിരിക്കുന്നത്. അതോടുകൂടി മുതിർന്ന കുട്ടികൾക്കുള്ള പ്രത്യേക വിഷയങ്ങളും ചേർന്ന് ഒരു പുസ്തകമായിട്ടാണ് ഈ വർഷം പ്രസിദ്ധീകരിച്ചിരിക്കുന്നത്. പാട്ടുകൾ, പഠിക്കാനാണ് കുട്ടികൾക്ക് ഏറെ താല്പര്യമെങ്കിലും മുഖ്യ ചിന്താവിഷയത്തെപ്പറ്റിയുള്ള ധ്യാനചിന്തകളും മറ്റു പഠനങ്ങളും ഗൗരവമായിതന്നെ എടുക്കേണ്ടതാണ്. ചില സൺഡേസ്ക്കൂളുകളെങ്കിലും ഈ കാര്യത്തിൽ അലസത കാട്ടുന്നത് തിരുത്തപ്പെടേണ്ടിയിരിക്കുന്നു.

## സ്നേഹവിരുന്ന്

ഒ.വി.ബി.എസിനോട് ചേർന്നുള്ള സ്നേഹവിരുന്ന് ഇന്ന് മിക്കയിടങ്ങളിലും കേറ്ററിംഗ് സർവീസുകളെ ഏൽപ്പിക്കുകയാണ്. 'സ്നേഹവിരുന്നിന്റെ' ഉദ്ദേശ്യലക്ഷ്യങ്ങൾ ഇവിടെ സാക്ഷാത്കരിക്കപ്പെടുന്നില്ല. പങ്കിടലിന്റെ സന്തോഷം അവരെ പഠിപ്പിക്കുന്നതിന്റെ പ്രതീകമാണ് സ്നേഹവിരുന്ന്. ആവുന്നതും കുട്ടികൾ വിരുന്നിനാവശ്യമായ സാധനങ്ങൾകൊണ്ടുവന്ന്, കൂലികൊടുത്ത് പാചകം ചെയ്യിച്ചാലും, കേറ്ററിംഗ് സർവീസിനേക്കാൾ ഭംഗിയാകുമായിരുന്നു. ആലോചിച്ചു പ്രവർത്തിക്കുക. ടൂർ പരിപാടികൾ പ്രോത്സാഹിപ്പിക്കപ്പെടുന്നതല്ല. ഒരു തീർത്ഥാടന സ്വഭാവം നിലനിർത്താൻ സഹായകമാവുമെങ്കിലേ അത്തരം പരിപാടികൾക്ക് സമയവും ഊർജ്ജവും ചെലവഴിക്കേണ്ടതുള്ളൂ. കേവലം ഉല്ലാസപരമായി ഒ.വി.ബി.എസിനെ പരിമിതപ്പെടുത്താതെ അതിനെ ആത്മീയത നിലനിർത്തുവാൻ ഏവരും പ്രവർത്തിക്കണം.

## കാതോലിക്കേറ്റ് ശതാബ്ദി

ശതാബ്ദി വർഷത്തിൽ സൺഡേസ്ക്കൂൾ ഏതെല്ലാം വിധത്തിൽ പ്രവർത്തിക്കണമെന്ന് ചിന്തിച്ചുവരുന്നു. നിങ്ങൾക്കുള്ള അഭിപ്രായങ്ങൾ എഴുതി അറിയിച്ചാൽ ജൂണിലെ എക്സിക്യൂട്ടീവ് കമ്മിറ്റിയിൽ തീരുമാനിക്കുന്നതാണ്. കാതോലിക്കേറ്റിന്റെ പ്രസക്തിയേ സംബന്ധിച്ച് കുട്ടികൾക്കായി ഒരു ഡോക്കുമെന്ററി ഇറക്കണമെന്ന് അതിനുള്ള ആശയങ്ങളും, വേണ്ടി വരുന്ന ചെലവിന്റെ ഒരു ഭാഗവും പങ്കിടുവാൻ തയ്യാറുള്ളവർ അറിയിച്ചാൽ വളരെ നന്ദി.

## പുതിയ ഭാരവാഹികൾക്ക് അഭിനന്ദനങ്ങൾ

അടുത്ത അഞ്ചു വർഷത്തേക്കു സഭയിലെ മാനേജിംഗ് കമ്മറ്റി, വൈദിക, അത്മായ ട്രസ്റ്റിമാർ, അസ്സോസിയേഷൻ സെക്രട്ടറി എന്നീ സ്ഥാനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പുകൾ പൂർത്തിയായത് മാധ്യമങ്ങളിലൂടെ അറിഞ്ഞിട്ടുണ്ടല്ലോ. സഭയ്ക്ക് ആത്മീയ നേതൃത്വം നൽകാനുള്ള ദൈവകൃപ അവർക്ക് ലഭിക്കാൻ നാമെല്ലാവരും പ്രാർത്ഥിക്കണം. മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കും വിശിഷ്യാ ബഹു. ജോൺസ് ഏബ്രഹാം അച്ചൻ, ശ്രീ. ജോർജ് മുത്തൂറ്റ്, ശ്രീ. ജോർജ് ജോസഫ് എന്നിവർക്കും അനുമോദനങ്ങൾ.

## ഉയിർപ്പുപെരുന്നാളിൽ പുതുക്കം പ്രാപിക്കാം

ശൈത്യത്തിൽ ഇലപൊഴിക്കുന്ന മരങ്ങൾ വസന്തകാലത്തിൽ തളിർക്കുകയും പുതക്കം പ്രാപിക്കുകയും ചെയ്യും. വലിയ നോമ്പിൽ, പ്രാർത്ഥന, നോമ്പ്, ഉപവാസം ഇവയിൽക്കൂടി തിന്മയുടെ ഇലകളെ എന്തുമാത്രം പൊഴിച്ചുകളയുന്നുവോ അത്രയും നാം പുതുക്കം പ്രാപിക്കും. ആചാരാനുഷ്ഠാനങ്ങൾ വർദ്ധിച്ചതോതിൽ നടക്കുന്നുണ്ടെങ്കിലും, അവയിലൂടെ പുതുക്കം പ്രാപിക്കുന്നുണ്ടോ എന്ന് ആത്മപരിശോധന നടത്തണം. അദ്ധ്യാപകരും കുഞ്ഞുങ്ങളും ദുഃഖവെള്ളിയിൽ മാത്രമല്ല, ഉയിർപ്പു പെരുന്നാളിലും സംബന്ധിക്കുവാൻ ഉൽസാഹം കാട്ടി മാതൃക കാണിക്കണം. ■

# സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്

## പള്ളിപ്പടി, വാര്യാപുരം
## (തുമ്പമൺ ഭദ്രാസനം)



# വിശുദ്ധ ദേവാലയ കൂദാശ

## മെയ് 3, 4 തീയതികളിൽ

**പരിശുദ്ധ കാതോലിക്കാ ബാവായുടെ
പ്രധാന കാർമ്മികത്വത്തിലും
അഭിവന്ദ്യരായ തിരുമേനിമാരുടെ
സഹ കാർമ്മികത്വത്തിലും**

പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ തുമ്പമൺ ഭദ്രാസനത്തിൽ ഏറ്റവും അവസാനം രൂപീകൃതമായ ഒരു ചെറിയ ഇടവകയാണ് വാര്യാപുരം സെന്റ് ഗ്രീഗോറിയോസ് ഇടവക. കാലംചെയ്ത അഭി. യൗസേബിയോസ് തിരുമനസ്സിന്റെ കല്പനയാൽ രൂപം കൊണ്ട ഈ ഇടവകയിൽ നാൽപ്പത്തിരണ്ട് കുടുംബങ്ങൾ മാത്രമേ ഇപ്പോഴുള്ളൂ. തുമ്പമൺ ഭദ്രാസനത്തിലെയും വിശേഷിച്ച് ദുബായ്, അബുദാബി, ഷാർജ എന്നിവിടങ്ങളിലെ സഭാമക്കളുടെയും സഹകരണത്തിൽ വളരെ വേഗം നിർമ്മാണം പൂർത്തീകരിക്കുവാൻ സർവ്വശക്തനായ ദൈവം കരുണ ചെയ്തു., ഇടവക മെത്രാപ്പോലീത്തായോടും, ഭദ്രാസന സെക്രട്ടറിയും, കൂദാശയുടെ പ്രസിഡന്റുമായ ബഹുമാനപ്പെട്ട ടൈറ്റസ് ജോർജച്ചനോടും, സാമ്പത്തികമായി സഹായിച്ച ഏവരോടുമുള്ള നന്ദിയും സ്നേഹവും അറിയിക്കുന്നു. വി. കൂദാശാകർമ്മവും, സെന്റ് ഗ്രീഗോറിയോസ് പ്ലേ സ്കൂൾ ഉദ്ഘാടനവും 2012 മെയ് 3, 4 തീയതികളിൽ നടത്തുവാൻ കർത്താവിൽ ശരണപ്പെടുന്നു. കൂദാശയ്ക്ക് പ. കാതോലിക്കാ ബാവായും ഇടവക മെത്രാപ്പോലീത്താ തിരുമനസ്സും മറ്റ് പിതാക്കന്മാരും കാർമ്മികരായിരിക്കും.

പ്രാർത്ഥനാപൂർവ്വമായ സാന്നിദ്ധ്യസഹകരണം സാദരം ക്ഷണിക്കുന്നു.



വികാരി
ഫാ. ജോർജ്ജ് ഡേവിഡ്



**ഇനി**
**നടപ്പന്തലിന്റെ**
**കാലു പിടിക്കാൻ**
**മറ്റൊരു**
**കാലുപിടിക്കേണ്ട**

## മലങ്കരസഭയിൽ ആദ്യമായി.....

# Moving Mekkatti

# മൂവിംഗ് മേക്കാട്ടി

## ചലിക്കും നടവിതാനം (നടപ്പന്തൽ)

- ഈടുറ്റ സ്ട്രക്ചറൽ മെറ്റീരിയൽ
- പുരോഹിതനും പരികർമ്മികൾക്കും അനായാസം ഉള്ളിലൂടെ നടക്കാവുന്നത്.
- യഥേഷ്ടം ഉൾവശം ക്രമീകരിക്കാവുന്നത് (Extension facility)
- ഗതി നിയന്ത്രിക്കാവുന്നത്
- വാട്ടർപ്രൂഫ് റൂഫിംഗ്
- മെഴുകുതിരിക്കാലുകൾ സ്ഥാപിക്കാനുള്ള സംവിധാനം
- ഫോക്കസ് ലൈറ്റ് & ഇല്യുമിനേഷൻ (Optional)

*വിശദവിവരങ്ങൾക്കും ഓർഡറുകൾ നൽകുന്നതിനും*

Nypunya Mechyards
**ഫോൺ: +91 9745210970**

# ഒരാൾ ജനിക്കാൻ പെട്ട പാട്

പള്ളിയിലെയും സ്കൂളിലെയും രേഖകളിൽ രണ്ട് തരത്തിൽ പേരുള്ള ഒരു ഹതഭാഗ്യൻ തന്റെ പാസ്പോർട്ട് ആവശ്യത്തിനായി പോയ ഒരു (ചരിത്ര) സംഭവം കേട്ടു.

പാസ്പോർട്ടിൽ കൃത്യ വിവരങ്ങൾ വരണമെങ്കിൽ ജനനസ്ഥലത്തെ പഞ്ചായത്തിൽ നിന്ന് സർട്ടിഫിക്കറ്റ് വാങ്ങണമെന്ന് നിർദ്ദേശിച്ചതനുസരിച്ച് ടിയാൻ ചെങ്ങന്നൂരിലെ ഏതോ പഞ്ചായത്തിൽ ചെല്ലുന്നു. പഞ്ചപുച്ഛമടക്കി അധികാരിയോട് ആഗമനോദ്ദേശം പറഞ്ഞു.

അപേക്ഷകനെ ആപാദചൂഡം നോക്കിയ അധികാരി രജിസ്റ്റർ തപ്പിത്തുടങ്ങി... അരമണിക്കൂറിനകം ആ മഹത്തായ പ്രഖ്യാപനം വന്നു. "ഇല്ലെടോ ഇയാൾ ജനിച്ചിട്ടില്ല."

അപേക്ഷകന് വിശ്വസിക്കാൻ കഴിഞ്ഞില്ല.

സർ ഞാൻ ഈ പഞ്ചായത്തിൽ... ഇന്ന സ്ഥലത്ത് ജനിച്ചയാളാണ്...

അത് തന്റെ വാദം നിയമങ്ങളുടെ പിൻബലത്തിൽ താൻ ജനിച്ചിട്ടേയില്ല. അധികാരി കോപിച്ചുതുടങ്ങി.

എന്നാൽ സാർ എന്റെ മാമോദീസാ സർട്ടിഫിക്കറ്റ് നോക്കി ക്കേ. ഒരാൾ ജനിക്കാതെ എങ്ങനെ മാമോദീസാ മുങ്ങും.

ജനിക്കാത്ത ഒരാളെ മാമോദീസാ മുക്കിയെന്ന ഒറ്റക്കുറ്റത്തിന് തന്റെ വികാരിയുടെ പേരിൽ ഞാൻ ഐ.പി.സി. ...... വകുപ്പ് പ്രകാരം കേസെടുപ്പിക്കും.

അതിനു ഞാൻ എന്റെ പള്ളിയിൽ അല്ല. പരുമല പള്ളിയിലാണ് മാമോദീസായേറ്റത്.

എവിടെ കാണട്ടെ. അധികാരിക്കാകാംക്ഷ.

അപേക്ഷകൻ സർട്ടിഫിക്കറ്റ് കൊടുത്തു. ങ്ഹും! പരുമല എന്ന് കേട്ടപ്പോൾ അയാൾ ഒതുങ്ങി. ഈ പരുമലയുടെ ഒരു സ്ഥലനാമ മഹിമയേ (ആത്മഗതം).

മൂക്കിൻ തുമ്പത്തു വച്ച കണ്ണാടിക്കു മുകളിലൂടെ ഒരു ബ്യൂറോക്രാറ്റിക്ക് നോട്ടമയച്ചു. അധികാരി പ്രഖ്യാപിച്ചു.

പരുമലയാണെങ്കിൽ മജിസ്ട്രേറ്റിന്റെ ഓർഡർ വേണ്ടിവരും അറസ്റ്റ് ചെയ്യാൻ, പേരുകേട്ട വലിയ പള്ളിയല്ലേ.

സാർ.... അപേക്ഷകൻ കേണു

താൻ പോടോ ഇനി ഇവിടെ നിന്നാൽ ജനിക്കാത്ത ഒരാളെ തല്ലിയതിന്റെ പേരിൽ ഞാൻ അകത്താകും.

മൂന്നുമാസം കഴിഞ്ഞ് പാസ്പോർട്ടുമായി ആഹ്ലാദത്തോടെ ജന്മരഹിതൻ എത്തി.

അയാളെ സൽക്കരിക്കാൻ ബാറിൽ കൊണ്ടുപോയി ഒരുവിധത്തിൽ വീണ്ടും ജനിപ്പിച്ചു.

എന്നാലും അത് ഇത്തിരി കടന്ന കയ്യായിപ്പോയി; വാഴ്ക ബ്യൂറോക്രസി.

**ഗുണിതം:**

(ഈ നുറുങ്ങ് കൊല്ലം ഭദ്രാസന യുവജനപ്രസ്ഥാനം പരിപാടിയിൽ അഭി. സഖറിയാ മാർ അന്തോണിയോസ് തിരുമേനി പറഞ്ഞത്)

മകൻ: ഞാൻ എങ്ങനെയാണച്ചാ ഉണ്ടായത്.

അച്ചൻ: (ദീർഘ മൗനം)

മകൻ : ആലോചിച്ചു സൂത്രം ഒപ്പിച്ചു പറയേണ്ട; അറിയാമെങ്കിൽ പറഞ്ഞാൽ മതി.

- ഫാ. മുകളിൽ



എ.ഡി. 325 – ൽ സ്ഥാപിതമായ

# പുരാതന മാർത്തോമൻ തീർത്ഥാടന കേന്ദ്രം

## കടമ്പനാട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ

കബറടങ്ങിയിരിക്കുന്ന

# പരിശുദ്ധ മൂന്നാം മാർത്തോമ്മായുടെ 324 – ാം ഓർമ്മപെരുന്നാൾ

## ഏപ്രിൽ 21, 22, 23 തീയതികളിൽ

ഏവർക്കും സ്വാഗതം



## മേടം 8, 9, 10 (ഏപ്രിൽ 21, 22, 23) തീയതികളിൽ

www.kadampanadpally.com

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 004

*Reg. No. KL/KTM/236/2012-14*
*RNI Licence No. No. 475, 11th April 1946.*



PRINTED AND PUBLISHED BY FR. THOMAS P. MUKALIL FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-